ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

MALAYALAM 56

# CHILA DIVYA CHARITHANGAL

BY DR. T. M. P. MAHADEVAN
Translated by
SRI A. S. NARAYANA IYER B. A. L. T.

**First Published-June 1960**
Printed at A. R. P. Press, Kunnamkulam.

**Price Rs. 2.**

PUBLISHED BY:
**The Educational Supplies Depot**
PALGHAT

# ചില
# ദിവ്യചരിതങ്ങൾ

ഗ്രന്ഥകർത്താ:

ഡോക്ടർ ടി. എം. പി. മഹാദേവൻ.

വിവർത്തനം:

ശ്രീ എ. എസ്സ്. നാരായണയ്യർ, ബി. എ. എൽ. ററി.

എഡ്യുക്കേഷനൽ സപ്ലൈസ് ഡെപ്പോ,

പാലക്കാട്ട്.

[വില 2 ക.

# ആമുഖം

വായനക്കാർക്ക് ഉത്തമഗ്രന്ഥങ്ങളിലുള്ള അഭിരുചിയെപ്പററി ദക്ഷിണഭാഷാഗ്രന്ഥമണ്ഡലത്തിന്റെ പ്രഥമഗ്രന്ഥപരമ്പരയുടെ പ്രസാധനത്തിൽനിന്നു് നേടിയ പരിചയത്തിന്റെ അടിസ്ഥാനത്തിൽ രണ്ടാമതൊരുകൂട്ടം പുസ്തകങ്ങൾ ദ്രാവിഡഭാഷയിൽ അവതരിപ്പിക്കയാണു്. വളരെ ശ്രദ്ധയോടുകൂടിയാണു് ഈ പുസ്തകങ്ങൾ തിരഞ്ഞെടുത്തിട്ടുള്ളതു്. വിവിധവിഷയങ്ങളെ പുരസ്കരിച്ചുള്ള പുസ്തകങ്ങൾ ട്രസ്റ്റ് തിരഞ്ഞെടുക്കുക എന്നതു് സ്വാഭാവികം മാത്രമാണല്ലോ. ഭാരതീയനേതാക്കന്മാരെപ്പററി പ്രതിപാദിക്കുന്ന ഒരു വിഭാഗവും പദ്ധതിയിലുണ്ടു്. നാടിന്റെ മഹത്വത്തിനും നാട്ടുകാരുടെ സ്വാതന്ത്ര്യത്തിനുംവേണ്ടി വിലയേറിയ സേവനം ചെയ്ത ഈ മഹാന്മാരെപ്പററി ഭാവിതലമുറകൾ അറിഞ്ഞിരിക്കുകയെന്നതു് യുക്തം മാത്രമാണു്.

തത്വജ്ഞാനം, മതം, ശാസ്ത്രം, ക്ലാസ്സിക്കുകൾ, ധനതത്വശാസ്ത്രം മുതലായവയെല്ലാം ഈ പരിപാടിയിൽ സ്ഥാനം കൊടുത്തിട്ടുണ്ടു്. ദൃശ്യകഥകൾ, ശില്പശാസ്ത്രം, പുരാണവസ്തുഗവേഷണം, അനശ്വരകലാസൃഷ്ടികളായ ദക്ഷിണേന്ത്യൻ ക്ഷേത്രങ്ങൾ മുതലായവയും പ്രതിപാദ്യവിഷയങ്ങളിലുൾപ്പെടുന്നു. ഭിന്നരുചികളായ വായനക്കാർക്ക് വേണ്ട വൈവിദ്ധ്യം ഈ പദ്ധതിയിലുണ്ടെന്നും, അതു അനേകരെ പുസ്തകപാരായണത്തിലേയ്ക്കാകർഷിക്കുമെന്നും എനിക്കുറപ്പുണ്ടു്.

ദക്ഷിണേന്ത്യൻ ഭാഷകൾ തമ്മിലുള്ള സാഹിത്യകൈമാററമാണു് ഈ പരിപാടിയുടെ ഒരു സവിശേഷത. ഇതിന്റെ പുരോഗതിയോടുകൂടി ഉത്തമസാഹിത്യത്തിൽ താല്പര്യമുള്ളവരുടെ എണ്ണം വളരെ വർദ്ധിക്കുന്നതാണു്. ദക്ഷിണഭാഷാഗ്രന്ഥമണ്ഡലത്തിനു് അതിന്റെ ഉൽകൃഷ്ടലക്ഷ്യങ്ങൾ അചിരേണ നിറവേററാൻ കഴിയുമെന്നു ഞാൻ ആശിക്കുന്നു.

**എ. എൽ. മുതലിയാർ**
വൈസ് ചാൻസലർ
മദിരാശി സർവ്വകലാശാല.

മദിരാശി
7-10-58

# അവതാരിക.

ഭാരതഭൂമിയെ സ്വജന്മത്താൽ പരിപാവനമാക്കിയ ദിവ്യന്മാരെപ്പററി എഴുതുന്നതു സുഖകരമല്ല. എല്ലാ സത്കൃത്യങ്ങളും ദുർല്ലഭവും ദുഷ്പ്രാപ്യമാണ്. പക്ഷെ ദുർല്ലഭമാണെന്നും പ്രയത്നസാദ്ധ്യമാണെന്നും വിചാരിച്ചു നാം നല്ല കാര്യങ്ങളിൽനിന്നു പിന്മാറരുത്. അല്പകാര്യങ്ങൾ സാധിക്കുന്നതിനേക്കാൾ ഉത്തമകാര്യങ്ങൾക്കുവേണ്ടി പരിശ്രമിച്ചു പരാജയമടയുകയാണ് ശ്രേയസ്കരം. വാസ്തവമറിയാതെ നമ്മിൽ പലരും നിസ്സാരകാര്യങ്ങൾക്കുവേണ്ടി അധികസമയം ചിലവാക്കുന്നു. ഇതെല്ലാം ഒരു ഭാഗത്തേക്കു നീക്കി, ദിവ്യന്മാരുടെ ലോകത്തിലേക്കുയരുമ്പോൾ മാത്രമാണ് നാം യഥാർത്ഥത്തിൽ ജീവിക്കുന്നതു്. നമ്മുടെ ജീവിതം ഉയർത്തുന്നതിനും, മോക്ഷം നേടുന്നതിനും ദിവ്യന്മാരുടെ ചരിത്രങ്ങളും ഉപദേശങ്ങളും പഠിക്കുന്നതു ശക്തിയേറിയ ഉപകരണമാകുന്നു. ഈ പുസ്തകം ആ മാർഗ്ഗത്തിലേക്കുള്ള എളിയ പരിശ്രമമാകുന്നു.

മുഖവുരയിൽ ദിവ്യത്വവും അതിന്റെ ശക്തിയും എന്തെന്നു വ്യക്തമാക്കിയിട്ടുണ്ട്. ഇതു ദിവ്യതയെ വെളിപ്പെടുത്താൻവേണ്ടി പറഞ്ഞതാണ്; അല്ലാതെ ഒരു ലക്ഷണമായെടുക്കരുതു്. എല്ലാ കാലത്തും ദേശത്തും ദിവ്യന്മാരുടെ ജീവിതം മിക്കവാറും ഒരേവിധമാണ്. പത്തു ഭാരതീയ ദിവ്യന്മാരുടെ ചരിത്രങ്ങൾ ഈ പുസ്തകത്തിൽ പറഞ്ഞിരിക്കുന്നു. ഈ ചരിത്രങ്ങൾമാത്രം എഴുതാനും മറെറാന്നും ചേർക്കാതിരിക്കാനും കാരണം സ്ഥലസൌകര്യവും ഗ്രന്ഥകർത്താവിന്റെ പരിചയവും മാത്രമാണ്. ഈ ദിവ്യന്മാരിൽ ഒരാളൊഴികെ എല്ലാവരും ദക്ഷിണേന്ത്യയിൽ ജനിച്ചവരാണ്. എന്നാൽ ഇവർക്കു സ്വദേശമുണ്ടെന്നു പറഞ്ഞുകൂട. കാരണം ഇവർ മനുഷ്യസമുദായത്തിന്നവകാശപ്പെട്ടവരാണെന്നതുതന്നെ. ഈ ദിവ്യന്മാരുടെ ഗ്രന്ഥങ്ങളിൽനിന്നും, രേഖപ്പെടുത്തിയ വചനങ്ങളിൽനിന്നും ഇവരുടെ ഉപദേശങ്ങളുടെ ചുരുക്കം കൊടുത്തിട്ടുണ്ട്. മാനവവർഗ്ഗത്തിന്റെ ആത്മീയബോധത്തിന്നു കാരണഭൂതന്മാരായ ഈ ദിവ്യന്മാരുടെ ചരിത്രങ്ങൾ വായനക്കാരിൽ സൂക്ഷ്മപഠനത്തിന്നും, വിശാലവീക്ഷണത്തിന്നും തൃഷ്ണ ജനിപ്പിക്കുമെന്നാശിക്കുന്നു.

മദിരാശി
ജൂൺ 12, 1959

ടി. എം. പി. മഹാദേവൻ.

# വിഷയാനുക്രമണിക


| | | പേജ് |
|---|---|---|
| 1. | ഉപക്രമം | 9 |
| 2. | തിരുജ്ഞാനസംബന്ധർ | 23 |
| 3. | തിരുനാവുക്കരശർ | 41 |
| 4. | സുന്ദരമൂർത്തിനായനാർ | 59 |
| 5. | മാണിക്യവാചകർ | 81 |
| 6. | നമ്മാഴ്‌വാർ | 99 |
| 7. | ആണ്ടാൾ | 109 |
| 8. | ശ്രീശങ്കരാചാര്യർ | 121 |
| 9. | ശ്രീരാമാനുജൻ | 153 |
| 10. | ശ്രീരാമകൃഷ്ണപരമഹംസർ | 171 |
| 11. | ശ്രീരമണമഹർഷി | 191 |

# ദിവ്യന്മാരുടെ ജീവചരിത്രം.

## ഉപക്രമം.

ദിവ്യത്വം ഒരു സാർവ്വലൌകികപ്രതിഭാസമാണെന്നിരുന്നാലും അതിൽ വലിയൊരു ഭാഗം ഭാരതീയമായിരുന്നുവെന്നു പറയാതെ നിവൃത്തിയില്ല. ചരിത്രാരംഭകാലംതുടങ്ങി—അതിനു എത്രയോ മുമ്പുമുതൽതന്നെ—ധാരാളം യോഗികൾ ഭാരതത്തിൽ ഉണ്ടായിരുന്നു. സിന്ധുതടസംസ്കാരത്തിന്റെ അവശിഷ്ടങ്ങളിൽ ഒന്നാണ് ധ്യാനനിഷ്ഠനായ ഒരു പുരുഷവിഗ്രഹം കൊത്തീട്ടുള്ള മുദ്ര. അതു് ശിവസ്വരൂപത്തിന്റെ മൂലമാതൃകയാണെന്നാണ് വിശ്വസിച്ചുവരുന്നതു്. വേദമന്ത്രങ്ങളുടെ രചയിതാക്കൾ കേവലം കവികൾ മാത്രമായിരുന്നില്ല; കവി-ഋഷികളായിരുന്നു. വസ്തുക്കളിൽ അന്തർഗ്ഗതമായ യാഥാർത്ഥ്യങ്ങൾ വ്യക്തമായി മനസ്സിലാക്കുവാനുള്ള പ്രതിഭാസം അവർക്കുണ്ടായിരുന്നു. അവരെ ഋഷികളെന്നും, കവികളെന്നും പറയുന്നു. അവരെ വിശേഷിപ്പിക്കാറുള്ള ഋഷി എന്നും കവി എന്നുമുള്ള പദങ്ങൾ അവർ അനന്തതയുടെ യതിവര്യന്മാരാണെന്നു സൂചിപ്പിക്കുന്നു. ഉപനിഷത്തുക്കളിൽ മഹൽസത്യങ്ങൾ പ്രവചിക്കുന്ന നിരവധി ആചാര്യന്മാരുമായാണ് നാം പരിചയപ്പെടുന്നതു്. യാജ്ഞവല്ക്യനും, ഉദ്ദാലകനും ദിവ്യന്മാരുംകൂടിയായിരുന്നു. പുരാണങ്ങളിലും ഇതിഹാസങ്ങളിലും പ്രതിപാദ്യം പവിത്രചരിത്രന്മാർക്കുണ്ടായ വിജയവും പാപമതികൾക്കുണ്ടായ പരാജയവുമാണ്. സ്വസ്ഥാനത്തിൽനിന്നു് ജഗദീശ്വരൻ ഇഹലോകത്തേക്കു് ഇറങ്ങിവരുന്നതിനെ അവതാരം എന്നാണ് ശ്രീകൃഷ്ണൻ ഭഗവത്ഗീതയിൽ പ്രതിപാദിച്ചിട്ടുള്ളതു്. "സാധുസംരക്ഷണത്തിനും ദുഷ്ടനിഗ്രഹത്തിനും വേണ്ടിയാണ് ഭഗവാൻ ഭൂലോകത്തിൽ അവതരിക്കുന്നതു്" എന്നു ഗീത പറയുന്നു. ഭാരതീയരെ സംബന്ധിച്ചേടത്തോ

ളും മതവും തത്വചിന്തകളും പരസ്പരം വേർതിരിച്ചു നിൎത്തുക സാദ്ധ്യമല്ല. ഭാരതീയ തത്വചിന്തകന്മാരെല്ലാം യോഗികൾകൂടി ആയിരുന്നു.

തത്വചിന്താഗതികൾ അനവധിയുണ്ടു്. അവയോരോന്നിനേയും ക്രോഡീകരിച്ചവരെയാണ് സൂത്രകാരന്മാർ എന്നു പറയുന്നതു്. ആദിസൂത്രകാരന്മാർ ഋഷിവൎയ്യന്മാരും കൂടിയായിരുന്നു. തൎക്കശാസ്ത്രജ്ഞരായ നൈയ്യായികന്മാർകൂടി മനുഷ്യന്റെ ആത്മീയവികസനത്തിന്റെ അത്യാവശ്യകതയെപ്പററി പലപ്പോഴും ഊന്നിപ്പറയുക മാത്രമല്ല, അതു് അനുപേക്ഷണീയമായി ഗണിക്കുകകൂടി ചെയ്തിട്ടുണ്ടു്. പ്രാചീനതത്വചിന്തകരായ ശ്രീ ശങ്കരനും, രാമാനുജനും, മാധ്വാചാൎയ്യനും യോഗികളുംകൂടി ആയിരുന്നു. ഈശ്വരാസ്തിത്വത്തെക്കുറിച്ചു ബുദ്ധമതവും ജൈനമതവും മൌനം ഭജിക്കുന്നു. എന്നാൽ അവയുടെ ആചാൎയ്യപരമ്പരയിൽകൂടി നിരവധി യോഗികളെയാണ് നാം കാണുന്നതു്. പുരാണദശാകാലാനന്തരം ഭാരതത്തിൽ അവിടവിടെയായി ഭക്തിപ്രസ്ഥാനങ്ങൾ പ്രത്യക്ഷമായി. അതിലെ നേതാക്കൾ സമുന്നതതത്വചിന്തകന്മാരായിരുന്നു. പലപ്പോഴും സാമുദായികപരിഷ്കരണത്തിനുള്ള പ്രേരണ നൽകിയതുകൂടി അദ്ധ്യാത്മികജ്ഞാനികളായിരുന്നു. രാഷ്ട്രീയരംഗത്തിൽ രാജ്യസേവനംചെയ്ത ആത്മജ്ഞാനികളായിരുന്നു രാമാനന്ദനും, വിദ്യാരണ്യനും. ആധുനികഭാരതത്തിന്റെ പിതാവു് ഒരു സിദ്ധൻതന്നെയായിരുന്നു. അദ്ദേഹത്തിന്റെ ദിവ്യത്വം തന്നെയാണ് ഭാരതത്തിനു് സ്വാതന്ത്ര്യം നേടിക്കൊടുത്തതെന്നു പറയുന്നതിൽ സംശയിക്കേണ്ടതില്ല. ഭാരതചരിത്രത്തിനു് ലോകചരിത്രത്തിൽ അന്യാദൃശമായ ഒരു സ്ഥാനമുണ്ടു്; ഭാരതത്തിനും അനുസ്യൂതമായ ആദ്ധ്യാത്മികപാരമ്പൎയ്യം ഉണ്ടു്. അതു് എല്ലാ തുറകളിലുമുണ്ടുതാനും.

വിവിധ ജാതികളിലും മതങ്ങളിലും ദിവ്യന്മാർ ജാതരായിട്ടുണ്ടു്. സ്ത്രീപുരുഷ വ്യത്യാസമോ സാമുദായികമായ ഉച്ചനീചത്വമോ ദിവ്യത്വത്തെ ബാധിച്ചിട്ടുമില്ല. സങ്കുചിതമനസ്ഥിതി

കളിൽനിന്നുപരിയായി നില്ക്കുന്ന ആത്മജ്ഞാനി. ഏററവും അപ്രതീക്ഷിതമായ പരിസരങ്ങളിലും നീചങ്ങളാണെന്നു ഗണിക്കപ്പെടുന്ന കുഡുംബങ്ങളിലുംകൂടി ആത്മജ്ഞാനികൾ ജാതരായിട്ടുണ്ടു്. ധനികകുഡുംബങ്ങളിൽപോലും—അവിടെ അതു സുദുർലഭമാണെങ്കിൽപോലും—അത്തരം ആത്മജ്ഞാനികൾ ഉണ്ടായിട്ടുണ്ടു്. മദ്ധ്യകാലങ്ങളിൽ സ്ത്രീകൾക്കുണ്ടായിരുന്ന സ്വാതന്ത്ര്യം ക്രമേണ നിയന്ത്രിതമായി, കുറഞ്ഞുവന്നു. എന്നാൽ ഭാരതീയസ്ത്രീകളിൽനിന്നു് ദിവ്യജ്ഞാനികൾ ഉൽഭൂതമാവുന്നതിനെ അടിച്ചമത്താൻ ഈ പാരതന്ത്ര്യത്തിന്നു സാദ്ധ്യമായിട്ടില്ല. ദൈവീകമാൎഗ്ഗങ്ങൾ അനുസരിക്കുവാൻവേണ്ടി ഏതൊരു ത്യാഗത്തിന്നും അവർ തയ്യാററായിരുന്നു. മററുതരത്തിൽ അശക്തരായവൎക്കുകൂടി ആത്മജ്ഞാനം അത്ഭുതാവഹമായ ദിവ്യശക്തി നൽകുന്നു. ഒരാളിൽ ചൈതന്യം നിവേശിച്ചുകഴിഞ്ഞാൽ ലോകാചാരങ്ങളെ ഇയാൾ അത്രയൊന്നും പരിഗണിക്കുകയില്ല. "കണ്ഠം ഇടറിക്കൊണ്ടു് വിറച്ചുകൊണ്ടിരിക്കുന്ന ശരീരത്തോടും ആനന്ദബാഷ്പം പ്രവഹിക്കുന്ന നേത്രങ്ങളോടും കൂടിയാണു് ദിവ്യന്മാർ പരസ്പരം സംഭാഷിക്കുക!" എന്നാണു് ശ്രീനാരദൻ തന്റെ ഭക്തിസൂത്രത്തിൽ പറയുന്നതു്. മഹൽഭക്തന്മാരെപററി അദ്ദേഹത്തിനു പറയുവാനുള്ളതു നോക്കുക. "അവർ അവരുടെ കുഡുംബങ്ങളെ മാത്രമല്ല, അവർ വസിക്കുന്ന ഭൂലോകത്തെയുംകൂടി പാവനമാക്കുന്നു. പുണ്യക്ഷേത്രങ്ങളെ അവർ പവിത്രമാക്കുന്നു. സൽകൎമ്മങ്ങളുടെ മാററുകൂട്ടുന്നു. വേദവാക്യങ്ങൾക്കു കൂടുതൽ പ്രാമാണ്യം കൈവരുത്തുന്നു. (63–69)" "ആത്മജ്ഞാനികൾക്കിടയിൽ വ്യത്യാസം വരുത്തുവാൻ ജനനം; കുഡുംബം; വിദ്യ; സൌന്ദൎയ്യം; സമ്പൽസ്ഥിതി; തൊഴിൽ എന്നിവ പൎയ്യാപ്തമാവുന്നില്ല. (72)" പ്രമുഖശൈവാചാൎയ്യരിൽ ഒരാളായ തിരുനാവുക്കരശർ ഒരു ഗാനത്തിൽ പറയുന്നതു നോക്കുക. "ഞാൻ സമ്പത്തിനേയോ അധികാരശക്തിയേയോ ബഹുമാനിക്കുന്നില്ല. പരമേശ്വരഭക്തന്മാരെ ഉപാസിക്കുന്നതാണു് എന്റെ കൎത്തവ്യം. അവർ ശരീ

ഒരേ ക്രമത്തിൽ തിന്നൊടുക്കുന്ന കുഷ്ഠരോഗം ബാധിച്ചവരായാലും, ഗോമാംസം തിന്നുന്ന ചണ്ഡാലകുഡുംബത്തിൽ ജനിച്ചവരായാലുംകൂടി പരമേശ്വരഭക്തി അവരെ എന്റെ ഈശ്വരന്മാരാക്കിത്തീർക്കുന്നു." യഥാർത്ഥത്തിൽ ദിവ്യജ്ഞാനികൾ വിശിഷ്ടനെന്നോ, നീചനെന്നോ, ഉള്ള വ്യത്യാസമില്ലതന്നെ. ഭഗവത്ഗീതയിൽ ഗീതാചാര്യർ പറയുന്നതുപോലെ പണ്ഡിതർ സമദർശികളാണ്. അവരുടെ കാഴ്ചയിൽ വിദ്യാവിനയസമ്പന്നനായ ബ്രാഹ്മണനും, പശുവും, ശ്വാവും, ശ്വാമാംസം തിന്നുന്ന ചണ്ഡാലനും തുല്യരാണ്. ആത്മജ്ഞാനികൾ യഥാർത്ഥമായി ലോകപൌരരാണ്. അവർ ലോകസമുദായത്തിന്റെ സ്വത്താണ്. അവർ സങ്കുചിതബന്ധങ്ങൾക്കതീതരാണ്.

ചിലപ്പോൾ സമയാചാര്യ (മതഗുരുക്കന്മാർ)രെ ശാന്താനാചാര്യന്മാരി (തത്വജ്ഞാനികൾ)ൽനിന്നു വിവേചനം ചെയ്യുക പതിവുണ്ട്. ഇതു പ്രത്യേക വശങ്ങൾക്കു പ്രാധാന്യം നല്കിക്കൊണ്ടുള്ള ഒരു വ്യത്യാസം മാത്രമാണ്. ദക്ഷിണാത്യശൈവമതാചാര്യന്മാരുടെ അവസ്ഥയൊന്നു പരിശോധിച്ചു നോക്കുക. അവരിലാണ് ഈ വ്യത്യാസം കാര്യമായി കാണുന്നത്. തിരുജ്ഞാനസംബന്ധർ ഒരു പ്രമുഖസമയാചാര്യരാണ്. അദ്ദേഹം മികച്ച ഒരു തത്വവാദിയായിരുന്നു. മെയ്കണ്ഡരാണ് ആദ്യത്തെ ശാന്തനാചാര്യർ. അദ്ദേഹവും ഒരു ദിവ്യനായിരുന്നു. ദിവ്യന്മാരെന്നും, ജ്ഞാനികളെന്നും ഉള്ള മറ്റൊരുതരം വിവേചനമുണ്ട്. ദിവ്യൻ യാഥാർത്ഥ്യത്തെ സമീപിക്കുന്നതു് വികാരവേശത്തോടുകൂടിയാണെന്നും, ജ്ഞാനിയാവട്ടെ കൂടുതൽ ധിഷണാപരമായിട്ടാണെന്നും പറയപ്പെടുന്നു. ഇതിലും വ്യത്യാസം ആപേക്ഷികവും ആംശികവുമാണ്. ഭാരതീയ ദിവ്യന്മാർ ജ്ഞാനികളുമാണ്! ജ്ഞാനികൾ ദിവ്യന്മാരുമത്രെ! ശ്രീരാമകൃഷ്ണപരമഹംസർ ഒരു ജ്ഞാനിയായിരുന്നില്ലെന്നോ രമണമഹർഷി ഒരു സിദ്ധനായിരുന്നില്ലെന്നോ ആരാണ് പറയുക. ചിലർ ഭക്തനെന്നും ജ്ഞാനിയെന്നും വിവേചനം ചെയ്യപ്പെടുന്നതുമുണ്ട്. ഒരു യഥാർത്ഥഭക്ത

ൻെറ ഭക്തി ജ്ഞാനവുമായി യാതൊരു ബന്ധവുമില്ലാത്ത, കേവലമായ വികാരമല്ല. ഒരു പണ്ഡിതൻെറ ജ്ഞാനം വികാരപരമായ സംസ്കാരം ലഭിക്കാത്ത കേവലം ധിഷണാഫലവുമല്ല. തത്വവാദത്തിൽ വിവിധ ചിന്താഗതികളുള്ളതിൽ ചിലർ ഭക്തിക്കു കൂടുതൽ പ്രാധാന്യം നൽകുന്നു; മററു ചിലവയിൽ ജ്ഞാനത്തിനു കൂടുതൽ പ്രാധാന്യം നൽകുന്നു. ഈ വ്യത്യാസവും ആംശികവും ആപേക്ഷികവുമാണ്. എല്ലാ തത്വചിന്തകന്മാരും ഭക്തിക്കും ജ്ഞാനത്തിനും അതാതിൻെറ സ്ഥാനം കല്പിച്ചു കൊടുക്കുന്നുണ്ട്. ജ്ഞാനികളെയും ഭക്തന്മാരെയുംപോലെതന്നെയാണ് രാജയോഗികളും കർമ്മയോഗികളും. പതഞ്ജലിയോഗസൂത്രം പ്രതിപാദിക്കുന്ന പ്രാചീനാഭ്യാസം അനുഷ്ഠിക്കുന്നവരാണ് രാജയോഗികൾ. ഏകാഗ്രചിത്തനായിക്കൊണ്ടും ധ്യാനനിഷ്ഠകൊണ്ടും മനോനിയന്ത്രണം സമ്പാദിക്കുകയും പിന്നീട് മനസ്സിനെ നിർവ്വികാരവും ശുദ്ധശൂന്യവുമാക്കുന്നതുമാണ് രാജയോഗമാർഗ്ഗം. എന്നാൽ മാത്രമാണല്ലോ മനസ്സ് ആത്മാവല്ലെന്നു വ്യക്തമായി മനസ്സിലാക്കുവാനും ഒരിക്കലും ഒന്നിനെ മറെറാന്നായി തെററിദ്ധരിക്കാതിരിക്കുവാനും കഴിയുക.

ആത്മാവിൻെറ ഈ ഏകാന്തതയായ കൈവല്യ ലബ്ധിയാണ് പതഞ്ജലിയോഗസൂത്രത്തിൻെറ ലക്ഷ്യം. നിഷ്കാമമായി കർമ്മാനുഷ്ഠാനങ്ങൾ അനുഷ്ഠിക്കുന്നവരാണ് കർമ്മയോഗികൾ. അവർ വ്യക്തിഗതമായി യാതൊരു ഫലേച്ഛയുംകൂടാതെ കർമ്മം അനുഷ്ഠിക്കുന്നു. കർമ്മാനുഷ്ഠാനവും കർമ്മഫലവും അവർ ഈശ്വരനിലാണ് അർപ്പിക്കുന്നത്. അതിൽനിന്നു സംഭവിക്കുന്നതെന്തെല്ലാമെന്ന് അവർക്കു ചിന്തിക്കുകപോലും വേണ്ടിവരുന്നില്ല. തന്മൂലം അവരുടെ അഹംകാരം നിശ്ശേഷം നശിക്കുന്നു; മനസ്സ് ശുദ്ധീകരിക്കപ്പെടുന്നു. അവരുടെ ജീവിതം നിസ്വാർത്ഥമായ ഒരു ആത്മസമർപ്പണമാണ്. സിദ്ധൻ എന്ന പദത്തിൽ ഈ തരത്തിലുള്ള എല്ലാ പ്രതിഭാശാലിയും പെടും. ശ്രീശുകനെപോലെയുള്ള ജ്ഞാനികളും, ശ്രീ നാരദനെപോലെയുള്ള ഭക്തന്മാരും, വി

ശ്വാമിത്രനെപ്പോലെയുള്ള രാജയോഗികളും, ജനകനെപ്പോലെ യുള്ള കർമ്മയോഗികളും സിദ്ധന്മാർ തന്നെ. ഇവരെല്ലാം ഓരോ പ്രത്യേകം ഇനത്തിൽ പെട്ടവരല്ല. ശ്രീശുകൻ ജ്ഞാനിയെന്ന പോലെ ഭക്തനായിരുന്നു. ശ്രീനാരദൻ ഭക്തനെന്നപോലെ ജ്ഞാനിയുമായിരുന്നു. വിശ്വാമിത്രൻെറയും ജനകൻെറയും സ്ഥിതിയും വ്യത്യസ്തമല്ല. അവൎക്കെല്ലാവൎക്കും ജ്ഞാനം, ഭക്തി, ആത്മനിയന്ത്രണം, സേവനമനോഭാവം എന്നിവയുണ്ടായിരുന്നു.

സാമാന്യമനുഷ്യർ അത്ഭുതകൎമ്മങ്ങളെ ഇണസിദ്ധന്മാരുമായി ബന്ധപ്പെടുത്തുന്നു. ഒരു സിദ്ധനെ സിദ്ധനാണെന്നു ഗണിക്കുന്നതിന്നു് സമുദായം ഉപയോഗിക്കുന്ന മാനദണ്ഡം അതിമാനുഷശക്തിപ്രകടനമാണു്. ചില സിദ്ധന്മാരുടെ ജീവിതത്തിൽ അത്തരം ചില അതിമാനുഷശക്തിപ്രകടനങ്ങൾ ഉണ്ടായിക്കാണുന്നു. എന്നാൽ സിദ്ധന്മാരാവട്ടെ അത്തരം പ്രകടനങ്ങളെ വിലവെക്കുകയോ അവരുടെ അതിമാനുഷശക്തിയിൽ അഭിമാനം കൊള്ളുകയോ ചെയ്യുന്നില്ല. അതിമാനുഷശക്തിയുണ്ടെന്നുള്ള തോന്നൽതന്നെ അവൎക്കുള്ളതായി കാണുന്നില്ല. അതിമാനുഷശക്തി ആത്മജ്ഞാനത്തിൻെറ ലക്ഷണം അല്ല. പലപ്പോഴും അതു ആത്മജ്ഞാനലബ്ധിക്കു പ്രതിബന്ധമായി തീരുകകൂടി ചെയ്യുന്നു. ആത്മജ്ഞാനലബ്ധി ആഗ്രഹിക്കുന്ന ശിഷ്യനു് എല്ലാ ആചാൎയ്യന്മാരും കൊടുക്കുന്ന താക്കീതു് അതിമാനുഷശക്തിയിൽ വഞ്ചിതനാകരുതെന്നാണു്. "വന്യമൃഗങ്ങളുടെയും, ക്രൂരസൎപ്പങ്ങളുടെയും മേൽ സ്വാധീനശക്തി നേടുന്നതും അവയെ നിയന്ത്രിക്കുന്നതും വളരെ ബുദ്ധിമുട്ടുള്ളൊരു കാൎയ്യമല്ല. രസവാദം കൊണ്ടു് ഏതൊരു ലോഹത്തിനേയും സ്വൎണ്ണമാക്കിമാററുവാൻ കഴിഞ്ഞെന്നുവരാം. ലോകത്തിൽ ആരും കാണാതെ സഞ്ചരിച്ചുവെന്നും വരാം. ജലസ്തംഭനംചെയ്തു് ജലത്തിന്മേൽ നടക്കുകയും ചെയ്യാം. അഗ്നിയിൽ ജീവിക്കാം. മറെറാരുവൻെറ ശരീരത്തിൽ യോഗസിദ്ധികൊണ്ടു് കടക്കുകയും ചെയ്യാം. നിരന്തരമായ യൌവ്വനം നിലനിർത്താം. ദൈവങ്ങളിന്മേൽക്കൂടി

സ്വാധീനശക്തി ചെലുത്തിയെന്നുവരാം. എന്നാൽ മനസ്സിനെ നിയന്ത്രിച്ച് ചലിക്കാതെ നിർത്തുകയെന്നത് അസാദ്ധ്യംതന്നെ" എന്നാണ് തായുമാനവർ പറയുന്നത്. പ്രസ്തുത സാരമുള്ള പദ്യം അതിസാധാരണമായി ഉദ്ധരിക്കപ്പെടുന്ന ഒന്നാണ്. ലല്ലേശ്വരി എന്ന കാശ്മീരി യോഗിനിയും അതേപ്രകാരമാണ് അഭിപ്രായപ്പെടുന്നത്. അവർ യോഗികളോട് ചോദിക്കുന്നതു നോക്കുക.

"യോഗിൻ! അഗ്നിജ്വാല ശാന്തമാക്കുന്നതെന്തിന്ന്? നദിയിലെ ജലം സ്തംഭനം ചെയ്യുന്നതെന്തിന്ന്? നിലം തൊടാതെ തലകീഴായി നടക്കുന്നതെന്തിന്ന്? കാളയിൽനിന്ന് പാൽ ഉല്പാദിപ്പിക്കുന്നതെന്തിന്ന്? ഇന്ദ്രജാലവിദ്യകൊണ്ടുള്ള സ്വപ്നങ്ങൾ ഉളവാക്കുന്നതെന്തിന്ന്? ഇത്തരത്തിലുള്ള അഭ്യാസങ്ങൾ നീചവും ജാലവിദ്യക്കാരന്നുമാത്രം ചേർന്നവയുമല്ലയോ?"

സിദ്ധന്മാരെക്കുറിച്ചുള്ള മറെറാരു തെററിദ്ധാരണയുമുണ്ട്. അവർ അങ്ങെഅററംവരെ വ്യക്തിപരമായി മാത്രം ആലോചിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നവരാണെന്നും സമുദായത്തെക്കുറിച്ച് അവർ ചിന്തിക്കുകപോലും പതിവില്ലെന്നുള്ളതുമാണ് അത്. അവരെക്കൊണ്ട് സമുദായത്തിന്ന് നിർമ്മാണപരമായ യാതൊരുപയോഗവും ഇല്ലെന്നുള്ളതാണ് പരക്കെയുള്ള വിശ്വാസം. യാഥാർത്ഥ്യബോധം ഒട്ടുംതന്നെയില്ലാത്ത ഉന്മത്തരാണവരെന്നു വിശ്വസിക്കുന്നവരും ഉണ്ട്. ആരോഗ്യപൂർണ്ണമായ വിവേകവും സഹജീവികളുടേയും സമുദായത്തിൻെറയും പുരോഗതിയെ ലാക്കാക്കിയുള്ള സേവനോത്സുകതയും സിദ്ധന്മാക്കുണ്ടെന്നുള്ളതു് വ്യക്തമാണ്. ഒരു വ്യക്തി ധ്യാനനിഷ്ഠയിലിരുന്നു ചിന്തിക്കുന്നതുകൊണ്ടു കിട്ടുന്നതിനെയെല്ലാം സ്നേഹരൂപമായി വിതരണം ചെയ്യുകയാണുണ്ടാവുന്നതു് എന്നു് എക്‌ഹാർട്ട് അഭിപ്രായപ്പെടുന്നു. ദൈവികഗുണങ്ങളിൽ ഏററവും ഉന്നതമായതു് ദയവാണ്. ദിവ്യന്മാർ വിശാലമനസ്കരാണ്, ഉദാരരാണ്. ഐഹികസുഖസാധനങ്ങളെ വിതരണം ചെയ്യുന്നതിൽ

അവർ പൂർത്തരാണെന്നുകൂടി പറയാം. ആരെങ്കിലും ഒരു സിദ്ധന്റെ ഉത്തരീയം ചോദിക്കവാനിടയായാൽ അവർ ഉടുത്ത വസ്ത്രംകൂടി കൊടുത്തേക്കാം. ദിവ്യന്മാരുടെ പ്രാത്ഥനകളിലെല്ലാം നിഴലിച്ചു കാണുന്ന അവരുടെ ഒരാഗ്രഹം, ഈശ്വരൻ അവരെ സമുദായസേവനത്തിനു പററിയ ഉപകരണമാക്കി തീക്കണമെന്നുള്ളതാണ്. ദൈവം ക്ഷേത്രങ്ങളിലുള്ള കേവലം ആരാധനാമൂർത്തി മാത്രമല്ലെന്നും, പാതയിൽ കല്ലു പൊടിച്ചുകൊണ്ടിരിക്കുന്ന കൂലിക്കാരനിലും, പാടത്തിൽ ഉഴുതുകൊണ്ടിരിക്കുന്ന കൃഷിക്കാരനിലും ദൈവമുണ്ടെന്നും അവക്കറിയാം. അവിലയിലെ തെറീസ പറയുന്നതു് "ഈശ്വരൻ തൂണിലും തുരുമ്പിലും ഉണ്ടെന്നാണ്." മനുഷ്യവഗ്ഗത്തോടു മാത്രമല്ല ദിവ്യൻ ദയവു കാണിക്കുന്നതു്. എല്ലാ ജീവികളേയും അദ്ദേഹം സ്നേഹിക്കുന്നു. ഒരു പശുവിനെ അടിച്ചപ്പോഴുണ്ടായ പാടു് ബഹിനാദായുടേയും തുക്കാറാവിന്റെയും മുതുകിൽ കണ്ടുവെന്നു് പറയുന്നുണ്ടു്. നിജ്ജീവവസ്തുക്കൾകൂടി ദിവ്യദൃഷ്ടിയിൽ ദൈവശക്തി ആജ്ജിച്ചു് സജീവമായി തീരുന്നു. തനിക്കു് കാക്ക മുതലായ പക്ഷികളും, സമുദ്രങ്ങളും, പവ്വതങ്ങളും ബന്ധുക്കളാണെന്നു് ഓൾികകവിയായ ഭാരതി അവകാശപ്പെടുന്നുണ്ടു്.

സാധാരണാത്ഥത്തിൽ നാം പറഞ്ഞുവരുന്ന സമുദായസേവനമല്ല ദിവ്യന്മാർ നിവ്വഹിക്കുന്നതു്. തന്റെ സൃഷ്ടികളിൽ അന്തർലീനമായി കിടക്കുകയോ രൂപാന്തരം പ്രാപിച്ചു അവർ വിളങ്ങുകയോ ചെയ്യുന്ന ഈശ്വരന്റെ സേവനമാണ് അവർ നടത്തുന്നതു്. ഈശ്വരൻ സവ്വവ്യാപിയാണെന്നുള്ള ബോധവിശ്വാസങ്ങളിൽനിന്നുളവാകുന്ന സേവനമാണതു്. ദിവ്യന്റെ ജീവിതം കേന്ദ്രീകരിച്ചിരിക്കുന്നതു് ഈശ്വരനിൽതന്നെ. ദിവ്യൻ ചലിക്കുകയും ജീവിക്കുകയും നിലനില്ക്കുകയും ചെയ്യുന്നതു് ഈശ്വരസാന്നിദ്ധ്യബോധത്തിലാണ്. അവന്റെ സവ്വസ്വവും ഈശ്വരനാണ്; മറെറാന്നിനും ആ മനസ്സിൽ സ്ഥാനമില്ല. ഈ വസ്തുതയെ ഓരോ ദിവ്യന്റെ ജീവിതവും ഉദാഹരിക്കുന്നുണ്ടു്.

സഗുണോപാസനയിൽ വിശ്വസിക്കാത്ത ദിവ്യന്മാരുംകൂടി എല്ലാ സൃഷ്ടികളിലും ഈശ്വരചൈതന്യം കാണുന്നുണ്ട്. ദിവ്യനെ സമുദായസേവനത്തിലും ലോകോപകാരത്തിലും വ്യാപൃതനാക്കുന്നത് ഈശ്വരസ്നേഹവും, ഈശ്വരന്റെ സർവ്വവ്യാപിത്വത്തെക്കുറിച്ചുള്ള ഉറച്ച വിശ്വാസവുമാണ്. ദിവ്യന്റെ ഹൃദയം വിദ്വേഷത്തിന്നു സ്ഥാനമില്ലാത്തവിധം ഈശ്വരഭക്തി, സ്നേഹം എന്നിവകൊണ്ട് പൂരിതമാണ്. സൂഫി ദിവ്യയായ റാബിയയോടു ചോദിച്ചു "നിങ്ങൾ ദൈവത്തെ സ്നേഹിക്കുന്നുണ്ടോ" എന്ന്. അല്പം പോലും ആലോചിക്കാതെ "ഉവ്വ്" എന്നു ഉത്തരം പറഞ്ഞു റാബി. "നിങ്ങൾ ചെകുത്താനെ വെറുക്കുന്നുണ്ടോ" എന്ന ചോദ്യം തുടന്നു. അതിന്നു് "ഇല്ല" എന്ന മറുപടി നിസ്സംശയം പറഞ്ഞു. അവർ തുടന്നു "ദൈവസ്നേഹം ചെകുത്താനെ വിദ്വേഷിക്കുവാൻ ഇടമില്ലാത്തവിധം ഹൃദയം നിറഞ്ഞു കിടക്കുകയാണ്. എന്റെ മനസ്സ് മററാരേയും സ്നേഹിക്കുവാനോ വിദ്വേഷിക്കുവാനോ ഒട്ടും സ്ഥലം ഒഴിവില്ലാത്തവിധം ദൈവസ്നേഹത്താൽ നിറഞ്ഞു കിടക്കുകയാണ്."

ഭക്തന്റെ ദൈവഭക്തി പലപ്പോഴും ഭ്രാന്തായി തെററിദ്ധരിക്കപ്പെടാറുണ്ട്. ശ്രീരാമകൃഷ്ണന്റെ ജഗജ്ജനനിയെക്കുറിച്ചുള്ള ഭക്തി അത്തരത്തിൽ തെററിദ്ധരിക്കപ്പെട്ടിരുന്നു. വിവാഹം ആ ഭ്രാന്തിന്നു അറുതി വരുത്തിയേക്കാമെന്നു അദ്ദേഹത്തിന്റെ കുടുംബത്തിലെ മുതിന്ന അംഗങ്ങൾ വിശ്വസിച്ചു. സംഭവിച്ചതങ്ങനെയല്ല. വിവാഹം കഴിഞ്ഞു. മാതൃഭക്തിയെന്ന ഭ്രാന്തിന്നു ഒട്ടും തന്നെ ശാന്തി വന്നതുമില്ല. പ്രത്യുത അതു് വദ്ധിച്ചുവദ്ധിച്ചു, ജീവിതത്തെ ആകെ ആവരണം ചെയ്തു. അജ്ഞാനിയായ പണ്ഡിതൻ ഭക്തനെ അസാധാരണമനുഷ്യനായി വീക്ഷിക്കുന്നു. അവന്നു മാനസികരോഗമുണ്ടെന്നു വിശ്വസിക്കുന്നു. ദൈവഭക്തിയെക്കുറിച്ചുള്ള അറിവില്ലായ്മയും മനഃശാസ്ത്രത്തിന്റെ പരിമിത സ്വഭാവത്തെക്കുറിച്ചു നിശ്ചയമില്ലായ്മയും മൂലമാണ് ദിവ്യന്നു മാനസികവിഭ്രാന്തിയാണെന്നു പറയാൻ കാരണം. ദൈവ

ഭക്തി എന്നതു് ഒരു ഭ്രാന്താണെന്നു വരികിൽ ഏതൊരുത്തനും ഭ്രാന്തനായിരിക്കുന്നതാണു് കൂടുതൽ അഭികാമ്യം.

സമ്പൂർണ്ണ യഥാർത്ഥ്യത്തിലുള്ള അന്തർദൃഷ്ടി, സങ്കുചിതബന്ധങ്ങളിൽനിന്നുള്ള മോചനം എന്നിവയാണു് ഭക്തന്റെ ലക്ഷണങ്ങൾ. വേദങ്ങൾ ഘോഷിക്കുന്നതു് ഇത്തരം ആളുകൾ "പരമാത്ഥം ദശിക്കുന്നവരും കേൾക്കുന്നവരും ആണെന്നത്രെ." 'കവയഃ സത്യശ്രുതാഃ' സത്യമാണു് അവരുടെ കമ്മരംഗം. 'സനേം ഋതസ്യ' അവർ കാണുന്നതു് സത്യം, ധമ്മം, ബൃഹത് എന്നിവയാണു്. "സത്യം, ഋതം, ബൃഹത്." അവർ കണ്ടുപിടിച്ചിട്ടുള്ളതു് സത്യമാർഗ്ഗമാണു്. 'ഋതസ്യപന്ഥാ.' മനുഷ്യഹൃദയത്തിൽ നിക്ഷിപ്തമായ ആഗ്രഹങ്ങളിലെല്ലാം നിന്നു് വിമുക്തനായവനും, നല്ലതെന്നോ ചീത്തയെന്നോ ആപേക്ഷികബോധമില്ലാത്തവനും, നിമ്മലനും, പരബ്രഹ്മവുമായി ഐക്യം പ്രാപിക്കുകമൂലം അമരപദം പ്രാപിച്ചവനും എന്നാണു് ഉപനിഷത്തുകൾ സിദ്ധനെ വിവരിക്കുന്നതു്. അതേ തത്വം മറെറാരു സന്ദർഭത്തിൽ ഇങ്ങനെ നിഷേധാത്മകമായും വിവരിക്കുന്നുണ്ടു്. ക്രൂരവൃത്തികളിൽനിന്നു വിരമിച്ചിട്ടില്ലാത്തവനോ, സമാധാനപരമായ ജീവിതം നയിക്കാത്തവനോ, ഏകാഗ്രചിന്ത ഇല്ലാത്തവനോ, മനശ്ശാന്തി ഇല്ലാത്തവനോ ആത്മജ്ഞാനം ലഭിക്കുകയില്ലതന്നെ. ആദശസിദ്ധന്റെ ലക്ഷണങ്ങളെ ശ്രീമത് ഭഗവത്ഗീത ഒന്നിലധികം പ്രാവശ്യം വിവരിക്കുന്നുണ്ടു്. സിദ്ധൻ സ്ഥിതപ്രജ്ഞനാണു്. അചഞ്ചലമായ ജ്ഞാനമാണവന്റേതു്. അവൻ ഗുണാതീതനാണു്. ഭൌതികവസ്തുക്കളുടെതായ ഗുണങ്ങളിൽനിന്നു് വേറിട്ടു നില്ക്കുന്നവനാണു്, ഭക്തനാണു്, യോഗിയുമാണു്. അവനു് പരിപൂണ്ണമായ മനോനിയന്ത്രണം സാദ്ധ്യമാണു്. ബ്രഹ്മഭൂതൻ അതായതു് ബ്രഹ്മവുമായി ഐക്യം നേടിക്കഴിഞ്ഞവനാണു് അവൻ എന്നെല്ലാമാണു് അതിൽ കാണുന്നതു്.

സ്ഥിതപ്രജ്ഞനായ സിദ്ധൻ മനസ്സിൽ 'കടന്നുകൂടാവുന്ന ആഗ്രഹങ്ങളെല്ലാം അകററിനിത്തുന്നു. ആത്മാനുഭൂതിയിൽ

സംതൃപ്തനാകുന്നു. വേദന അദ്ദേഹത്തെ നിരുത്സാഹനാക്കുകയോ സുഖാനുഭവങ്ങൾ ഉത്സാഹഭരിതനാക്കുകയോ ചെയ്യുന്നില്ല. സ്നേഹം, വെറുപ്പ്, ഭയം എന്നീ വികാരങ്ങൾക്കെല്ലാം അതീതനാണ് അദ്ദേഹം. തന്റെ മനസ്സിനെയും ഇന്ദ്രിയങ്ങളെയും നിയന്ത്രിക്കുവാനുള്ള കഴിവു് അദ്ദേഹത്തിനുണ്ടു്. ആത്മബോധത്തിൽ ജാഗ്രചിത്തനാണ്. ആഗ്രഹങ്ങൾ ഒട്ടുംതന്നെ അദ്ദേഹത്തിനില്ല. അഹംബുദ്ധിയുമില്ല. ബ്രഹ്മനിഷ്ഠയിലാണദ്ദേഹം ഉള്ളതു്. അതു പ്രാപിക്കുന്നവർ ജാതരാവുകയുമില്ല. സത്വരജസ്തമങ്ങളായ ത്രിഗുണങ്ങൾക്കു അതീതനാണ് സിദ്ധൻ. സജീവങ്ങളായി പ്രവർത്തനത്തിലേർപ്പെട്ടിരിക്കുന്ന ഗുണങ്ങളെ അദ്ദേഹം വെറുക്കുന്നില്ല. അവ നിഷ്ക്രിയങ്ങളാവുമ്പോൾ പിന്നെയും തുടർന്നു പ്രവർത്തിക്കണമെന്നാഗ്രഹിക്കുന്നുമില്ല. അദ്ദേഹം അചഞ്ചലനും ശാന്തനുമാണ്. ഗുണങ്ങൾ അദ്ദേഹത്തെ ബാധിക്കുന്നതുമില്ല. താനല്ല നേരെമറിച്ചു് ഗുണങ്ങളാണ് പ്രവർത്തിക്കുന്നതെന്നു് അദ്ദേഹത്തിനറിയാമല്ലോ. സുഖാനുഭവത്തിലും, കഷ്ടാനുഭവത്തിലും സമചിത്തനാണദ്ദേഹം. മണ്ണും, കല്ലും, സ്വർണ്ണവും, രത്നവുമെല്ലാം അദ്ദേഹത്തിന്നു ഒന്നുതന്നെ. അദ്ദേഹം സ്നേഹിക്കുന്നവയായോ, സ്നേഹിക്കാത്തവയായോ ഒന്നുംതന്നെ ഇല്ല. സ്തുതികളും, ദൂഷണങ്ങളും അദ്ദേഹത്തിനു ഒന്നുതന്നെ. ബഹുമാനവും, അവമാനവും തമ്മിൽ യാതൊരു വ്യത്യാസവും കാണുന്നില്ല അദ്ദേഹം. അതുപോലെതന്നെ ശത്രുക്കളും, മിത്രങ്ങളും തന്റെ അറിവിലും കഴിവിലും അദ്ദേഹത്തിനു ദുരഭിമാനമില്ല. നിരന്തരമായി ഈശ്വരധ്യാനത്തിൽ ആണ്ടിരിക്കുകയാണദ്ദേഹം. ബാഹ്യമായി നടന്നുകൊണ്ടിരിക്കുന്ന മാററങ്ങളും മററും അദ്ദേഹത്തെ ഒരു തരത്തിലും ബാധിക്കുന്നില്ല. സൃഷ്ടിജീവികളിലൊന്നിലും വെറുപ്പ് തോന്നാത്തവനാണ് യഥാർത്ഥ ഭക്തൻ. അദ്ദേഹത്തിനു എല്ലാവരോടും സ്നേഹവും എല്ലാവററിലും അനുകമ്പയും ഉണ്ടു്. താനെന്നോ, തന്റേതെന്നോ ഒന്നുംതന്നെയില്ല. സുഖദുഃഖങ്ങളെ തുല്യമായിട്ടാണ് വീക്ഷിക്കുന്നതു്. ധൈര്യത്തിന്റെയും, ക്ഷമയുടേ

ഷ്യം ദൃഢാകാരമാണ്. എല്ലായ്പോഴും സംതൃപ്തനാണ്. അവന്റെ മനസ്സ് എല്ലായ്പോഴും അവനധീനമാണ്. അതിററ ആത്മനിശ്ചയവും സ്ഥിരവിശ്വാസവും ഉണ്ടു്. ദൈവത്തിൽ അൎപ്പിക്കപ്പെട്ട ഒരു ജീവിതമാണദ്ദേഹം നയിക്കുന്നതു്. ലോകവും, ലോകരും അദ്ദേഹത്തെയോ, അദ്ദേഹം ലോകത്തെയോ, ലോകരേയോ പരസ്പരം ബാധിക്കുന്നില്ല. അദ്ദേഹത്തിനു സന്തോഷമോ അക്ഷമയോ ഭയമോ വികാരാവേശങ്ങളോ ഇല്ല. യാതൊന്നും വേണമെന്നു് അദ്ദേഹം ആശിക്കുന്നില്ല. അദ്ദേഹം സൎവ്വദാ ശുദ്ധനും ഉണൎന്നിരിക്കുന്നവനും പക്ഷപാതരഹിതനുമാണ്. അദ്ദേഹം ഒന്നിലും പേടിച്ചു വിറക്കുന്നില്ല. സ്വാൎത്ഥതൽപരമായ യാതൊരു പ്രവർത്തിയിലും പങ്കുകൂടുന്നില്ല. തന്റെ ഏതൊരവസ്ഥയിലും സംതൃപ്തനാണദ്ദേഹം. അദ്ദേഹത്തിന്റെതെന്ന ഒരാഗ്രഹവും ഇല്ലതന്നെ. അദ്ദേഹത്തിന്റെ തീൎപ്പുകളും ഉത്തമവിശ്വാസം നിറഞ്ഞവയാണ്. ദൈവം മാത്രമാണദ്ദേഹത്തിന്റെ ലക്ഷ്യം. സമചിത്തതയും ശാന്തിയും നിറഞ്ഞവനാണ് യോഗി. യോഗിക്കു് അതായതു് യോഗംമൂലം സംസ്കാരം ലഭിച്ച യോഗയുക്തനു് സംസ്കൃതമായ സ്വഭാവഗുണങ്ങളാണുള്ളതു്. അദ്ദേഹത്തിന്റെ മനസ്സും ഇന്ദ്രിയങ്ങളും നിയന്ത്രിതമാണ്. അദ്ദേഹം എല്ലാ ജീവരാശികളുടേയും ആത്മാവായിത്തീൎന്നുകഴിഞ്ഞിരിക്കുന്നു. അദ്ദേഹം പ്രവർത്തിക്കുന്നുണ്ടെന്നുള്ളതു് വാസ്തവമാണ്. എന്നാൽ പ്രവർത്തി അദ്ദേഹത്തെ മലിനനാക്കുന്നില്ല. അദ്ദേഹം എല്ലാസ്ഥലത്തും ഒരേ തത്വം മാത്രമാണ് കാണുന്നതു്. അദ്ദേഹം എല്ലാവററിലും തന്നെയും തന്നിൽ എല്ലാവരേയും കാണുന്നു. അത്തരത്തിലുള്ളവർ ബ്രഹ്മത്വം പ്രാപിക്കുന്നു. ഈശ്വരസാക്ഷാൽകാരം അല്ലെങ്കിൽ ബ്രഹ്മജ്ഞാനം ലഭിച്ചവനാണ് യോഗി.

തുളസീദാസൻ തന്റെ രാമചരിതത്തിൽ സിദ്ധന്മാരെപ്പററി ശ്രീരാമനെക്കൊണ്ടു പറയിക്കുന്നതെന്തെന്നു നോക്കുക. "ഇന്ദ്രിയങ്ങൾ മൂലം അനുഭവിക്കുന്ന ഐഹികസുഖങ്ങളിൽ സിദ്ധന്മാൎക്കു് ചാപലതയില്ല. അനുരഞ്ജന മുതലായ സൽഗുണങ്ങളു

ടെ മൂർത്തീകരണങ്ങളാണ് സിദ്ധന്മാർ. മററുള്ളവരുടെ കഷ്ടങ്ങളിൽ അവർ ദുഃഖിക്കുന്നു. മററുള്ളവരുടെ സുഖസന്തോഷങ്ങൾക്കവരെ ആനന്ദഭരിതരാക്കുന്നു. അവൎക്ക് സമചിത്തതയുണ്ട്. ആരോടും അവൎക്ക് ശത്രുതയില്ല. ഗൎവ്വത്തിനും വികാരങ്ങൾക്കും അതീതരാണവർ. ദര, സ്വാൎത്ഥസുഖം, ഭയം എന്നിവയെ അധീനപ്പെടുത്തി വിജയിച്ചിട്ടുള്ളവരാണവർ. അവരുടെ ഹൃദയം മൃദുലമാണ്. കഷ്ടപ്പെടുന്നവരോടുള്ള അനുകമ്പ നിറഞ്ഞതാണ്. അവർ ത്രികരണങ്ങൾകൊണ്ടും ഈശ്വരനെ മാത്രം ധ്യാനിച്ചുകൊണ്ടിരിക്കുന്ന ഭക്തന്മാരാണ്. അവർ എല്ലാവരേയും ബഹുമാനിക്കുന്നു. സ്വയം വിനീതരുമാണ്."

ഏതൊരുത്തന്റെ ഹൃദയം ശാന്തി, സ്നേഹം, ഈശ്വരഭക്തി മുതലായ സൽഗുണങ്ങളുടെ ഇരിപ്പിടമായിരിക്കുന്നുവോ അവൻ യഥാൎത്ഥസിദ്ധനാണെന്നുള്ളതു് വ്യക്തമാണ്. സിദ്ധന്മാരുടെ മനസ്സും ഇന്ദ്രിയങ്ങളും എല്ലായ്പ്പോഴും അവൎക്കധീനമാണ്. അവർ ഋജുപന്ഥാവിൽനിന്നു വ്യതിചലിക്കുന്നില്ല. നിത്യകൎമ്മാനുഷ്ഠാനങ്ങളിൽ അതീവ ശ്രദ്ധ കാണിക്കുന്നു സിദ്ധന്മാർ. ആചാരലോപം വരുത്തുന്നതു തന്നെയില്ല. അവരുടെ പെരുമാററമാകട്ടെ നിൎദ്ദോഷമാണ്. ആരോടും അവർ കടുത്ത വാക്കുരക്കുന്നില്ല. ദൂഷണങ്ങളേയും, സ്തുതികളേയും അവർ സമചിത്തതയോടും ശാന്തിയോടുംകൂടി വീക്ഷിക്കുന്നു. ഭഗവൽ പാദാരവിന്ദം പ്രാപിക്കുന്നതു മാത്രമാണവരുടെ ലക്ഷ്യം. അതുമാത്രമാണവരുടെ സ്വത്തായി പരിഗണിക്കുന്നതു്. അത്തരത്തിലുള്ള ദിവ്യാത്മാക്കളെ എനിക്കേററവും പ്രിയപ്പെട്ടവരാണ്.

ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള ദിവ്യന്മാരുടെ ജീവചരിത്രത്തിൽ ദിവ്യത്വത്തിന്റെ എല്ലാ വശങ്ങളും കാണാവുന്നതാണ്. അവർ കാലദേശാപേക്ഷകൊണ്ടു് വിഭിന്നർ തന്നെ. എന്നാൽ ആ വിഭിന്നത ശാരീരികം മാത്രമാണ്. ഒരൊററ തത്വത്തെ തന്നെ വീക്ഷിച്ചുകൊണ്ടിരിക്കുന്നവരാണവർ. ദിവ്യപരമ്പരയുടെ നേട്ടമാണ് എല്ലാ വസ്തുക്കളുടേയും ആദ്ധ്യാ

ത്മികൈക്യം വെളിപ്പെടുത്തപ്പെട്ടിട്ടുള്ളതു്. ഈ പരമാൎത്ഥം തന്നെയാണ് ദിവ്യന്മാരെല്ലാവരും പ്രഖ്യാപിക്കുന്നതും. വില്യം ജെയിംസിന്നു പറയുവാനുള്ളതു നോക്കുക. "ആദ്ധ്യാത്മികപ്രഖ്യാപനങ്ങളിൽ സനാതനമായ ആത്മൈക്യം തെളിഞ്ഞു കാണുന്നു. ഏതൊരു വിമൎശകനേയും പിടിച്ചുനിൎത്തി വിചിന്തനത്തിന്നു വിധേയനാക്കുന്നവയാണവ. ആദ്ധ്യാത്മിക വചനങ്ങൾക്ക് ജന്മദിനമോ, ജന്മഭൂമിയോ ഇല്ല. അവ എല്ലാ സ്ഥലങ്ങളുടെയും എല്ലാവരുടെയും ആണ്; എല്ലാ കാലങ്ങളുടേയും, ജീവാത്മാപരമാത്മൈക്യം എന്ന പരമാൎത്ഥത്തെ അവ പ്രഖ്യാപനം ചെയ്തുകൊണ്ടിരിക്കുന്നു. അവ ഭാഷകളേക്കാളം പുരാതനങ്ങളാണ്. അതേസമയം അവ വാൎദ്ധക്യം പ്രാപിക്കുന്നതുമില്ല."

---

# തിരുജ്ഞാനസംബന്ധർ.

സിദ്ധന്മാർ അസാധാരണമനുഷ്യരാണ്. അവൎക്കിടയിൽ ശൈശവത്തിൽത്തന്നെ അസാമാന്യബുദ്ധി പ്രകടിപ്പിക്കുന്നവർ ഉള്ളതുമാണ്. ദൈവഭക്തിയും, ദൈവസാക്ഷാൽക്കാരവും കൈവരുന്നതു് സാമാന്യേന മുതിൎന്നവൎക്കാണ്. ആത്മീയമൂല്യത്തിന്റെ പരമകാഷ്ഠ ഈശ്വരൻതന്നെ. അദ്ദേഹം ആദ്യന്തരഹിതനുമാണ്. എങ്കിലും ഈശ്വരസാക്ഷാൽകാരം ദീൎഘകാലംകൊണ്ടു മാത്രമാണ് ലഭിക്കുന്നതു്. മിക്കപക്ഷം അതിൽ വളരെയധികം കാലതാമസം എൎപ്പെടുന്നു. അതിന്നു പ്രത്യേകകാരണവുമുണ്ട്. മിക്കപേരും ലക്ഷ്യപ്രാപ്തിക്കു സ്വീകരിക്കുന്നതു് ശ്രമിച്ചും തെററിത്തിരുത്തിയും ആവൎത്തിച്ചുമാണ്. അതു ദൗൎല്ലഭ്യവുമാണ്. അല്ലാം ചില അപവാദങ്ങൾ ഇല്ലായ്കയില്ല. ചിലർ ഒരൊററ ശ്രമത്തിൽതന്നെ—ഒരൊററച്ചാട്ടത്തിൽതന്നെ എന്നവണ്ണം—ലക്ഷ്യം പ്രാപിയ്ക്കുന്നു. ഇത്തരം സംഭവങ്ങൾ ഉള്ളതുമാണെന്നെയുള്ളൂ. അത്തരമൊന്നാണ് തിരുജ്ഞാനസംബന്ധരുടെ ജീവിതത്തിൽ പ്രത്യക്ഷപ്പെടുന്നതു്. നാലു പ്രധാന ദാക്ഷിണാത്യശൈവമതാചാൎയ്യന്മാരിൽ ഒരാളായിരുന്നു തിരുജ്ഞാനസംബന്ധർ. അവരെ സമയാചാൎയ്യരെന്നും പറയാറുണ്ട്. അദ്ദേഹത്തിന്റെ ജീവിതകാലം ഏഴാംശതകത്തിന്റെ ആദ്യഘട്ടമായിരുന്നു.

ദാക്ഷിണാത്യശൈവമതഗ്രന്ഥത്തിന്നു് തിരുമുറ എന്നാണ് പേർ. തിരുമുറയിൽ ഗീതങ്ങൾ പന്ത്രണ്ടുണ്ടു്. അവയുടെ സമ്പാദകൻ ഒന്നാം രാജരാജചോളന്റെ കാലത്തിൽ ജീവിച്ചിരുന്ന നമ്പിയാണ്ടാർ നമ്പിയാകുന്നു. അവയിൽ ആദ്യത്തെ ഏഴെണ്ണം തേവാരങ്ങളെന്ന ഭക്തിഗീതങ്ങളാണ്. അവയുടെ രചയിതാക്കൾ തിരുജ്ഞാനസംബന്ധർ, തിരുനാവുക്കരശർ, സുന്ദരമൂർത്തി എന്നീ ദിവ്യന്മാരാണ്. ആദ്യത്തെ മൂന്നു തേവാരങ്ങൾ തിരുജ്ഞാനസംബന്ധരുടേതാണ്. പന്ത്രണ്ടാമത്തെ തിരുമുറക്കു് പെരിയപുരാണമെന്നു പേർ. അതിന്റെ കർത്താവു് ശേക്കിഴാർ ആകു

നു. അദ്ദേഹത്തിനു് അരുൾമൊഴിതേവർ എന്നും അപരനാമമുണ്ടു്. അദ്ദേഹം 1063 മുതൽ 1112വരെ രാജ്യം വാണിരുന്ന അനപായചോഴന്റെ പ്രധാനമന്ത്രിയായിരുന്നു. പെരിയ പുരാണത്തിലെ പ്രതിപാദ്യം നായന്മാരെന്നും, അടിയാരെന്നും വിഖ്യാതരായ അറുപത്തിമൂന്നു് ശൈവസിദ്ധന്മാരുടെ ജീവചരിത്രമാണു്. അതിലെ രണ്ടാം ഖണ്ഡത്തിലെ ആറാംവകുപ്പിലാണു് തിരുജ്ഞാനസംബന്ധരെപ്പററി പ്രതിപാദിച്ചിട്ടുള്ളതു്. സുന്ദരരുടെതാണു് തിരുത്തൊണ്ടത്തൊഗൈ എന്ന ഗ്രന്ഥം. അതിൽ സുന്ദരർ ശൈവസിദ്ധന്മാരോടു് തനിക്കുള്ള ഭക്തിബഹുമാനാദികൾ രേഖപ്പെടുത്തിട്ടുണ്ടു്. സുന്ദരതിരുജ്ഞാനസംബന്ധരെ അദ്ദേഹം സൂചിപ്പിക്കുന്നതു് "എന്റെ പ്രഭുസംബന്ധർ" എന്നാണു്. ഏതാദൃശമായ വിശേഷണംതന്നെയാണു് നമ്പിയാണ്ടാർനമ്പിയുടെ തിരുത്തൊണ്ടർ തിരുവന്താദിയിലും കാണുന്നതു്. അതു് സുന്ദരരുടെ തിരുത്തൊണ്ടർത്തൊഗൈയെ ആസ്പദിച്ചു് രചിച്ചിട്ടുള്ള ഒരു കൃതിയാണു്.

തഞ്ചാവൂർജില്ലയിൽ കുംഭകോണത്തിൽനിന്നു് വളരെയകലെയല്ലാതെ ശീർകാഴി എന്നൊരു സ്ഥലമുണ്ടു്. അതിനു് ബ്രഹ്മപുരമെന്നും അപരനാമമുണ്ടു്. അതായിരുന്നു തിരുജ്ഞാനസംബന്ധരുടെ ജന്മസ്ഥലം. ശിവപാദരായരും, ഭഗവതിയാരും ആയിരുന്നു തിരുജ്ഞാനസംബന്ധരുടെ മാതാപിതാക്കൾ. അവർ ശൈവബ്രാഹ്മണദമ്പതികളായിരുന്നു. ഉമാമഹേശ്വരപൂജയും, ശൈവസിദ്ധശുശ്രൂഷയും ആയിരുന്നു അവരുടെ ജീവിതതല്ലജം. അവർ വളരെക്കാലം അനപത്യദുഃഖം അനുഭവിച്ചു. ദീർഘകാലതപസ്സിന്റെ ഫലമായിട്ടാണു് അവർക്കു് സംബന്ധർ ജാതനായതു്. ശിശുവിനു് മൂന്നുവയസ്സുമാത്രം പ്രായമായിരുന്നപ്പോൾ ആശ്ചര്യകരമായ ഒരു സംഭവമുണ്ടായി. അന്നുതുടങ്ങി, തിരുജ്ഞാനസംബന്ധരുടെ ദിവ്യജീവിതം. ഒരു ദിവസം ശിവപാദരായർ പ്രാതഃസ്നാനത്തിനു് ബ്രഹ്മതീർത്ഥമെന്ന ക്ഷേത്രക്കുളത്തിലേക്കു് പോകുമ്പോൾ സംബന്ധരേയും കൂടെക്കൊണ്ടുപോ

യി. ശിശുവിനെ കൽപടവിൽ ഇരുത്തി അച്ഛൻ കുളിക്കുവാൻ വെള്ളത്തിലിറങ്ങി. അച്ഛനെ കാണാഞ്ഞു് ശിശു കരയുവാൻ തുടങ്ങി. ക്ഷേത്രഗോപുരത്തെ നോക്കിയുംകൊണ്ടു് "അച്ഛാ! അമ്മേ!" എന്നു് കുട്ടി നിലവിളിച്ചുതുടങ്ങി. വിളികേട്ടതു് ഉമാമഹേശ്വരന്മാരായിരുന്നു. അവർ പ്രത്യക്ഷരായി. ശിശുവിന്നു പാൽകൊടുക്കുവാൻ ശ്രീപരമേശ്വരൻ തന്റെ പ്രിയ പ്രേയസിയോടു പറഞ്ഞു. ശ്രീ പാർവ്വതി ഒരു സ്വർണ്ണക്കിണ്ണത്തിൽ തന്റെ സ്തന്യം കുട്ടിക്കു് നല്കി. ശിശു അതു് സ്വീകരിച്ചു, പാൽ കുടിച്ചു. ഉടനടി സംബന്ധക്കു് ദിവ്യത്വം ലഭിച്ചു. താമസിയാതെ അച്ഛൻ സ്നാനം കഴിഞ്ഞുവന്നു. ശിശുവിന്റെ വായിൽനിന്നും പാൽ ഇററുവീണുകൊണ്ടിരിക്കുന്നുണ്ടായിരുന്നു. അജ്ഞാതമായ വല്ല നീചസ്ത്രീയുടെയും പാൽ കുടിച്ചു് മകൻ അശുദ്ധപ്പെട്ടുപോയെന്നു് അദ്ദേഹം പേടിച്ചു. കോപപരവശനായി ശിവപാദരായർ, മകനെ ഒരു ബേധ്യകൊണ്ടു് അടിക്കുവാൻ തന്നെ ഉദ്യുക്തനായി. കുട്ടിയാവട്ടെ ക്ഷേത്രത്തിന്റെ ദിശയിലായി ആകാശത്തിൽ ചൂണ്ടിക്കാണിച്ചുകൊണ്ടു് അർദ്ധനാരീശ്വരനെ സ്തുതിച്ചുതുടങ്ങി. അർദ്ധനാരീശ്വരനായിരുന്നു തന്നെ രക്ഷിച്ചതെന്നായിരുന്നു ആ സ്തുതിഗീതത്തിന്റെ താല്പര്യം. അച്ഛന്നു് ഈ ഭഗവൽ ദർശനം ലഭിച്ചില്ലതന്നെ. അതിന്നുള്ള യോഗ്യത അദ്ദേഹം നേടിക്കഴിഞ്ഞിട്ടില്ലായിരുന്നു. എന്നാൽ തന്റെ മകൻ ദൈവകാരുണ്യംകൊണ്ടു് ദിവ്യനായിക്കഴിഞ്ഞിരുന്നു എന്നു് അദ്ദേഹത്തിന്നു ബോദ്ധ്യമായി. മകനെ തുടർന്നു് അച്ഛൻ ക്ഷേത്രത്തിലേക്കു പോയി. അതിനകം ഈ വാർത്ത ശീർകാഴി മുഴുവൻ പരന്നുകഴിഞ്ഞിരുന്നു. ക്ഷേത്രത്തിൽ വലിയൊരു ആൾക്കൂട്ടം. ദിവ്യശിശുവിന്റെകൂടെ ആ കൂട്ടവും ശിവസന്നിധിയിലെത്തി. ശിശു തന്റെ സ്തുതിഗീതം തുടർന്നു. ആദ്യത്തെ ദശകം ഈശ്വരസന്നിധിയിൽവെച്ചുതന്നെ പൂർത്തിയായി. പുറത്തുവന്ന ശിശുവിനെ അച്ഛൻ ചുമലിൽ കയററിയുംകൊണ്ടു് വീട്ടിലേക്കു തിരിച്ചു.

അന്നുതുടങ്ങി തിരുജ്ഞാനസംബന്ധരുടെ ആത്മീയസേവനം. അതു് അദ്ദേഹത്തിന്റെ ജീവിതാവസാനംവരെ തുടൎന്നുപോരുകയും ചെയ്തു. മൂന്നുവയസ്സിൽ ദിവ്യജ്ഞാനം ലഭിച്ചതിനെ സ്മരിപ്പിക്കുന്നതുതന്നെയാണു് തിരുജ്ഞാനസംബന്ധരെന്ന പേരം. ദിവ്യജ്ഞാനവുമായി ബന്ധപ്പെട്ടവൻ എന്നു മാത്രമാണു് അതിന്റെ അൎത്ഥം. ആളുടയപിള്ളയാർ എന്നും തിരുജ്ഞാനസംബന്ധരെ വിളിക്കുക പതിവുണ്ടു്. രക്ഷിക്കപ്പെട്ട പുത്രൻ എന്നാണതിന്റെ അൎത്ഥം. പിതാവിനാൽ അനുഗമിക്കപ്പെട്ടു് ശിശു തമിഴ്നാട്ടിലുള്ള പാവനശിവക്ഷേത്രങ്ങൾ സന്ദൎശിക്കുകയും ശ്രീപരമേശ്വരസ്തുതിഗീതങ്ങൾ അനവധി പാടുകയും ചെയ്തു. ചെന്നദിക്കിലെല്ലാം അദ്ദേഹത്തിന്റെ അത്ഭുതപ്രവൎത്തികൾ ജനങ്ങളെ ആകൎഷിച്ചു. തന്റെ ആത്മീയശക്തിയുടെ ഫലങ്ങളായിട്ടല്ല, നേരെമറിച്ചു് ദൈവാനുഗ്രഹത്തിന്റെ ലക്ഷണങ്ങളായിട്ടാണു് അവയെ സംബന്ധർ ഗണിച്ചിരുന്നതു്. ശ്രീപരമേശ്വരൻ ദിവ്യശിശുവിന്മേൽ തന്റെ അനുഗ്രഹാശിസ്സുകൾ വൎഷിച്ചു്, തന്മൂലം ജനങ്ങളുടെ ഹൃദയങ്ങളിൽ ഭക്തിവിശ്വാസങ്ങളുടെ വേർ ഊന്നി.

സംബന്ധർ തന്റെ പിഞ്ചുകൈകൾകൊണ്ടു് താളംപിടിച്ചുംകൊണ്ടു് ക്ഷേത്രങ്ങൾ സന്ദൎശിച്ചു. "തിരുക്കൊലക്കി" സന്ദൎശിച്ച വേളയിൽ സംബന്ധൎക്കു് ഒരു ജോടി സ്വൎണ്ണജാലറാ ലഭിച്ചു. അതു് ശ്രീപരമേശ്വരൻ അയച്ചുകൊടുത്തതുതന്നെയായിരുന്നു. അവ പഞ്ചാക്ഷരാങ്കിതമായിരുന്നു. അതുപയോഗിച്ചു് ദിവ്യശിശു താളംപിടിക്കുവാൻ തുടങ്ങി. സംബന്ധർ ആദ്യത്തെ ആവൎത്തി ക്ഷേത്രാടനം തുടങ്ങിയതിനു മുമ്പുതന്നെ അദ്ദേഹത്തിനു് ഒരു കൂട്ടുകാരനെ ലഭിച്ചു. അതു് തിരുനീലകണ്ഠയാഴ്പാണരായിരുന്നു. സംബന്ധരുടെകൂടെ ക്ഷേത്രാടനം ചെയ്യുവാനും, അദ്ദേഹത്തിന്റെ ഗീതങ്ങളെ തന്റെ വേണുവിൽ വായിപ്പാനും യാഴ്പാണർ മുന്നോട്ടുവന്നു. ചിതംബരത്തിൽ ദിവ്യശിശുവിനു് ഒരു അത്ഭുതദൎശനം ലഭിച്ചു. അതിൽ അവിടത്തെ മൂവ്വായിരം ദീക്ഷി

തന്മാർ അത്രയും ശിവഗണങ്ങളായി പ്രത്യക്ഷപ്പെട്ടു. ആദ്യകാലത്തെ ക്ഷേത്രാടനം മുഴുവനും അച്ഛന്റെ ചുമലിലോ, നടന്നോ ആണുണ്ടായതു്. തിരുവൊൽവായിൽ ആലത്തുറ എന്ന ക്ഷേത്രത്തിൽവെച്ചു് ഈശ്വരകാരുണ്യത്താൽ സംബന്ധർക്കു് ഒരു മുത്തുപല്ലക്കു് ലഭിച്ചു. രാജകീയചിഹ്നങ്ങളായ വെൺകൊററക്കൊടയും, ശംഖുകളുംകൂടി അദ്ദേഹത്തിന്നു് നൽകപ്പെട്ടു. ആത്മീയാചാര്യസ്ഥാനത്തേക്കു് സംബന്ധരുടെ ആരോഹണത്തെയാണതു് സൂചിപ്പിക്കുന്നതെന്നു പറയാവുന്നതാണു്. പിന്നെ ക്ഷേത്രാടനങ്ങളെല്ലാം രാജകീയ ആഡംബരത്തോടുകൂടിയായിരുന്നു. അപ്പോഴും സംബന്ധർ ശ്രീപരമേശ്വരന്റെ ഗുണഗണങ്ങളെയും, മേന്മകളേയും പുകഴ്ത്തിപ്പാടുക മാത്രമാണു് ചെയ്തുകൊണ്ടിരുന്നതു്. ഒരിക്കൽ തിരുച്ചെയിനെല്ലൂർ എന്ന പുണ്യക്ഷേത്രം സംബന്ധർ സന്ദർശിച്ചു. അതായിരുന്നു ചണ്ഡേശ്വരനായനാരുടെ ജന്മസ്ഥലവും. ക്ഷേത്രസന്നിധിയിൽവെച്ചു് ചണ്ഡേശ്വരനായനാരുടെ ഭക്തി, ഈശ്വരവിശ്വാസം എന്നിവയെ സംബന്ധർ പുകഴ്ത്തിപ്പാടി. മാർഗ്ഗമദ്ധ്യേയുള്ള അനവധി പുണ്യക്ഷേത്രങ്ങളിൽ ചില ദിനങ്ങൾ കഴിച്ചും തന്റെ പിതാവാലും, അനുചരന്മാരാലും അനുഗമിക്കപ്പെട്ടുംകൊണ്ടു് അദ്ദേഹം ശീർകാഴിയെത്തി. അവിടത്തെ പൌരന്മാർ സംബന്ധരെ മാതാവിന്റെ നേതൃത്വത്തിൽ സ്വീകരിച്ചു് ബഹുമാനിച്ചു.

സംബന്ധർ യഥാകാലം ഉപനീതനായി. പരിപാവനമായ വേദകാടികളിലേക്കു് സംബന്ധരെ ആനയിക്കേണ്ടതില്ല തന്നെ. അതിൽ നിന്നുലഭിക്കാവുന്ന ജ്ഞാനമെല്ലാംതന്നെ അദ്ദേഹത്തിന്നു കൈവന്നു കഴിഞ്ഞിരുന്നു. ഉപനയനമുഹൂർത്തത്തിന്നെത്തിയ പണ്ഡിതന്മാരും, പുരോഹിതന്മാരും സംബന്ധരുടെ അതിബുദ്ധി, ജ്ഞാനം എന്നിവയാൽ ഹഠാദാകർഷിക്കപ്പെട്ടു. അദ്ദേഹത്തെ ഉപദേശിക്കുവാൻ വന്നവർ അദ്ദേഹത്തിൽനിന്നും ഉപദേശം സ്വീകരിച്ചുംകൊണ്ടാണു് പോയതു്. വേദങ്ങൾ പഠിപ്പിക്കുന്ന പല വിഷയങ്ങളും അവർ സംബന്ധർ മുഖേന മനസ്സിലാക്കി.

തിരുനാവുക്കരശരുമായുള്ള കൂടിക്കാഴ്ച സംബന്ധരുടെ ജീവിതത്തിൽ സ്മരണീയമായ ഒരു സംഭവമാണ്. നാലു ശൈവസമയാചാര്യന്മാരിൽ ഒരാളായിരുന്നു തിരുനാവുക്കരശർ. അദ്ദേഹത്തിനു് അപ്പർ എന്ന അപരനാമവുമുണ്ടു്. സംബന്ധർ എന്ന ദിവ്യശിശുവിൻെറ കീർത്തി തിരുനാവുക്കരശരെ ശീർകാഴിയിലേക്കാകർഷിച്ചു. സിദ്ധവര്യനായ അപ്പർ വരുന്നുണ്ടെന്ന വർത്തമാനം സംബന്ധരും അറിഞ്ഞു, അദ്ദേഹത്തെ സ്വീകരിക്കുവാനായി ബദ്ധപ്പെട്ടു ചെന്നു. ദിവ്യന്മാർ തമ്മിൽ കുശലപ്രശ്നം കഴിഞ്ഞു. അവർ പരസ്പരം വളരെ ഇഷ്ടപ്പെട്ടു. അനേകം പുണ്യശൈവക്ഷേത്രങ്ങൾ രണ്ടുപേരും ഒന്നിച്ചു് സന്ദർശിച്ചിട്ടുണ്ടു്. അവർ ചെന്ന സ്ഥലങ്ങളിലെല്ലാം ഭക്തജനങ്ങൾ തിങ്ങിക്കൂടി ദിവ്യന്മാരെ ദർശിച്ചു, സൽസംഘസുഖം അനുഭവിച്ചു. അവരുടെ സാന്നിദ്ധ്യത്തിൽനിന്നു് ജനങ്ങൾക്കു് അനവധി ഗുണങ്ങൾ ലഭിച്ചു.

ഒരിക്കൽ ക്ഷേത്രാടനത്തിനു പുറപ്പെട്ടപ്പോൾ മഠത്തിൽതന്നെ താമസിക്കുവാൻ സംബന്ധർ അച്ഛനോടപേക്ഷിച്ചു. അദ്ദേഹം കൂട്ടാക്കിയില്ല. അച്ഛനേയുംകൂട്ടിക്കൊണ്ടു പോകുവാൻ സംബന്ധർ നിർബ്ബന്ധിതനായി. അനവധി ശിവക്ഷേത്രങ്ങൾ സന്ദർശിച്ചു് ക്ഷേത്രാടകർ തിരുപ്പാച്ചിലാശ്രമം എത്തി. ആ ക്ഷേത്രത്തിൽ വെച്ചു് സംബന്ധർ ഒരത്ഭുതകൃത്യം നടത്തുകയുണ്ടായി. ആശ്ചര്യകരമായ വിധം രോഗശാന്തി വരുത്തിയതായിരുന്നു അതു്. തിരുപ്പാച്ചില ആശ്രമത്തിലെ നാടുവാഴിയായിരുന്നു കൊള്ളിമലവൻ. അദ്ദേഹത്തിൻെറ പുത്രിക്കു് എന്തെന്നു നിർണ്ണയിക്കാൻ കഴിയാതിരുന്ന ഒരു രോഗമുണ്ടായിരുന്നു. അനവധി വൈദ്യന്മാരുടെ ചികിത്സകൊണ്ടും യാതൊരു ഗുണവും സിദ്ധിച്ചില്ല. കൊള്ളിമലവൻ മികച്ച ശിവഭക്തനായിരുന്നു. മനസ്സുമുട്ടിയ പ്രമാണി, മകളെ ക്ഷേത്രസന്നിധിയിൽകൊണ്ടുവന്നു കിടത്തി രോഗശാന്തിക്കായി ഭഗവാനെ പ്രാർത്ഥിച്ചു. സംബന്ധർ തിരുപ്പാച്ചിലയാശ്രമത്തിലെത്തിട്ടുണ്ടെന്ന വിവരം കൊള്ളിമല

വന്നു ലഭിച്ചു. അദ്ദേഹം ദിവ്യസന്നിധിയിലേക്കു് പാഞ്ഞെത്തി, തന്റെ മകളുടെ രോഗശാന്തി വരുത്തുവാൻ താണുകേണപേക്ഷിച്ചു. ദിവ്യൻ ക്ഷേത്രസന്നിധിയിലെത്തി, പരിതാപകരമായ നിലയിൽ കിടക്കുന്ന രോഗിണിയെ കണ്ടു; ആ പെൺകുട്ടിയെ രക്ഷിക്കുവാനായിക്കൊണ്ടു് ശ്രീപരമേശ്വരനെ ഒരു പതികം (ഗീതദശകം) മൂലം സംബന്ധർ പ്രാർത്ഥിച്ചു. എന്തൊരാശ്ചര്യം! രോഗിണി ആരോഗ്യത്തോടുകൂടി എണീററു.

തിരുപ്പാച്ചിലാശ്രമത്തിൽനിന്നു് കാവേരിതീരത്തിലേക്കായിരുന്നു സംബന്ധർ തിരിച്ചതു്. അതു് തണുപ്പുകാലമായിരുന്നു. കൊങ്കദേശത്തിൽ ഒരുതരം വിഷജ്വരം പടർന്നുപിടിച്ചിരുന്നു. അനവധി ജനങ്ങൾ അതിന്നിരയായിക്കഴിഞ്ഞിരുന്നു. ദിവ്യൻ ആ വർത്തമാനം അറിഞ്ഞു. സംബന്ധർ ഒരു സ്തുതിഗീതംപാടി. അതിന്റെ സാരം ഏതാണ്ടിപ്രകാരമായിരുന്നു. "അല്ലയോ ജനങ്ങളെ! കർമ്മഫലങ്ങളിൽ വിശ്വാസമുള്ള നിങ്ങൾ ഏതു കർമ്മം നിങ്ങളുടെ രക്ഷക്കു് പര്യാപ്തമായിരിക്കുന്നുവോ ആ കർമ്മം ചെയ്യാതിരിക്കുന്നതു് ഹാനികരമല്ലേ? നമ്മാൽ കഴിയുന്ന തരത്തിലെല്ലാം നാം ശ്രീ പരമേശ്വരന്റെ പാദാരവിന്ദസേവയിലേർപ്പെടുകയാണു് വേണ്ടതു്. നാം അപ്രകാരം ചെയ്യുന്നതായാൽ ശ്രീനീലകണ്ഠൻ കർമ്മങ്ങൾക്കു് നമ്മെ ബന്ധിക്കുവാൻ കഴിവില്ലാതാക്കിത്തീർക്കുമെന്നതു് സത്യമാണു്." ആ പ്രദേശത്തിൽനിന്നു് ആശ്ചര്യകരമാംവണ്ണം വിഷജ്വരം അപ്രത്യക്ഷമായി. അവിടെനിന്നും തെക്കോട്ടു തിരിച്ച സംബന്ധർ അനവധി ശിവക്ഷേത്രങ്ങൾ സന്ദർശിച്ചുംകൊണ്ടു് തിരുപ്പട്ടീശ്വരം എത്തിയതു് നല്ല വേനൽക്കാലത്തായിരുന്നു. തന്റെ ഭക്തൻ വെയിലത്തു് കഷ്ടപ്പെടരുതെന്ന ഉദ്ദേശത്തോടുകൂടി ശ്രീ പരമേശ്വരൻ അയച്ച നന്മുത്തുകൊണ്ടുള്ള ഒരു മേക്കട്ടി അദ്ദേഹത്തിന്നു് ആശ്ചര്യകരമാംവണ്ണം ലഭിച്ചു. ദിവ്യന്റെ അനുചരന്മാർ അവരുടെ സ്വാമിക്കു് വെയിലത്തു നിന്നു് രക്ഷനൽകിയുംകൊണ്ടു് അതു വഹിച്ചുനടന്നു.

ഏതൽപര്യന്തം തന്റെ മകനെ അനുഗമിച്ചുകൊണ്ടിരുന്ന ശ്രീപാദരായർ ഒരു യജ്ഞം നടത്തേണ്ട കാലമെത്തിയെന്നു തോന്നുകയാൽ ശീർകാഴിയിലേക്കു പോകുവാൻ ആഗ്രഹിച്ചു. എന്നാൽ യജ്ഞത്തിന്നാവശ്യമുള്ള പണം എവിടെനിന്നാണ് ലഭിക്കുക? സംബന്ധർക്ക് ഒട്ടുംതന്നെ സംശയമുണ്ടായിരുന്നില്ല. അദ്ദേഹം ക്ഷേത്രസന്നിധിയിലേക്ക് ചെന്ന് ശ്രീപരമേശ്വരനെ പ്രാർത്ഥിച്ചു. അദ്ദേഹത്തിന്റെ പ്രാർത്ഥനയുടെ സാരം ഏതാണ്ടിപ്രകാരമായിരുന്നു.

“കഷ്ടത്തിലും ബലഹീനത തന്നിലും വേദനാപീഡിതനാവുമ്പോഴും—പ്രഭോ നിന്നുടെ പാദമെല്ലാതൊരു ഗതി തെല്ലുമില്ലെനിക്കെന്നറിഞ്ഞീടുക”. ഒരു ദൈവദൂതൻ എന്നുതന്നെ പറയേണ്ടിയിരിക്കുന്നു, അദ്ദേഹത്തിനു ആയിരം പവൻ അടങ്ങിയ ഒരു കിഴി സമ്മാനിച്ചു. സംബന്ധർ അതിനെ അച്ഛൻ ഉദ്ദേശിച്ചിരുന്ന യജ്ഞം നടത്തുവാനായി അദ്ദേഹത്തിനു കൊടുക്കുകയും ചെയ്തു.

അനവധി അത്ഭുതസംഭവങ്ങൾ തുടർന്നുണ്ടായി. സർപ്പദംശമേററു മരിച്ച ഒരു യുവാവിനെ സംബന്ധർ പുനർജീവിപ്പിച്ചു. കാവേരീതീരപ്രദേശങ്ങളിൽ അതികഠിനമായ ഒരു ക്ഷാമമുണ്ടായി. ഈ സമയം അപ്പരും സംബന്ധരുടെ കൂടെ ഉണ്ടായിരുന്നു. ശ്രീ പരമേശ്വരനാൽ നിയോഗിക്കപ്പെട്ട ഇരുവരും ദിനംപ്രതി ക്ഷേത്രത്തിലേക്കുചെന്നു ആവശ്യമുള്ളത്രയും പണം അവരെ അവിടെ കാത്തുകൊണ്ടിരുന്നു. കഷ്ടപ്പെട്ടുകൊണ്ടിരുന്ന ജനങ്ങൾക്കു പണം വിതരണം ചെയ്തു ഈ അത്ഭുതം മഴ പെയ്തു ക്ഷാമം തീരുന്നതുവരെ തുടർന്നുണ്ടായിക്കൊണ്ടിരുന്നു. തിരുമറൈക്കാടെന്ന പുണ്യക്ഷേത്രത്തിൽ പ്രധാന കവാടം എല്ലായ്പോഴും അടച്ചു കിടന്നിരുന്നു. സംബന്ധർ അപേക്ഷിക്കയാൽ അപ്പർ ഒരു സ്തുതിഗീതംപാടി. കവാടം സ്വയം തുറന്നു തുടർന്ന് ഇന്നവാതിൽ അടക്കുവാൻവേണ്ടി ഒരു സ്തുതിഗീതം പാടുവാൻ അപ്പർ സംബ

ന്ധരോട്ട് തിരിച്ചു ആവശ്യപ്പെട്ടു. അദ്ദേഹം അപ്രകാരംതന്നെ ചെയ്തു. വാതിൽ പിന്നെയും അടഞ്ഞു.

ഏകദേശം ഇക്കാലത്തായി സംബന്ധർ മറെറാരു ദിവ്യന്മാരുമായി പരിചയപ്പെടുവാനിടയായി. തിരുനല്ലാറെന്ന ക്ഷേത്രത്തിൽ അദ്ദേഹം തിരുനീലകണ്ഠനായനാരെ കാണുകയും അദ്ദേഹത്തിന്റെ ആതിത്ഥ്യം സ്വീകരിക്കുകയും ചെയ്തു. ശിറുത്തൊണ്ടനായനാർ സംബന്ധരെ തിരുച്ചെട്ടാങ്കുടിക്കു ക്ഷണിച്ചു. സംബന്ധർ ആ സ്ഥലം സന്ദർശിച്ചു. ഗണപതീശ്വരം ക്ഷേത്രത്തിൽവെച്ച് ഒരു സ്തുതിഗീതംപാടി. തിരുപ്പല്ലൂരിൽ മുരുകനായനാരുടെ ആതിത്ഥ്യം സ്വീകരിച്ചു.

പാണ്ഡ്യരാജധാനിയായ മധുരാപട്ടണത്തിന്റെ സന്ദർശനമായിരുന്നു സംബന്ധരുടെ ജീവിതത്തിലെ ഏററവും പ്രധാന സംഭവം. അദ്ദേഹത്തിന്റെ ജീവിതലക്ഷ്യം ശൈവമതപുനഃസ്ഥാപനമായിരുന്നുവല്ലോ! ആ നേട്ടം മധുരയിൽവെച്ചാണുണ്ടായത്. മധുരയിൽ ജൈനർക്ക് ഏററവും അധികം സ്വാധീനശക്തിയുള്ള കാലമായിരുന്നു അത്. കൂൻപാണ്ഡ്യനെന്ന രാജാവിനെക്കൊണ്ടു അവർ ജൈനമതം സ്വീകരിപ്പിച്ചു. അനവധി പൌരന്മാർ രാജാവിനെ അനുഗമിച്ചു. എന്നാൽ രാജമഹിഷിയായ മങ്കയർക്കരശിയും, പ്രധാനമന്ത്രിയായ കുലച്ചിറയാരും ശൈവമതത്തിൽ ഉറച്ചുനിന്നു. മധുരയിലെ സ്ഥിതി മുൻപോലെയായിത്തീരുവാൻ അവർ ജഗദീശ്വരനെ പ്രാൎത്ഥിച്ചുംകൊണ്ടു കഴിഞ്ഞിരുന്നു. സംബന്ധരുടെ ഉപദേശങ്ങളേയും, അത്ഭുതകൃത്യങ്ങളേയും കുറിച്ചുള്ള വാൎത്ത മധുരയിലും എത്തി. വേദാരണ്യം അഥവാ വരൈക്കാട്ട് എന്ന സ്ഥലത്തായിരുന്നു സംബന്ധർ അപ്പരുടെ കൂടെ താമസിച്ചിരുന്നതു്. അവിടേക്കു് മഹിഷിയും മന്ത്രിയും ദൂതന്മാരെ അയച്ചു. ദൂതന്മാർ അവരുടെ ആഗ്രഹം സംബന്ധരെ ഉണർത്തിച്ചു. മധുരക്കു വരുവാനുള്ള ക്ഷണം സ്വീകരിക്കുവാനും, ശൈവമതം പുനഃസ്ഥാപിക്കുവാനും അവർ സംബന്ധരോടപേക്ഷിച്ചു. സംബന്ധർ അതിനു സമ്മ

തിച്ചു. ദിവ്യശിവാവിനോട്ട് അതിററ സ്നേഹമുണ്ടായിരുന്നു അപ്പർ. സംബന്ധർ മധുരക്കു പോകുന്നതു് ആശാസ്യമല്ലെന്നു തോന്നി. ജൈനർ അദ്ദേഹത്തെ ഉപദ്രവിച്ചേക്കാമെന്നു അദ്ദേഹം പറയുകയുണ്ടായി. സംബന്ധരുടെ തീരുമാനം മാററുവാൻ സാധിക്കുകയില്ലെന്നുകണ്ട അപ്പർ തല്ക്കാലം നവഗ്രഹങ്ങളുടെ സ്ഥിതി ശുഭസൂചകമല്ലായിരുന്നുവെന്നു പറഞ്ഞു. ശിവാനുഗ്രഹമുള്ളേടത്തോളംകാലം അത്യാഹിതങ്ങളൊന്നുംതന്നെ സംഭവിക്കുകയില്ലെന്നു് അപ്പരെ ഓൎമ്മിപ്പിക്കുകയായിരുന്നു സംബന്ധർ ചെയ്തതു്. പടിക്കാലവപ്പതികമെന്നു് കീർത്തിപ്പെട്ട ആ ശ്ലോകം സംബന്ധർ ഗാനംചെയ്തതു് ആ സന്ദൎഭത്തിലായിരുന്നു. അതിന്റെ സാരം ഏതാണ്ടിപ്രകാരമാണ്. "ജടയിൽ നിൎമ്മലമായ ചന്ദ്രനേയും, ഗംഗയേയും ധരിച്ചിരിക്കുന്ന ശ്രീ നീലകണ്ഠൻ, വീണയിൽ ഗാനം ചെയ്തുകൊണ്ടിരിക്കുന്ന ശ്രീ പരമേശ്വരൻ ശ്രീ പാൎവ്വതിയോടുകൂടി, എന്റെ ഹൃദയത്തിൽ സന്നിവേശം ചെയ്തു കഴിഞ്ഞിട്ടുണ്ടു്. നവഗ്രഹങ്ങൾ അദ്ദേഹത്തിന്റെ ഭക്തന്മാൎക്കു് ശുഭകാരികളായി മാത്രമെയിരിക്കുകയുള്ളു. നേരത്തെതന്നെ താൻ മധുരക്കുപോകണമെന്നു് അപ്പർ ആഗ്രഹിച്ചു. അദ്ദേഹം ചോളരാജ്യത്തിൽതന്നെ താമസിക്കണമെന്നും, താൻമാത്രം മധുരക്കു തന്റെ ജീവിതോദ്ദേശം സാധിപ്പിക്കാൻ പോയാൽ മതിയെന്നു് സംബന്ധരും തീരുമാനിച്ചു.

സംബന്ധർ അകമ്പടിയോടുകൂടി മധുരയിലെത്തി. പ്രധാനമന്ത്രി പട്ടണത്തിനു പുറത്തുതന്നെ വന്നു സംബന്ധരെ യഥോചിതം സ്വീകരിച്ചു്, അദ്ദേഹത്തെ ശിവക്ഷേത്രത്തിലേക്കു് ആനയിച്ചു. അവിടെ രാജ്ഞി സംബന്ധരേയും കാത്തുനില്ക്കുകയായിരുന്നു. സംബന്ധർ ശ്രീ പരമേശ്വരനെ പ്രാൎത്ഥിച്ചു. രാജ്ഞിക്കു് യഥോചിതം സാന്ത്വന വാക്കുകൾ നൽകി സമാധാനിപ്പിച്ചു, അവരെ പ്രോത്സാഹിപ്പിച്ചു. തന്റെ അനുചരന്മാരോടുകൂടി സംബന്ധർ തന്റെ താമസത്തിന്നേൎപ്പാടു ചെയ്തിരുന്ന മഠത്തിലേക്കുപോയി. ശൈവാചാൎയ്യരുടെ ആഗമനവാൎത്തകേ

ട്ടു് ജൈനന്മാർ രാജാവിനോടു് ആ വർത്തമാനം പറയുകയും അദ്ദേഹത്തിന്നു് താക്കീതുതന്നെ നല്കുകയും ചെയ്തു. സംബന്ധരുടെ ആശ്രമത്തിന്നു പുറമേ തങ്ങളുടെ മന്ത്രശക്തികൊണ്ടു തീ വെക്കുവാൻ തീർച്ചയാക്കിയ വിവരവും അവർ രാജാവിനെ അറിയിച്ചു. എന്നാൽ എത്രതന്നെ ശ്രമിച്ചിട്ടും അവരുടെ ഉദ്ദേശം സാധിപ്പിക്കുവാൻ അവൎക്കു് കഴിഞ്ഞില്ല. അവർ മറെറാരു പോം വഴി ശ്രമിച്ചു. സാധാരണ പന്തംകൊളുത്തി കെട്ടിടത്തിന്നു തീ വെക്കുകയാണവർ ചെയ്തതു്. സംബന്ധരുടെ അനുചരന്മാർ തീ കെടുത്തിയതിൽപിന്നെ സംബന്ധരെ വിവരം അറിയിച്ചു. സംബന്ധർ പുതിയതായി ഒരു പതികം ഗാനം ചെയ്തു. അതിലെ ആശയം "ജൈനർ ഉണ്ടാക്കിയ അഗ്നിരാജാവിനെ സാവധാനത്തിൽ പിടികൂടുമാറാവട്ടെ" എന്ന അഭ്യർത്ഥനയായിരുന്നു. ഈ പ്രാർത്ഥനകൾ ഉടനടി ഫലം ഉണ്ടായി. പാണ്ഡ്യരാജാവിനെ അതികഠിനമായ ജ്വരം ബാധിച്ചു. രാജ്ഞിയും പ്രധാനമന്ത്രിയും രാജാവിന്റെ അടുക്കൽ പാഞ്ഞെത്തി. ഭിഷക്‌വൈദ്യന്മാർ ആനയിക്കപ്പെട്ടു. അവർ കഴിയുന്നതെല്ലാം ശ്രമിച്ചു. രോഗശാന്തി ഉണ്ടായതേയില്ല. ജൈനസന്യാസിമാർ രാജാവിനെ സന്ദർശിച്ചു. അവരുടെ വിദ്യകളെല്ലാം പ്രയോഗിച്ചു. രാജാവിന്റെ ശരീരത്തെ മയിൽപ്പീലികൊണ്ടു് സ്പർശിച്ചു, തീർത്ഥം തളിച്ചു. ജ്വരം കൂടുതൽ കഠിനമാവുകയാണുണ്ടായതു്. വേദന സഹിക്കവയ്യാതെ രാജാവു് കഷ്ടപ്പെട്ടു. രാജാവിന്നു് ദേഷ്യംവന്നു. ജൈനസന്യാസിമാർ പുറത്താക്കപ്പെട്ടു.

ആ വിഷമഘട്ടത്തിൽ സംബന്ധൎക്കു മാത്രമാണു് രാജാവിനെ രക്ഷിക്കുവാൻ കഴിയുകയെന്നു് രാജ്ഞിയും, പ്രധാനമന്ത്രിയും തീർച്ചയാക്കി.

സംബന്ധരെ ക്ഷണിക്കുവാൻ രാജാവിൽനിന്നും ഒരുവിധം സമ്മതംവാങ്ങി. എന്തൊരത്ഭുതം! സംബന്ധരുടെ പേർ ഉച്ചരിക്കപ്പെട്ട ഉടനെതന്നെ രാജാവിന്നു് സ്ഥിതി ആശ്വാസപ്പെട്ടതായിതോന്നി. രാജ്ഞിയും, പ്രധാനമന്ത്രിയും സംബന്ധരുടെ

ആശ്രമത്തിലേക്കുചെന്നു. അദ്ദേഹത്തെ രാജധാനിക്കു ക്ഷണിച്ചു. സംബന്ധർ ആളും ശിവക്ഷേത്രത്തിലേക്കുചെന്നു. ജഗദീശ്വരന്റെ അനുഗ്രഹം അഭ്യർത്ഥിച്ചു. പിന്നെ രാജധാനിയിലേക്കു തിരിച്ചു, പാണ്ഡ്യരാജാവിന്റെ രോഗശയ്യക്കരികിൽ സംബന്ധർ വന്നിരുന്നു. അനവധി ജൈനസന്യാസികളും അതിനകം എത്തിക്കഴിഞ്ഞിരുന്നു. രാജാവിന്റെ രോഗശാന്തി വരുത്തിയെന്നുള്ള കീർത്തി സംബന്ധർക്കു് നിരുപാധികമായുണ്ടാകുവാൻ അവർ തയ്യാറില്ലായിരുന്നു. തക്കം ഉണ്ടായി. ഒടുവിൽ രാജാവിന്റെ ആഗ്രഹപ്രകാരം ജൈനസന്യാസിമാർ രാജശരീരത്തിന്റെ വാമഭാഗത്തിലും സംബന്ധർ ദക്ഷിണഭാഗത്തിലും രോഗശാന്തിവരുത്തുവാൻ ശ്രമിക്കേണ്ടതാണെന്നു് തീർച്ചയാക്കി. ജൈനർ ആയിരുന്നു ആദ്യം ശ്രമിച്ചതു്. ഇടത്തുവശത്തുള്ള ജ്വരം പൂർവ്വാധികം കഠിനമായി. ശ്രീ പരമേശ്വരനെ പ്രാർത്ഥിച്ചുംകൊണ്ടു് സംബന്ധർ രാജാവിന്റെ ദക്ഷിണഭാഗത്തിൽ ഭസ്മം ലേപനംചെയ്തു. തിരുനീറപ്പതികം എന്ന ദശകം ഗാനം ചെയ്തുകൊണ്ടായിരുന്നു സംബന്ധർ അതു ചെയ്തതു്. രാജാവിന്റെ വലത്തുഭാഗത്തുള്ള ജ്വരം ശാന്തമായി. മറുവശത്തു് അതു് കൂടുതൽ കഠിനമാവുകയും ചെയ്തു. മത്സരത്തിൽ ജൈനർ തോററുകഴിഞ്ഞിരുന്നുവെന്നു് രാജാവു് പ്രഖ്യാപിച്ചു. സംബന്ധരോടു് മറുവശത്തുള്ള ജ്വരത്തിന്നും ശാന്തി വരുത്തേണമെന്നു് രാജാവു് അപേക്ഷിച്ചു. ശ്രീ പരമേശ്വരന്റെ നാമങ്ങൾ ഉച്ചരിച്ചുകൊണ്ടു് സംബന്ധർ മറുവശത്തും ഭസ്മം പൂശി. രാജാവിന്നു് പൂർണ്ണമായി രോഗശാന്തി ഉണ്ടായി.

സംബന്ധർക്കു് രണ്ടുമത്സരങ്ങളിൽകൂടി പങ്കെടുക്കേണ്ടിവന്നു. അവക്കെല്ലാം ഉപാധികൾ കല്പിച്ചതു് ജൈനർതന്നെയായിരുന്നു. അവയിൽ ഒന്നു അഗ്നിപരീക്ഷയായിരുന്നു. ഒരു ഓലക്കഷണത്തിൽ സംബന്ധർ ചില സ്തുതിഗീതങ്ങൾ എഴുതി അതിനെ ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയിൽ ഹോമിച്ചു. ജൈനർ അവരുടെ മതങ്ങൾ എഴുതിയ മറെറാരു ഓലക്കഷണവും ഹോമിച്ചു.

ജൈനരുടെ ഓലക്കഷണം കത്തി വെണ്ണീറായി. സംബന്ധരുടെ ഓലക്കഷണത്തിനെ അഗ്നി ഒരു തരത്തിലും ബാധിച്ചതുമില്ല. മറെറാന്നു ജലപരീക്ഷയായിരുന്നു. ഇരുവിഭാഗക്കാരും മന്ത്രോക്തികളെഴുതിയ ഓരോ ഓലക്കഷണം വൈഗൈനദിയിലെ പ്രവാഹത്തിനു സമപ്പിക്കണമെന്നായിരുന്നു അതു്. അവയിലേതെന്നു് പ്രവാഹശക്തിക്കെതിരായി സഞ്ചരിച്ചുവോ അതിൻെറ കക്ഷിക്കാർ ജയിച്ചതായി പ്രഖ്യാപിക്കണമെന്നുള്ളതുമായിരുന്നു വിധി. ആദ്യം ഓലക്കഷണം വൈഗയിലിട്ടതു് ജൈനർതന്നെയായിരുന്നു. ഒഴുക്കിൽക്കൂടി ഒഴുകി അതു ക്ഷണനേരംകൊണ്ടു് അപ്രത്യക്ഷമായി. സംബന്ധർ ഒരു ഓലക്കഷണത്തിൽ സ്തുതിഗീതമെഴുതി പ്രവാഹത്തിൽ സമപ്പിച്ചു. അതു് ഒഴുക്കിനെതിരായി നീങ്ങിപ്പോയി. കുറെ ദൂരം ചെന്നപ്പോൾ സംബന്ധർ തൻെറ ആത്മീയശക്തികൊണ്ടു് അതിനെ നിൎത്തുകയും അതു് വീണ്ടെടുക്കുകയും ചെയ്തു. ശൈവസിദ്ധാന്തത്തിൻെറ വിജയം പൂർണ്ണയായി. പാണ്ഡ്യരാജാവു് വീണ്ടും ശൈവമതം സ്വീകരിച്ചു. രാജ്യത്തിലെ ആയിരക്കണക്കിൽ ജനങ്ങൾ പിന്നെയും പൂർവ്വമതാചാരങ്ങൾ സ്വീകരിച്ചു.

സംബന്ധർ മധുരവിട്ടു പോകുന്നതിനു മുമ്പുതന്നെ അദ്ദേഹത്തിൻെറ പിതാവും ശീർകാഴിയിൽനിന്നു് മടങ്ങി മധുരയിലെത്തി, തൻെറ ദിവ്യശിശുവിൻെറ ജൈത്രയാത്രയിൽ പങ്കെടുത്തു. മധുരയിൽനിന്നു് തെക്കോട്ടു തിരിച്ച സംബന്ധർ അനുചരന്മാരോടൊപ്പം രാമേശ്വരംവരെ യാത്രചെയ്തു വഴിക്കു് സംബന്ധർ ഒരു അത്ഭുതകർമ്മം നിർവ്വഹിച്ചു. കരകവിഞ്ഞൊഴുകിക്കൊണ്ടിരുന്ന ഒരു പുഴ അവർക്കു് കടക്കേണ്ടിയിരുന്നു പുഴ കരകവിഞ്ഞൊഴുകുകയുമായിരുന്നപ്പോൾ തുഴയുവാനാളില്ലാത്ത ഒരു തോണിയിൽ ആ സംഘം മുഴുവനും പുഴ കടത്തിച്ചതായിരുന്നു ആ അത്ഭുതകർമ്മം. മറെറാരു സ്ഥലത്തിൽ സംബന്ധർ ഒരു കൂട്ടം ബൗദ്ധസന്ന്യാസികളെ കണ്ടു. അവരുമായി വാദത്തിലേർപ്പെട്ടു അവരെ തോല്പിക്കുകയും ചെയ്തു. തിരുക്കടവൂരിൽവെച്ചു് അപ്പ

രും വേഷംമാറി സംബന്ധരുടെകൂടെച്ചേർന്നു. ഈ വർത്തമാനം
അദ്ദേഹം ആരേയും അറിയിച്ചതുമില്ല; ആരും അറിഞ്ഞതുമില്ല.
പല്ലക്ക വഹിക്കുന്നവരുടെ കൂട്ടത്തിലായിരുന്നു അപ്പർ സ്ഥാനം
പിടിച്ചതു്. ഈ വിവരം മനസ്സിലാക്കിയ ഉടൻതന്നെ സംബ
ന്ധർ പല്ലക്കിൽനിന്നിറങ്ങുകയും ദിവ്യനായ അപ്പരുടെ തൃപ്പാദ
ങ്ങളിൽ വീണു് വണങ്ങുകയും ചെയ്തു. അപ്പരും വിട്ടുകൊടുത്തി
ല്ല. അദ്ദേഹം സംബന്ധരെ തിരിച്ചുനമിച്ചു. മധുരയിലെ വിജ
യത്തെ സൂചിപ്പിച്ചുംകൊണ്ടു് അദ്ദേഹത്തെ സ്തുതിച്ചു. സംബന്ധ
രും സംഘവും ശീർകാഴിക്കു തിരിച്ചു. പക്ഷെ അവിടെ അധി
കം താമസിച്ചില്ല.

പിന്നത്തെ ദേശാടനം തൊണ്ടമണ്ഡലത്തിലായിരുന്നു. തി
രുവണ്ണാമല തുടങ്ങിയുള്ള അനവധി ശിവക്ഷേത്രങ്ങളും സന്ദർശി
ച്ചുകൊണ്ടു് സംബന്ധർ തിരുവൊട്ടൂർ എന്ന ദിവ്യക്ഷേത്രത്തി
ലെത്തി. അവിടെ ആശ്ചര്യകരമായ ഒരു സംഭവമുണ്ടായി. അവി
ടത്തെ ശിവഭക്തനു് സ്വന്തമായി ഒരു പനന്തോട്ടമുണ്ടായിരുന്നു.
അതിൽ ഒരു പനപോലും കായ്ക്കുന്നില്ലായിരുന്നു. ദൈവവിശ്വാ
സമില്ലാത്ത ചിലർ അദ്ദേഹത്തിന്റെ ഉപാസനാമൂർത്തിയായ
ശിവൻ പനന്തോട്ടത്തെപ്പോലെതന്നെ വന്ധ്യനായിരുന്നുവെന്നു
പറഞ്ഞു അധിക്ഷേപിക്കുകയും പരിഹസിക്കുകയും ചെയ്തു. സം
ബന്ധർ ഈ വർത്തമാനം അറിഞ്ഞു. ആ വൃക്ഷങ്ങളെല്ലാം ഫല
ഭൂയിഷ്ഠമാക്കുവാൻ സംബന്ധർ ശ്രീപരമേശ്വരനോടു് പ്രാർത്ഥി
ച്ചു. ഉടനടി ദേവാനുഗ്രഹം ലഭിച്ചു. മററുചില നഗരങ്ങൾകൂടി
സംബന്ധർ സന്ദർശിച്ചു. തിരുവലങ്കോട്ട എന്ന ദിവ്യക്ഷേത്ര
മെത്തിയപ്പോൾ സംബന്ധർ ആ പ്രദേശത്തിൽ കടന്നില്ല. എ
ന്നാൽ അവിടത്തെ ഉപാസനാമൂർത്തിയെക്കുറിച്ചുള്ള സ്തുതിഗീത
ങ്ങളും പാടിക്കൊണ്ടു് ആ ക്ഷേത്രത്തെ വലംവെക്കുകയാണു് ചെ
യ്തതു്. തിരുവേലങ്കോട്ടയിലായിരുന്നു കാരക്കാലമ്മയാർ എന്ന
ദിവ്യൻ തലകീഴായി നടന്നിരുന്നതു് എന്നതായിരുന്നു കാരണം.
പിന്നെ സംബന്ധർ ശ്രീകാളഹസ്തിയെത്തി. കണ്ണപ്പനായനാരു

ടെ ക്ഷേത്രം സന്ദർശിച്ചു. ശ്രീപരമേശ്വരനേയും, കണ്ണപ്പനായനാരേയും ദർശിച്ചു. അവിടെനിന്നു് കിഴക്കോട്ടു് തിരിച്ചു് മദ്രാസ്സ്നഗരപരിസരമായ തിരുവൊട്ടിയ്യൂരിലെത്തി.

അക്കാലത്തു് മൈലാപ്പൂരിൽ ശിവനേശരെന്ന ഒരു വണിക്ക് ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ പുത്രിക്കു് പൂമ്പാവയെന്നായിരുന്നു പേർ. സംബന്ധരുടെ ദിവ്യത്വം മനസ്സിലാക്കിയ ശിവനേശൻ ഭക്തിപാരവശ്യത്താൽ തന്റെ മകളെ സംബന്ധർക്കു് കല്യാണം കഴിച്ചു കൊടുക്കുവാൻ തീർച്ചയാക്കി. ദൗർഭാഗ്യമെന്നു പറയട്ടെ, ഒരു ദിവസം ആ കന്യകയെ ഒരു സർപ്പം ദംശിച്ചു്, കന്യക മരിക്കുകയും ചെയ്തു. ശിവനേശൻ മനസ്സമാധാനമില്ലാതെ പരിതപിക്കുവാൻ തുടങ്ങി. എന്നാൽ നിരാശനായില്ല. തന്റെ മകളുടെ ശവം അദ്ദേഹം സംസ്കരിച്ചു. എന്നാൽ ചിതാഭസ്മവും, അസ്ഥികളുമെല്ലാം അദ്ദേഹം സൂക്ഷിച്ചുവെച്ചു. തിരുവൊട്ടിയ്യൂരിൽ സംബന്ധർ വന്നിട്ടുള്ള വർത്തമാനം അറിഞ്ഞ ശിവനേശർ അവിടെച്ചെല്ലുകയും സംബന്ധരെ മൈലാപ്പൂരിലേക്കു് ക്ഷണിക്കുകയും ചെയ്തു. അഭൂതപൂർവ്വമായ സ്വീകരണമാണ് സംബന്ധർക്കു് അവിടെ ലഭിച്ചതു്. ശിവനേശർ പൂമ്പാവയുടെ വർത്തമാനം സംബന്ധരെ ഗ്രഹിപ്പിച്ചു. കപാലീശ്വരക്ഷേത്രത്തിൽ ദർശനം കഴിച്ചു് പുറത്തുവന്ന ഉടൻ സംബന്ധർ പൂമ്പാവയുടെ ചിതാഭസ്മവും, അസ്ഥികളും നിറച്ചുവെച്ചിരിക്കുന്ന മൺകുടം കൊണ്ടുവരുവാൻ പറഞ്ഞു. അത്ഭുതം എന്നു പറയട്ടെ! സംബന്ധർ ഒരു സ്തുതിഗീതം പാടിയ ഉടനെതന്നെ മരിച്ചുപോയ പൂമ്പാവ പുനർജ്ജീവിച്ചു. പാത്രത്തിൽനിന്നു് പുറത്തുവന്ന പൂമ്പാവയെ കല്യാണംകഴിച്ചു് പത്നിയായി സ്വീകരിക്കണമെന്നു് സംബന്ധരോടു് ശിവനേശർ അപേക്ഷിച്ചു. എന്നാൽ സംബന്ധർ സമ്മതിച്ചില്ല. പൂമ്പാവയെ പുനർജ്ജീവിപ്പിച്ചതിൽ ഒരു പങ്കുള്ളതുകൊണ്ടു് തനിക്കു് പൂമ്പാവയുടെ പിതൃസ്ഥാനം ഉണ്ടായിരുന്നുവെന്നുള്ളതായിരുന്നു അദ്ദേഹം ഉന്നയിച്ച കാരണം.

സംബന്ധർ മൈലാപ്പൂരിൽനിന്ന് തെക്കോട്ട തിരിച്ചു; ചിദംബരം എത്തി. അപ്പോൾ അവിടെ ശിവപാദരായരും അനുചരന്മാരും എത്തിയിട്ടുണ്ടായിരുന്നു. ശീർകാഴിയിലാവട്ടെ സംബന്ധരുടെ വിവാഹത്തിനുവേണ്ട ഏർപ്പാടുകളെല്ലാം പൂർത്തിയായിക്കഴിഞ്ഞിരുന്നു. അദ്ദേഹത്തെ ശീർകാഴിക്ക് കൂട്ടിക്കൊണ്ടുപോകുവാനായിരുന്നു ശിവപാദരായർ ചിദംബരത്തിലെത്തിയിരുന്നത്. ആദ്യം വിവാഹകാര്യം നിരസിക്കുകയാണുണ്ടായതെങ്കിലും പിന്നീട് സംബന്ധർ അതിനു സമ്മതിച്ചു. തിരുനല്ലൂർ നമ്പാണ്ടാർനമ്പിയുടെ പുത്രിയായിരുന്നു വധു. വിവാഹമുഹൂർത്തം നിശ്ചയിച്ചു. വരനും സംഘവും യഥാകാലം തിരുനല്ലൂരിലെത്തി. വിവാഹം ആഘോഷിക്കപ്പെട്ടു. സംബന്ധർ പത്നിയോടുകൂടി ശിവസന്നിധിയിലെത്തി. അദ്ദേഹത്തിന്റെ കൂടെ എല്ലാവരുംതന്നെ ക്ഷേത്രത്തിലേക്കു കടന്നു. ആ സന്നിധിയിൽവെച്ച് സംബന്ധർ ഒരു സ്തുതിഗീതംപാടി. അത് പാർവ്വതീപരമേശ്വരന്മാരോടുള്ള ഒരു പ്രാർത്ഥനയായിരുന്നു. “അല്ലയോ ജഗൽപിതാക്കളെ! നിങ്ങളുടെ തൃപ്പാദങ്ങളിൽ ലയിക്കുവാനുള്ള സമയമല്ലയോ ഇത്!” എന്നതായിരുന്നു അതിലെ ആശയം. ക്ഷേത്രം എന്തെന്നില്ലാതെ പ്രകാശമാനമായി. ലോകപിതാക്കൾ വിളികേട്ടു. ഒരു തേജഃപുഞ്ജം പ്രത്യക്ഷമായി. അത് ശിവജ്യോതിയിലേക്കു നയിച്ചു. കൂട്ടത്തിലുണ്ടാവാൻ ഭാഗ്യം ചെയ്തിരുന്ന എല്ലാവരോടുംകൂടി സംബന്ധർ ആ ജ്യോതിസ്സിനെ പ്രദക്ഷിണം ചെയ്തു അതിൽ ലയിച്ചു അപ്രത്യക്ഷനായി. ദിവ്യജീവിതത്തിന് അത്രയുംതന്നെ ദിവ്യമായ ഒരു അവസാനം.

ശൈവസിദ്ധാന്തം മോക്ഷസമ്പാദനത്തിനുതകുന്നതായി ഗണിക്കുന്ന മാർഗ്ഗങ്ങൾ നാലുണ്ട്. (i) ചര്യ (ii) ക്രിയ (iii) യോഗം (iv) ജ്ഞാനം.

**ചര്യ:**—ക്ഷേത്രവും പരിസരങ്ങളും ശുദ്ധിചെയ്യുക. ഭഗവദാരാധനക്കുവേണ്ടിയുള്ള പുഷ്പങ്ങളും മാല്യങ്ങളും തയ്യാറാക്കുക എന്നതുപോലെയുള്ള ക്രിയകളാണ് ചര്യ എന്നു പറയുന്നത്. ഇ

തിനെ ദാസമാൎഗ്ഗം എന്നു പറയുന്നു. ദാസമാൎഗ്ഗത്തിൽകൂടി സാലോക്യം. (ശ്രീഭഗവാന്റെ ലോകത്തിൽതന്നെ ജീവിക്കുക) ലഭിക്കുമെന്നാണ് വിശ്വാസം.

**ക്രിയ:—**ഒരു പുത്രൻ തന്റെ പിതാവിനു ചെയ്യുന്ന ശുശ്രൂഷകളെ പോലെയുള്ള പ്രവൃത്തികൾകൊണ്ട് ശ്രീഭഗവാനെ ഗാഢമായി സേവിക്കാവുന്നതാണ് ക്രിയാമാൎഗ്ഗം. അതിന്നു് സൽപുത്രമാൎഗ്ഗം എന്നും പേരുണ്ട്. ക്രിയാമാൎഗ്ഗത്തിൽകൂടി സാമീപ്യം (ശ്രീഭഗവാന്റെ അടുത്തുതന്നെ ജീവിക്കുക) ലഭിക്കുമെന്നു് ഭക്തന്മാർ വിശ്വസിക്കുന്നു.

**യോഗം:—**ധ്യാനം, അന്തഃകരണാരാധനാ തുടങ്ങിയവയാണ് യോഗമാൎഗ്ഗത്തിലെ ചടങ്ങുകൾ. യോഗമാൎഗ്ഗം പ്രായേണ ഒരു സ്നേഹിതന്റെ സേവനരീതിയാണ്. അതിന്നു് സഖാമാൎഗ്ഗം എന്നും പേരുണ്ട്. അതു് നയിക്കുന്നതു് സാരൂപ്യ (ഈശ്വരന്റെ രൂപത്തിൽ തന്നെ വൎത്തിക്കുക) ത്തിലേക്കാണ്.

**ജ്ഞാനം:—**ആത്മബോധം സമ്പാദിക്കുന്ന രീതിയാണ് ജ്ഞാനമാൎഗ്ഗം. അതുതന്നെയാണ് ഏററവും മേന്മയേറിയ മാൎഗ്ഗവും. അതിന്നു സന്മാൎഗ്ഗമെന്നും പേരുണ്ട്. സായൂജ്യം (ശ്രീഭഗവത് സ്വരൂപത്തിൽതന്നെ ലയിക്കുക) എന്നതാണ് അതിന്റെ ലക്ഷ്യം. ശൈവസമയാചാൎയ്യന്മാർ നാലുപേരുള്ളതിൽ ഓരോരുത്തരും ഓരോ മാൎഗ്ഗം അനുസരിച്ചു് ജീവിച്ചുദാഹരിച്ചുവെന്നു പറയപ്പെടുന്നു. സംബന്ധരുടെ ആരാധനാരീതി സൽപുത്രമാൎഗ്ഗമായിരുന്നുവെന്നാണ് പറയുന്നതു്.

ദാക്ഷിണാത്യശൈവമതഗ്രന്ഥത്തിൽ പന്ത്രണ്ടു ഗീതങ്ങളാണുള്ളതെന്നു നാം കണ്ടു. അതിൽ ആദ്യത്തെ മൂന്നെണ്ണം തിരുജ്ഞാനസംബന്ധരുടെതാണു്. അവയിൽ 383 സ്തുതികളാണുള്ളതു്. ഈ സ്തുതികളിൽ സംബന്ധർ അനവധി വിഷയങ്ങൾ ഉൾക്കൊള്ളിച്ചിട്ടുണ്ട്. സന്ദൎശിച്ച ക്ഷേത്രങ്ങൾ, ക്ഷേത്രങ്ങളിലെ ആരാധനാമൂൎത്തികൾ, ക്ഷേത്രപരിസരങ്ങളുടെ മനോഹരിത എന്നിവയെല്ലാം അവയിൽ കാണാം. ശ്രീപരമേശ്വരനെ

കുറിച്ചുള്ള ഐതിഹ്യങ്ങളും അനവധി കാണുന്നു. അവയുടെ ലക്ഷ്യം ഒന്നുമാത്രമാണ്. ശ്രീപരമേശ്വരന്റെ അഗണിതഗുണഗണങ്ങളെ ശ്ലാഘിക്കുകമാത്രം. ശ്രീപരമേശ്വരനു സൃഷ്ടി, സ്ഥിതി, സംഹാരാദികൾക്കുള്ള ദിവ്യശക്തി, യാഥാത്മ്യം വെളിവാകുന്ന രീതി എന്നിവയാണ് അവയിലെ പ്രതിപാദ്യം. ഈ കവനങ്ങളിൽ കാണുന്ന മറ്റൊന്നു്, വ്യക്തികളുടെയും, സംഘങ്ങളുടെയും സഹായത്തിന്നായി യഥാകാലം എത്തിച്ചേരുവാൻ ശ്രീപരമേശ്വരനോടുള്ള അപേക്ഷയാണ്. അത്ഭുതകർമ്മങ്ങൾമൂലം ശ്രീപരമേശ്വരന്റെ സർവ്വവ്യാപിത്വം, പരമേശ്വരാനുഗ്രഹത്തിന്റെ ഫലങ്ങൾ, എന്നിവ വ്യക്തമാക്കുന്നതു മാത്രമാണുദ്ദേശം. സദാചാരങ്ങൾ നിലനിർത്തി രക്ഷിക്കുക, ദുരാചാരങ്ങൾ കീഴടക്കി നശിപ്പിക്കുക, ഭക്തന്മാൎക്കു് മുക്തിനൽകുക എന്നിവയാണ് നാം ഈ കവനങ്ങളിൽ കാണുന്നതു്. സംബന്ധർ സ്തുതിഗീതം പാടുന്നുണ്ടു്. ഈശ്വരനെ പ്രീണിപ്പിക്കുന്നുണ്ടു്. ഐഹികകാര്യങ്ങൾ നേടുന്നതിൽ മാത്രം ആഗ്രഹമുള്ള ഒരു വ്യക്തി, ചെയ്തതെറ്റുകൾക്കായി പശ്ചാത്തപിക്കുന്ന ഒരു അപരാധി എന്ന നിലക്കോ ഈശ്വരനിൽനിന്നു വളരെ അകലെ നിന്നുകൊണ്ടോ അല്ല അപ്രകാരം ചെയ്യുന്നതു്. നേരെമറിച്ചു് പുത്രനെന്ന നിലക്കുള്ള അടുപ്പത്തോടും, നിഷ്കളങ്കമായ സ്നേഹത്തോടും കൂടിയാണ് ഉമാമഹേശ്വരന്മാരെ അദ്ദേഹം സ്തുതിക്കുന്നതു്.

———

# തിരുനാവുക്കരശർ.

കേവലം ബാഹ്യമായി ഒരു മതം സ്വീകരിക്കുകയെന്നതു് യഥാർത്ഥ പരിവർത്തനമാകുന്നില്ല. ആത്മീയോന്നമനം സിദ്ധിച്ചു വെന്ന പൂർണ്ണവിശ്വാസത്തോടുകൂടിയുള്ള മാനസിക പരിണാമം മാത്രമാണു് അത്തരത്തിലൊരു മതപരിവർത്തനമാവുക. മതപരിവർത്തനത്തിന്റെ പ്രധാനലക്ഷണം ആസുരരീതികൾ ത്യജിച്ചു് പാവനരീതികൾ കൈക്കൊള്ളുന്നതു് മാത്രമാണു്. പലപ്പോഴും ഒരു വ്യക്തിയുടെ ജീവിതത്തിൽ വിഷമാവസ്ഥയുടെ മൂർദ്ധന്യത്തിലാണതു് സംഭവിക്കുക. അതു് ഭൌതികയാതനകൾകൂടി ഉൾക്കൊള്ളുന്നതുമായിരിക്കാം. അത്തരം സന്ദർഭങ്ങളിൽ ജഗദീശ്വരൻതന്നെ ഇടപെടുകയും ഭക്തനെ രക്ഷിക്കുവാൻ വേണ്ടി മാത്രം അവനെ കഠിനയാതനകൾ അനുഭവിപ്പിക്കുകയും ചെയ്യുകയാണെന്നു് ശൈവഭക്തന്മാർ വിശ്വസിക്കുന്നു. ദൈവാനുഗ്രഹം ഈ രൂപത്തിൽ പ്രത്യക്ഷപ്പെടുന്നതിനെ ശൈവമതഭാഷയിൽ "തട്ടത്താട്കൊള്ളുക" എന്നു പറയുന്നു. വഴിതെററിപോകുന്ന ഭക്തന്റെ മാർഗ്ഗത്തിൽ പ്രതിബന്ധങ്ങൾ സൃഷ്ടിച്ചു് അവനെ രക്ഷിക്കുകയെന്നതാണതിന്റെ അർത്ഥം. അതുതന്നെയാണു് തിരുനാവുക്കരശറിന്റെ കാര്യത്തിലും സംഭവിച്ചതു്. തിരുനാവുക്കരശർ ജീവിച്ചിരുന്നതും ഏഴാംശതകത്തിലായിരുന്നു. അദ്ദേഹം മുൻപുരുഷാന്തരത്തിൽ പെട്ടിരുന്നാലും തിരുജ്ഞാനസംബന്ധരുടെ സമകാലികനായിരുന്നു. തിരുനാവുക്കരശരും ദക്ഷിണാത്യശൈവസമയാചാര്യപ്രമാണികളായ നാലുപേരിൽ ഒരാളായിരുന്നു.

ജ്ഞാനസംബന്ധചരിത്രത്തിൽ തിരുനാവുക്കരശറിനെപ്പററി പ്രസ്താവിക്കുവാനുള്ള സന്ദർഭങ്ങൾ പലതും ഉണ്ടായിരുന്നു. രണ്ടു ദിവ്യന്മാരുടെയും ആത്മീയസഖ്യം പുരോഗമിച്ചതെങ്ങിനെയെന്നു് അതിൽ സൂചിപ്പിച്ചിട്ടുമുണ്ടു്. തിരുനാവുക്കരശറിനു് അപ്പർ എന്ന ഒരു അപരനാമവുമുണ്ടായിരുന്നുവെന്നും ആ പേർ

നല്കിയതു് ജ്ഞാനസംബന്ധർ തന്നെയാണെന്നുമുള്ളതു് പ്രസ്താവ്യമാണു്. അവരുടെ ആദ്യത്തെ കൂടിക്കാഴ്ചയിലായിരുന്നു സംബന്ധർ തിരുനാവുക്കരശറിനെ 'പിതാവെ'ന്നുള്ള അർത്ഥത്തിൽ 'അപ്പാ' എന്നു് സംബോധന ചെയ്തതു്. തേവാരത്തിലെ ഏഴു തിരുമുറകളിൽ ആദ്യത്തെ മൂന്നു് സംബന്ധരുടെ കവനങ്ങളാണു്. അടുത്ത മൂന്നു് കവനങ്ങളുടെ (4, 5, 6 തിരുമുറകളുടെ) കർത്താവു് തിരുനാവുക്കരശരും. പെരിയ പുരാണത്തിൽ അഞ്ചാം അദ്ധ്യായത്തിലാണു് ശേക്കിഴാർ തിരുനാവുക്കരശറിന്റെ ജീവചരിത്രം പ്രതിപാദിക്കുന്നതു്. തിരുനാവുക്കരശർ ആത്മീയക്ഷേമത്തെ മാത്രമായിരുന്നു ക്ഷേമമായി കരുതിയിരുന്നതെന്നു് പ്രഖ്യാപിച്ചുംകൊണ്ടു് അദ്ദേഹത്തോടുള്ള ഭക്തിബഹുമാനം തന്റെ തിരുത്തൊണ്ടതൊഗയിൽ സുന്ദരർ രേഖപ്പെടുത്തുന്നു. നമ്പിയാണ്ടാർ നമ്പിയാകട്ടെ തന്റെ തിവന്താദിയിൽ തിരുനാവുക്കരശറിന്റെ ജീവിതത്തിലെ ചില സംഭവങ്ങൾ വിവരിക്കുകയും ശൈവമതത്തിന്റെ ആഭരണമാണതെന്നു് അദ്ദേഹത്തിന്റെ തമിഴ്ഭാഷയെ വിശേഷിപ്പിക്കുകയും ചെയ്യുന്നു.

തെക്കൻ ആർക്കാടുജില്ലയിൽ തിരുവാമൂർ എന്നൊരു ഗ്രാമമുണ്ടു്. അവിടെ പുഗലനാർ എന്നും മദിനിയാർ എന്നുമുള്ള വെള്ളാളദമ്പതികൾ ജീവിച്ചിരുന്നു. അവക്കു് തിലകവതിയാർ എന്ന ഒരു മകളും മരുൾനീക്കിയാർ എന്ന ഒരു മകനും ജനിച്ചു. മരുൾനീക്കിയാർ തന്നെയാണു് പിന്നീടു് തിരുനാവുക്കരശരായി തീർന്നതു്. തിലകവതിയാർ പുഷ്പവതിയായി. അവളുടെ വിവാഹകാര്യം ആലോചിക്കപ്പെട്ടു. ശൈവസിദ്ധനും തല്ക്കാലം സൈന്യനായകനുമായിരുന്ന കലിപ്പഗൈനായനാക്കു് തിലകവതിയെ വിവാഹം ചെയ്തുകൊടുക്കുവാൻ മാതാപിതാക്കൾ തീർച്ചയാക്കി. അപ്പോൾ കലിപ്പഗൈനായനാർ ഒരു ദീർഘകാലയുദ്ധത്തിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു. ദുർഭാഗ്യവശാൽ നായനാർ യുദ്ധത്തിൽ മരിച്ചു. അതിലിടക്കു് തിരുവാമൂരിൽ പുഗലനാരും പിന്നീടു് അദ്ദേഹത്തിന്റെ ഭാര്യ മദിനിയാരും കാലധർമ്മം പ്രാപിച്ചു. ഈ

ദുഃഖമത്രയും അനുഭവിക്കുവാൻ സാധിക്കാതായ തിലകവതിയാർ ആത്മഹത്യക്കൊരുമ്പെട്ടു. ഭ്രാതാവായ മരുൾനീക്കിയാരാവട്ടെ എന്തുചെയ്യേണ്ടതെന്നറിയാതെ ഉഴലുകയും ദുരിതങ്ങൾ അനുഭവിക്കുകയുമായിരുന്നു. തന്റെ സഹായംകൂടാതെ സഹോദരനു് ജീവിതം സാദ്ധ്യമാവുകയില്ലെന്നു് തിലകവതിയാർ മനസ്സിലാക്കി. ഒടുവിൽ സഹോദരനുവേണ്ടി ജീവിതം തുടർന്നുപോകുവാൻ അവർ തീർച്ചയാക്കി. മരുൾനീക്കിയാരുടെ ഭൗതികദേഹത്തിന്റെ മാത്രമല്ല ആദ്ധ്യാത്മികജീവിതത്തിന്റെയും ആരോഗ്യത്തിനു് തിലകവതിയാർ അത്യന്താപേക്ഷിതമായിരുന്നുവെന്നു് പിന്നീടു് വ്യക്തമാവുകയും ചെയ്തു.

തമിഴ്നാട്ടിൽ ജൈനമതത്തിനു് വ്യാപ്തിയും പ്രാമാണ്യവും ഉണ്ടായിരുന്ന കാലമായിരുന്നു അതു്. തമിഴകത്തിന്റെ രാജാവുതന്നെ ജൈനനായിക്കഴിഞ്ഞിരുന്നു. യുവാവായ മരുൾനീക്കിയാരും ജൈനാചാര്യന്മാരുടെ കൈയ്യിൽപ്പെട്ടു. മോക്ഷത്തിനു് എളുപ്പവഴിയായിരിക്കും ജൈനമതം എന്ന വിശ്വാസത്തിൽ മരുൾനീക്കിയാർ ഉടനടി ജൈനമതം സ്വീകരിച്ചു. പാടലീപുത്ര(ഇപ്പോൾ തിരുപ്പാതിരിപ്പുലിയൂർ)ത്തിൽ ഒരു ജൈനമഠത്തിൽ അന്തേവാസിയായിത്തീർന്ന് മരുൾനീക്കിയാർ, ധർമ്മസേനൻ എന്ന പേരും സ്വീകരിച്ചു. ജൈനമതപഠനത്തിൽ അദ്ദേഹം വ്യാപൃതനായി. അധികം താമസിയാതെതന്നെ ജൈനമതപ്രമാണങ്ങളെ പ്രചരിപ്പിക്കുന്നതിലും ജൈനമതത്തിനുവേണ്ടി വാദിക്കുന്നതിലും ധർമ്മസേനൻ പ്രാവീണ്യം സമ്പാദിച്ചു. ജൈനരിൽ പ്രധാനനായ ഒരു വ്യക്തിയായിരുന്നു അദ്ദേഹം. തിലകവതിയാർ അനുഭവിച്ച മനോവേദനക്കു് കയ്യും കണക്കും ഉണ്ടായിരുന്നില്ല. അവർക്കു് ജീവിതത്തിൽ നൈരാശ്യം ഉണ്ടായി. ഏതൊരു സഹോദരനുവേണ്ടി താൻ ജീവിക്കുവാൻ തീർച്ചയാക്കിയോ അവന്റെ അവസ്ഥ ആലോചിക്കുമ്പോൾതന്നെ അവളുടെ ഹൃദയം വെന്തു വെണ്ണീറായി. തിരുവാധിഗൈവീരട്ടാനം എന്ന ക്ഷേത്രത്തിലെ ഉപാസനാമൂർത്തിയായ ശ്രീപരമേശ്വരനെ അ

വരം ശരണം പ്രാപിച്ചു. അവിടെ ശ്രീപരമേശ്വരനെ ധ്യാനിച്ചും ക്ഷേത്രകൈങ്കൎയ്യങ്ങളിൽ പങ്കെടുത്തും ഒരു സന്യാസിനിയുടെ ജീവിതം നയിച്ചു. തന്റെ സഹോദരനെ വീണ്ടും യഥാൎത്ഥശിവഭക്തനാക്കണമെന്നുള്ള ഒരൊററ പ്രാൎത്ഥന മാത്രമായിരുന്നു അവൾക്കുണ്ടായിരുന്നതു്.

ആ പ്രാൎത്ഥനക്കു് അചിരേണ ഫലമുണ്ടായി. ആ പ്രാൎത്ഥനയുടെ ഫലമായി ഒരു ആശ്ചൎയ്യസംഭവമുണ്ടായി. ധൎമ്മസേനന്റെ കാൎയ്യത്തിലിടപെടുവാനും അവനെ രക്ഷിക്കുവാനും ശ്രീപരമേശ്വരൻ തീൎച്ചയാക്കി. ശ്രീപരമേശ്വരന്റെ അനുഗ്രഹം ഒരു രോഗത്തിന്റെ രൂപമാണു് കൈക്കൊണ്ടതു്. ധൎമ്മസേനൻ അതികലശലായ ഉദരവേദനയാൽ പീഡിതനായി. ജൈനസന്യാസികൾ ഭൌതികവും മാന്ത്രികവുമായി അനവധി ചികിത്സാമുറകൾ പരീക്ഷിച്ചുനോക്കി. ഫലം ഉണ്ടായില്ലെന്നുമാത്രം. ഒടുവിൽ തന്റെ രോഗവാൎത്ത തിലകവതിയാരെ അറിയിക്കുകയും അധികം താമസിയാതെ അവളുടെയടുക്കൽ ചെന്നുചേരുകയുംചെയ്തു. ഉദരവേദനയാൽ ധൎമ്മസേനൻ പുഴുവെന്നോണം തുള്ളിക്കൊണ്ടിരിക്കുകയായിരുന്നു. ജ്ഞാനോദയത്തിനു് താൻ കൈക്കൊണ്ട മാൎഗ്ഗത്തിൽ തന്റെ പൂൎണ്ണമായ പരാജയം ധൎമ്മസേനൻ തിലകവതിയെ അറിയിച്ചു. അടുത്തുതന്നെ നല്ലകാലം വരുമെന്നും രോഗശാന്തിയുണ്ടാവുമെന്നും പറഞ്ഞു് സഹോദരനെ തിലകവതിയാർ സമാശ്വസിപ്പിച്ചു. അവന്റെ ചെവിയിൽ ശിവപഞ്ചാക്ഷരം ഉച്ചരിക്കുന്നതും അവന്റെ ശരീരത്തിൽ ഭസ്മലേപനം ചെയ്യുന്നതുമായിരുന്നു തിലകവതിയുടെ ചികിത്സാക്രമം. ധൎമ്മസേനൻ ക്ഷേത്രത്തിൽ പ്രദക്ഷിണംവെച്ചു് ദേവസന്നിധിയിൽ സാഷ്ടാംഗം നമസ്കരിച്ചു. ഉടനടി സ്തോത്രകവനത്തിന്നുള്ള ശക്തി ലഭിച്ചതായി ധൎമ്മസേനനു് തോന്നി. അദ്ദേഹം ആദ്യമായി കാനംചെയ്ത ഗീതത്തിൽ അദ്ദേഹത്തിന്റെ പശ്ചാത്താപം പ്രത്യക്ഷപ്പെടുന്നുണ്ടു്. അതിൽ തന്റെ പൂൎവ്വപാപങ്ങൾക്കായി ക്ഷമായാചനം ചെയ്യുന്നു. തന്റെ ഉദരവേദനയുടെ കാഠിന്യം അതിൽ

സൂചിപ്പിക്കുകയും, അതിൽനിന്നു തന്നെ മോചിപ്പിക്കുവാൻ ശ്രീപരമേശ്വരനോടു അഭ്യർത്ഥിക്കുകയും ചെയ്യുന്നു. ആദ്യത്തെ ശ്ലോകം പാടിക്കഴിയുമ്പോഴേക്കുതന്നെ ഉദരവേദനക്കു ശാന്തിയുണ്ടായി. ദൈവഭാഷയുടെ ചക്രവർത്തിയെന്ന അർത്ഥംവരുന്ന 'തിരുനാവുക്കരശർ എന്നു തന്നെ ശ്രീപരമേശ്വരൻ അശരീരിയായി സംബോധനചെയ്യുന്നതായി ധർമ്മസേനനു തോന്നി. അന്നുമുതൽ ശിവധ്യാനതൽപരനായി ശിവസ്തോത്രകവിതകൾ പാടിക്കൊണ്ടു പാവനമായ ശിവഭക്തജീവിതമാണു തിരുനാവുക്കരശർ നയിച്ചതു്. അദ്ദേഹം സ്വീകരിച്ച പ്രധാനപ്രവൃത്തി ക്ഷേത്രപരിസരങ്ങളിലുള്ള പുല്ലു പറിക്കുകയെന്നതാണു്. അതിനുള്ളൊരായുധം തൂമ്പാ അദ്ദേഹത്തിൻെറ കൈയ്യിൽ എപ്പോഴും കാണാമായിരുന്നു തിലകവതിയാരുടെ സന്തോഷം പറഞ്ഞറിയിക്കുവാൻ എളുപ്പമല്ല. ശ്രീപരമേശ്വരൻ തൻെറ സഹോദരനെ വീണ്ടും സ്വീകരിച്ചുകഴിഞ്ഞുവെന്നു അവക്കു ബോദ്ധ്യമായി.

നേരെ മറിച്ചു് പാടലീപുത്രത്തിലെ ജൈനസന്യാസികൾ കോപിഷ്ഠരായി. ധർമ്മസേനനെ താങ്കളുടെ സംഘത്തിൽനിന്നു വിട്ടു കൊടുപ്പാൻ അവർ ഒട്ടും തയ്യാറായിരുന്നില്ല. ധർമ്മസേനൻെറ മതമാററം ഒരു വ്യക്തിയെ മാത്രമല്ല അവക്കു നഷ്ടപ്പെടുത്തിയതു്. അതിനു കാരണമായ പരിതസ്ഥിതികൾ ജൈനമതത്തെതന്നെ നശിപ്പിച്ചേക്കുമെന്നു അവർ ശങ്കിച്ചു. ജൈനസന്യാസിമാർ അവരുടെ രാഷ്ട്രീയ സ്വാധീനംമൂലം ധർമ്മസേനനെ വീണ്ടെടുക്കുവാൻ തീർച്ചയാക്കി. രാജാവു് അപ്പോൾ ജൈനമതക്കാരനായിരുന്നു. സന്യാസിമാർ കാഞ്ചീപുരത്തേക്കു പോയി. പല്ലവരാജധാനിയിൽ ചെന്നു സങ്കടം ബോധിപ്പിച്ചു. തങ്ങളെ ആശ്രയിച്ച പ്രമാണിയായ ധർമ്മസേനൻ മഠം വിട്ടുപോയ വസ്തുത രാജാവിനെ അറിയിച്ചു. അവനെ തിരിച്ചുകൊണ്ടുവന്നു അവൻ ചെയ്ത കുററത്തിനു തക്കവണ്ണം കഠിനമായി ശിക്ഷിക്കണമെന്നു രാജാവിനോടു അപേക്ഷിച്ചു. സഹോദരിയുടെ ന്യായരഹിതമായ പ്രേരണയാലാണു ധർമ്മസേനൻ മതം

മാറിയതെന്നും ഉദരവേദന ഒരു നാട്യം മാത്രമായിരുന്നുവെന്നുള്ള പൊളികൂടി അവർ രാജാവിനെ പറഞ്ഞു ബോധിപ്പിച്ചു. രാജാവു് അവർ പറഞ്ഞതു് വിശ്വസിച്ചു. തിരുനാവുക്കരശരിനെ തന്റെ സമക്ഷം കൂട്ടിക്കൊണ്ടുവരുവാൻ ദൂതന്മാരെ തിരുവാടികക്കയച്ചു. രാജദൂതന്മാർ രാജകല്പന അറിയിച്ചപ്പോൾ തിരുനാവുക്കരശർ പറഞ്ഞതു് അവരെ അത്ഭുതസ്തബ്ധരാക്കി. താൻ രാജാവിന്റെ അടിമയല്ലെന്നും തനിക്കു് മരണഭയം ഒട്ടുംതന്നെയില്ലെന്നും അതുകൊണ്ടു് രാജകല്പനകൾ വഴങ്ങുവാൻ താൻ തയ്യാറില്ലെന്നുമായിരുന്നു അദ്ദേഹം പറഞ്ഞതു്. തിരുനാവുക്കരശരിനെ കൂടാതെ തിരിച്ചുപോയാൽ അനുഭവം ജീവനാശമായിരിക്കുമെന്നു് പേടിച്ചു് ദൂതന്മാർ അവരെ അനുഗമിക്കുവാൻ തിരുനാവുക്കരശരിനോടു് താണുകേണപേക്ഷിച്ചു. അവരിൽ ദയവുതോന്നുകയാൽ അവരുടെകൂടെ പോകുവാൻ അദ്ദേഹം തീർച്ചയാക്കി. കാഞ്ചീപുരം എത്തിയ തിരുനാവുക്കരശർ രാജസന്നിധിയിൽ ഹാജരാക്കപ്പെട്ടു. ജൈനസന്യാസിമാരാൽ പ്രേരിതനായിരുന്ന രാജാവു് തിരുനാവുക്കരശരിനെ അനാവധി യാതനകൾക്കു് വിധേയനാക്കി. അനാവധി പ്രാവശ്യം അദ്ദേഹത്തെ വധിക്കുവാൻ ഉദ്യമിച്ചു. ഫലമുണ്ടായില്ലെന്നുമാത്രം. തിരുനാവുക്കരശർ അനുഭവിച്ച യാതനകൾ ഏതാണ്ടു് ഹിരണ്യകശിപുവിൽനിന്നു് മകനായ പ്രഹ്ലാദൻ അനുഭവിക്കേണ്ടിവന്ന യാതനകൾക്കു തുല്യമായിരുന്നു. തിരുനാവുക്കരശരിനെ ചുണ്ണാമ്പുചൂളയിൽവെച്ചു തപിപ്പിച്ചു. അപ്പോഴും തിരുനാവുക്കരശർ ചെയ്തതു് ശ്രീപരമേശ്വരന്റെ സ്തുതിഗീതം പാടുകമാത്രമായിരുന്നു. ശ്രീപരമേശ്വരന്റെ പാദസേവനം നല്കുന്ന രക്ഷയുടെ മാധുര്യം ശീതളസ്വഭാവം എന്നിവയെ ആദ്ദേഹം ആ ഗാനങ്ങളിൽ വിവരിച്ചു. ശുദ്ധമായ വീണാസ്വനത്തിനും, സായന്തനചന്ദ്രികക്കും, കുളിർതുള്ളുംതെന്നലിനും, വസന്തകാലത്തെ ഫലപുഷ്പങ്ങൾക്കും, വണ്ടുകളാൽ ഉപാസിക്കപ്പെട്ട നീലോല്പലങ്ങൾ നിറഞ്ഞ സരസ്സിനുമാണു് അദ്ദേഹം അതിനെ താരതമ്യപ്പെടുത്തുന്നതു്. ചൂള

യിലെ ചൂട്ടും പുകയും വിഷവാതകങ്ങളും തിരുനാവുക്കരശറിനെ ഒരു തരത്തിലും ബാധിച്ചില്ല. രാജാവും ജൈനസന്യാസിമാരും അവിടെ വന്നപ്പോൾ കണ്ടതു് ആരോഗ്യപൂൎണ്ണനും സന്തോഷാലുവുമായ പരമശിവഭക്തനെയായിരുന്നു. അവരുടെ ദ്വേഷ്യം ശതഗ്ഗുണീഭവിച്ചു. പിന്നെ അവർ തിരുനാവുക്കരശറിനെക്കൊണ്ടു് വിഷം കുടിപ്പിച്ചു. വിഷം അദ്ദേഹത്തിനു യാതൊരു ദോഷവും ചെയ്തില്ല. അതിൽ ആശ്ചൎയ്യമെന്താണുള്ളതു്. പാലാഴിമഥനത്തിൻെറ ഫലമായി ഉത്ഭവിച്ചു് വിഷം ഭക്ഷിച്ചു് ലോകത്തെ രക്ഷിച്ച മഹേശഭക്തനെയുണ്ടോ വിഷം പിടിപ്പിക്കുന്നു. തിരുനാവുക്കരശറിനു് അപായം ഒന്നും പററാതിരിക്കുന്നതു് കണ്ടു ജൈനർ മഹാരാജാവിൻെറ ആനത്തലവനെക്കൊണ്ടു് തിരുനാവുക്കരശറിനെ ചവുട്ടിത്തേപ്പിക്കുവാൻ ശ്രമിച്ചു. ആ ആന തിരുനാവുക്കരശറിനു നേരെ പാഞ്ഞു. എന്നാൽ അടുത്തെത്തിയയുടൻതന്നെ പെട്ടെന്നു നിന്നു തിരുനാവുക്കരശറിനെ തുമ്പിക്കൈ പൊന്തിച്ചു് വണങ്ങി പ്രദക്ഷിണംവെച്ചു തിരിഞ്ഞു് ജൈനരുടെ മദ്ധ്യത്തിലേക്കോടി. രക്ഷപ്പെടുവാൻ ശ്രമിച്ച ജൈനാചാൎയ്യന്മാർ എന്തു ചെയ്യേണമെന്നറിയാതെ കുഴങ്ങിവശായി. തിരുനാവുക്കരശറിനെ വലിയ ഒരു കരിങ്കൽ സ്തംഭത്തിൽ കൂട്ടികെട്ടി സമുദ്രത്തിൽ താഴ്ത്തുവാൻ അവർ തീൎച്ചയാക്കി. അപ്രകാരം ചെയ്തപ്പോൾ സ്തംഭം താഴുകയല്ല ചെയ്തതു് നേരെ മറിച്ചു് തിരുനാവുക്കരശറിനെ സഹായിക്കുവാനുള്ള ഒരു പ്ലവമായി അതു് മാറി കയറുകൾ അററുപോയി. അപ്പോഴും തിരുനാവുക്കരശർ ശിവസ്തുതിയിൽ നിമഗ്നനായിരുന്നു. കരിങ്കൽ സ്തംഭത്തിൽ ബന്ധിച്ചു് സമുദ്രത്തിൽ താഴ്ത്തപ്പെട്ടാലും നമശ്ശിവായ എന്ന മന്ത്രം ഏതൊരുവനെയും രക്ഷിക്കുവാൻ പൎയ്യാപ്തമാണെന്നതായിരുന്നു ഗീതത്തിൻെറ താല്പൎയ്യം. സമുദ്രത്തിൽ പാറിക്കൊണ്ടിരുന്ന തിരുനാവുക്കരശർ സുഖമായി തിരുപ്പാതിരിപ്പുലിയൂരിൽ കരക്കടുത്തു. ശിവഭക്തന്മാർ ബഹുമാനപുരസ്സരം അദ്ദേഹത്തെ സ്വീകരിച്ചു. യാതനകൾ അവസാനിച്ചുകഴിഞ്ഞിരുന്നു. ശൈവസിദ്ധൻ ശിവക്ഷേത്രത്തിലേക്കു

പോയി. ശ്രീപരമേശ്വരനെ ദർശനം ചെയ്തു. അതിവിശ്വസ്തനായ ശിവഭക്തനായിക്കഴിയുവാൻ അദ്ദേഹം ജീവിതശേഷം ഉഴിഞ്ഞുവെച്ചു. അവിടെനിന്നു് തിരുനാവുക്കരശർ തിരുവാടികക്കു് പോയി. അവിടെ വെച്ചാണല്ലൊ ശ്രീപരമേശ്വരൻ അദ്ദേഹത്തെ പുനഃസ്വീകരിച്ചതു്. പശ്ചാത്താപംകൊണ്ടും ദുസ്സഹമായ മനോവേദനകൊണ്ടും പീഡിതനായ മഹേന്ദ്രവിക്രമനെന്ന പല്ലവരാജാവു് അവിടെയെത്തി തിരുനാവുക്കരശറിന്റെ പാദങ്ങളിൽ വീണു നമസ്കരിച്ചു, തന്റെ അപരാധങ്ങളെയെല്ലാം ക്ഷമിക്കേണമെന്നു് അദ്ദേഹത്തോടപേക്ഷിച്ചു. ആ ദിവ്യൻ രാജാവിനെ അനുഗ്രഹിച്ചു രാജാവു് തന്റെ അവിവേകം മനസ്സിലാക്കി. തന്റെ പൂർവ്വപിതാക്കന്മാരുടെതായ ശൈവമതത്തിലേക്കു് തിരിച്ചുചെന്നു. തമിഴ്നാട്ടിൽ ശൈവമതം പുനഃസ്ഥാപിക്കുന്നതിൽ മഹേന്ദ്രവർമ്മൻ നല്ലൊരു പങ്കു് വഹിച്ചു.

ശ്രീപരമേശ്വരന്റെയും ശിവഭക്തന്മാരുടെയും സേവനത്തിൽ തിരുനാവുക്കരശർ ജീവിതശേഷം നിരതനായി. അദ്ദേഹം ക്ഷേത്രങ്ങൾതോറും ചെന്നു് ഉപാസനാമൂർത്തികളെ ദർശിച്ചു. സ്തുതിഗീതങ്ങൾപാടി, ക്ഷേത്രപരിസരങ്ങളിലെ മുള്ളും പുല്ലും നീക്കി വൃത്തിയാക്കി. അദ്ദേഹത്തിന്റെ അത്ഭുതകൃത്യങ്ങൾ നിരവധിയുണ്ടായിരുന്നു. അതെല്ലാംതന്നെ ദൈവത്തിന്റെ പ്രവൃത്തിയാണെന്നു അദ്ദേഹം അറിയുകയും വിശ്വസിക്കുകയും ചെയ്തു. താൻ ജീവിക്കുന്നതും നടക്കുന്നതും തന്നെ ഒരു അത്ഭുതമായിട്ടാണു് അദ്ദേഹം ഗണിച്ചതു്. അത്ഭുതകരമാംവണ്ണമല്ലയൊ അദ്ദേഹം രാജയാതനകളിൽനിന്നു് രക്ഷിക്കപ്പെട്ടതു്. താൻ ശിവഭക്തനായി സഞ്ചരിക്കുന്നതുതന്നെ ശിവകൃപയുളവാക്കുന്ന ഒരു ആശ്ചര്യം മാത്രമായിരുന്നു അദ്ദേഹത്തിന്നു്.

ഒരിക്കൽ തിരുനാവുക്കരശർ തിരുപ്പെണ്ണാകടം എന്ന ദിവ്യക്ഷേത്രത്തിലെത്തി. ശ്രീ പരമേശ്വരസന്നധിയിൽ അദ്ദേഹം ആരാധിക്കുകയായിരുന്നു. തന്റെ ഭുജങ്ങളിൽ പാവനമായ ത്രിശൂലത്തിന്റെയും നന്ദിയുടെയും രൂപങ്ങൾ അടയാളപ്പെടുത്തി

ക്കിട്ടുകയും തസ്ഥലം തന്റെ ശരീരം പരിശുദ്ധമാക്കപ്പെടുകയും ചെയ്താൽ കൊള്ളാമെന്നു് അദ്ദേഹം പ്രാൎത്ഥിച്ചു. ഒരു ദേവദൂതൻ ഉടനടി പ്രത്യക്ഷനായി, ആ ദിവ്യൻ ആഗ്രഹിച്ചപ്രകാരം അദ്ദേഹത്തിന്റെ ഭുജങ്ങളിൽ ശൂലചിഹ്നങ്ങൾ അടയാളപ്പെടുത്തി അപ്രത്യക്ഷമായി. ക്ഷേത്രാടനമദ്ധ്യേ തിരുനാവുക്കരശർ ചിദംബരത്തിലെത്തി ചിദ്രൂപിയുടെ ദിവ്യനടനദർശനം കിട്ടിയാൽ കൊള്ളാമെന്നു് അദ്ദേഹത്തിന്നു് ആഗ്രഹമുണ്ടായി. ആത്മാവിനെ അലിയിക്കുന്നതിന്നു് പര്യാപ്തമായ ചില ഗീതങ്ങൾ ക്ഷേത്രസന്നിധിയിൽ വെച്ചു അദ്ദേഹം പാടുകയുണ്ടായി. ചിദംബരത്തിൽനിന്നു് അദ്ദേഹം ദിവ്യശിശുവായ സംബന്ധരെ ദർശിക്കുവാൻവേണ്ടി ശീർകാഴിയിലേക്കു് ചെന്നു. ആ കൂടിക്കാഴ്ചയുടെ വിവരണമാണു് ജ്ഞാനസംബന്ധചരിത്രത്തിൽ വിവരിച്ചിട്ടുള്ളതു്.

ചോളരാജ്യത്തിലുള്ള ശിവക്ഷേത്രങ്ങൾ ദർശിക്കുവാൻ തിരുനാവുക്കരശർ ആഗ്രഹിച്ചു. തിരുക്കോലക്കവരെ സംബന്ധരും അദ്ദേഹത്തെ അനുഗമിച്ചു. അനവധി പുണ്യക്ഷേത്രങ്ങൾ ദർശിച്ചതിൽ പിന്നെ തിരുനാവുക്കരശർ തിരുക്കാട്ടിമുരത്തെത്തി. അവിടെവെച്ചു് അസാധാരണമായ ഒരാഗ്രഹം അദ്ദേഹത്തിന്നുണ്ടായി. ശ്രീ പരമേശ്വരൻ തന്റെ ശിരസ്സിൽ പാദം വെച്ചു് അനുഗ്രഹിച്ചാൽ കൊള്ളാമെന്നുള്ളതായിരുന്നു അതു്. ശ്രീ പരമേശ്വരൻ നല്ലൂർ ക്ഷേത്രത്തിലേക്കു പോകുവാൻ തിരുനാവുക്കരശരിനോടു കല്പിച്ചു. നല്ലൂർ ക്ഷേത്രസന്നിധിയിൽ അദ്ദേഹം ജഗദീശ്വരനെ സാഷ്ടാംഗം പ്രണമിച്ചു് എഴുന്നേല്ക്കുമ്പോൾ ശിവൻ തന്റെ പാദം തിരുനാവുക്കരശരിന്റെ ശിരസ്സിൽവെച്ചു് അനുഗ്രഹിച്ചു.

തിങ്കളൂർ എന്ന പുണ്യക്ഷേത്രത്തിൽ അപ്പൂതിയടികളെന്ന ഒരു ശിവഭക്തനുണ്ടായിരുന്നു. അദ്ദേഹം തിരുനാവുക്കരശരിന്റെ ദിവ്യത്വം മനസ്സിലാക്കി. തന്റെ മക്കൾക്കും താൻ ശിവഭക്തദാസന്മാൎക്കും സമുദായ സേവനത്തിന്നുമായി ഏൎപ്പെടുത്തീട്ടുള്ള

സ്ഥാപനങ്ങളാകം എന്ന മാത്രമല്ല താനുമായി സംബന്ധമുള്ള ഏതൊന്നിന്നും അദ്ദേഹം തിരുനാവുക്കരശർ എന്ന പേരിട്ടു. അപ്പൂതിയടികളെ അത്യന്തം ആകർഷിച്ച തിരുനാവുക്കരശർ തിങ്കളൂരിൽ എത്തിയപ്പോൾ അദ്ദേഹം അവരെ സന്ദർശിച്ചു. ആചാര്യനെ കാണുന്നേടയായതിൽ അടികൾ എന്തൊന്നില്ലാതെ സന്തോഷിച്ചു. അദ്ദേഹത്തിന്നു് ഭിക്ഷ തയ്യാറാക്കി. ഊണിനുള്ള ഇല കൊണ്ടുവരുവാൻ അപ്പൂതിയടികൾ തന്റെ മകനെ പറഞ്ഞയച്ചു. വാഴത്തോട്ടത്തിൽവെച്ച് ബാലനെ ഒരു സർപ്പം ദംശിച്ചു. അവൻ ഇലയുമായി തിരിച്ചോടി അമ്മയുടെ പക്കൽ അതുകൊടുക്കുകയും ഉടനടി വീണുമരിക്കുകയും ചെയ്തു. വിവരം പറഞ്ഞാൽ തിരുനാവുക്കരശർ ആഹാരം കഴിക്കുവാൻ സമ്മതിക്കുകയില്ലെന്നു് വിശ്വസിച്ചു. ബാലന്റെ മാതാപിതാക്കൾ വികാരങ്ങൾ നിയന്ത്രിച്ചു. അവർ ആ ബാലന്റെ മരണവൃത്താന്തം അദ്ദേഹത്തെ അറിയിച്ചില്ല. തിരുനാവുക്കരശർ ജ്ഞാനദൃഷ്ടികൊണ്ടു് കാര്യം മനസ്സിലാക്കി. കുട്ടിയുടെ ശവശരീരത്തെ ക്ഷേത്രത്തിന്റെ ഗോപുരദ്വാരത്തിൽ കൊണ്ടു വരുവാൻ പറഞ്ഞു. തിരുനാവുക്കരശർ ക്ഷേത്രത്തിലേക്കുപോയി. അവിടെവെച്ച് ഒരു സ്തുതിഗീതദശകം അദ്ദേഹം ഗാനം ചെയ്തു. ബാലൻ പുനർജീവിച്ചെഴുന്നേററു. പിന്നെ അദ്ദേഹം അപ്പൂതിയടികളുടെ ഭിക്ഷ സ്വീകരിക്കുകയും അവരുടെ ബഹുമാനാതിഥിയായി കുറെദിവസം അവിടെ താമസിക്കുകയും ചെയ്തു. പിന്നെ അദ്ദേഹം ചെന്നതു് തിരുപ്പളനപ്പാടിക്കായിരുന്നു. അപ്പൂതിയടികളുടെ ഭക്തിയുടെ നിലവാരത്തിനെ വിവരിക്കുന്ന ഗീതങ്ങൾ ആയിരുന്നു അദ്ദേഹം അവിടത്തെ ക്ഷേത്രസന്നിധിയിൽ പാടിയതു്.

തിരുനാവുക്കരശർ പിന്നെയും നല്ലൂർക്കു് തിരിച്ചുപോയി. അവിടെനിന്നു് പുണ്യക്ഷേത്രമായ തിരുവാരൂർക്കു പോകുവാൻ ആഗ്രഹിച്ചു. മാർഗ്ഗമദ്ധ്യേ അനവധി ശിവക്ഷേത്രങ്ങൾ സന്ദർശിച്ചുംകൊണ്ടു് അദ്ദേഹം തിരുവാരൂർ എത്തി. തിരുവാരൂരിൽ വസി

ക്കുന്ന കാലത്തു് അനവധി ഗീതങ്ങൾ കവനംചെയ്തു. ആർദ്രാദർശനകാലത്തു് അദ്ദേഹം തിരുവാരൂരിലായിരുന്നു. അന്നു് അവിടെക്കണ്ട കാഴ്ച അദ്ദേഹത്തെ വികാരഭരിതനാക്കി. തിരുപ്പുഗലൂർ ക്ഷേത്രത്തിൽ വെച്ചു് അദ്ദേഹം സംബന്ധരെ കാണുകയുണ്ടായി. തിരുവാരൂരിലെ അനുഭവം തിരുനാവുക്കരശർ വിവരിച്ചു പറഞ്ഞു.

സംബന്ധരും തിരുവാരൂർ സന്ദർശിച്ചു. തിരുനാവുക്കരശർ കുറെ ദിവസം തിരുപ്പുഗലൂരിൽതന്നെ താമസമാക്കി. അവിടെ ശ്രീപരമേശ്വരനെ ദർശിച്ചും ആരാധിച്ചും സ്തുതിഗീതങ്ങൾ പാടിയുംകൊണ്ടു് അടുത്തു സ്ഥിതിചെയ്യുന്ന ചില ക്ഷേത്രങ്ങൾ ദർശിച്ചു് പിന്നെയും തിരുനാവുക്കരശർ തിരുപ്പുഗലൂരിൽ തിരിച്ചെത്തി. അപ്പോൾ തിരുവാരൂരിൽനിന്നു് സംബന്ധരും മടങ്ങി എത്തി. ശിറുതൊണ്ടനായനാരും തിരുനീലനക്കനായനാരും അവിടെ എത്തിച്ചേർന്നു. ദിവ്യസംഘം അവിടെ കുറെ ദിവസം താമസിച്ചു. മുരുഗനായനാരുടെ ആശ്രമമായിരുന്നു അവിടെ അവരുടെ വാസസ്ഥലം. തിരുനാവുക്കരശരും തിരുജ്ഞാനസംബന്ധരും ചേർന്നു് ഒരു ക്ഷേത്രാടനത്തിനു പുറപ്പെട്ടു. തിരുക്കടവൂർ സന്ദർശിച്ചു അവർ കുങ്കിലിയക്കലനായനാരുടെ ആതിഥ്യം സ്വീകരിച്ചു. ഈ ക്ഷേത്രാടനകാലത്തായിരുന്നു കാവേരീതീരത്തിൽ ഒരു ക്ഷാമമുണ്ടായതും ക്ഷാമബാധിതരായ ജനങ്ങൾക്കു് ആശ്ചര്യകരമാംവണ്ണം ജ്ഞാനസംബന്ധർ ഒരു വിരുന്നു നല്കിയതും. ഈ സംഭവം ജ്ഞാനസംബന്ധരുടെ ചരിത്രത്തിൽ വർണ്ണിക്കപ്പെട്ടിട്ടുള്ളതാണല്ലൊ. ഈ ക്ഷേത്രാടനമദ്ധ്യേ സംഭവിച്ച മറ്റൊരു ആശ്ചര്യമായിരുന്നു തിരുമറൈക്കാട്ടിൽ തിരുനാവുക്കരശർ പതികം പാടി വാതിൽ തുറപ്പിച്ചതും സംബന്ധർ അടപ്പിച്ചതും.

ഈ രണ്ടു സംഭവങ്ങൾ തമ്മിൽ അല്പം വ്യത്യാസമുണ്ടായിരുന്നു. വാതിൽ തുറക്കുവാൻ തിരുനാവുക്കരശറിന്നു് വളരെനേരം പ്രാർത്ഥിക്കേണ്ടിവന്നു. സംബന്ധർ പ്രാർത്ഥിച്ച ഉടൻതന്നെ വാതിലടയുകയും ചെയ്തു. ഈ വ്യത്യാസത്തിന്നു കാരണം എന്തായി

രിക്കമെന്നുള്ള ചിന്തയിൽ തിരുനാവുക്കരെശർ നിമഗ്നനായി. ഈ സംഭവം അദ്ദേഹത്തിന്റെ മനസ്സിൽ മാന്ദ്യം സംഭവിപ്പിക്കകതന്നെചെയ്തു. അദ്ദേഹത്തിന്നു് ഭഗവദ്ദർശനം ലഭിച്ചു. തിരുനാവുക്കരെശർ തിരുവാമിയൂൎക്കു് തന്നെ അനുഗമിക്കവാൻ കല്പനയായി. തിരുനാവുക്കരെശർ കല്പനയനുസരിച്ചു. ഒപ്പം എത്തുകയെന്നതു് തിരുനാവുക്കരെശനിന്നു് സാദ്ധ്യമായില്ല. കുറെദൂരം ചെന്നതിൽപിന്നെ ഈശ്വരൻ ഒരു ക്ഷേത്രം ചൂണ്ടിക്കാണിച്ചു് അതിനകത്തു് പ്രവേശിച്ചു. തിരുനാവുക്കരെശർ അകത്തു കടന്നു. ഇതിനകം സംബന്ധരും അവിടെ എത്തിക്കഴിഞ്ഞിരുന്നു. ശ്രീപരമേശ്വരന്റെ പ്രിയപുത്രനായ സംബന്ധൎക്കു് മാത്രമെങ്കിലും ഈശ്വരന്റെ ദർശനം നല്കുവാൻ തിരുനാവുക്കരെശർ ഈശ്വരനോടു് പ്രാൎത്ഥിച്ചു. സംബന്ധൎക്കു് ജഗദീശ്വരൻ പ്രത്യക്ഷപ്പെട്ടു. ആയതു് തിരുനാവുക്കരെശനിന്നും അദ്ദേഹം കാണിച്ചുകൊടുത്തു. രണ്ടു ദിവ്യന്മാരുംകൂടി തിരുവാമിയൂരെത്തി. അവിടെ കുറെദിവസം ആരാധിച്ചു താമസിച്ചതിൽപിന്നെ തിരുമറൈക്കാട്ടിലേക്കു് തിരിച്ചുപോയി.

തിരുനാവുക്കരെശരും സംബന്ധരും തിരുമറക്കാട്ടിൽ താമസിച്ചിരുന്ന കാലത്തായിരുന്നു മധുരയിൽനിന്നു് രാജദൂതന്മാർ വന്നതും പാണ്ഡ്യരാജാവിനെയും ജനങ്ങളെയും ജൈനമതത്തിൽനിന്നു് ശൈവമതത്തിലേക്കു് വീണ്ടെടുക്കവാനുള്ള അപേക്ഷയോടുകൂടി അവർ പാണ്ഡ്യരാജധാനിയിലേക്കു് ക്ഷണിക്കപ്പെട്ടതും. ദിവ്യശിശു മധുരക്കു പോയതിൽപിന്നെ തിരുനാവുക്കരെശർ തന്റെ ക്ഷേത്രാടനം തുടൎന്നു. തിരുപ്പാലയാറൈ എന്ന സ്ഥലത്തിൽ വടതലി എന്നൊരു ക്ഷേത്രമുണ്ടായിരുന്നു. അവിടത്തെ ജൈനർ ക്ഷേത്രത്തിലെ ഉപാസനമൂൎത്തിയായ ലിംഗത്തെ ആൎക്കും കാണാതിരിക്കത്തക്കവണ്ണം മൺകൊണ്ടു് മൂടിയിരുന്നു. തിരുനാവുക്കരെശർ ഈ വർത്തമാനം അറിഞ്ഞു. അദ്ദേഹം വടതലിക്കു ചെന്നു. ലിംഗം പുനഃസ്ഥാപിക്കപ്പെടുന്നതുവരെ ഇരുന്ന സ്ഥലത്തുനിന്നു് അനങ്ങുകയൊ ആഹാരം കഴിക്കുകയൊ ചെയ്യുകയി

ല്ലെന്നു് പ്രതിജ്ഞചെയ്തു സത്യാഗ്രഹം ആരംഭിച്ചു. ആ ദേശത്തെ രാജാവിന്നു് സ്വപ്നത്തിൽ ശ്രീപരമേശ്വരൻ പ്രത്യക്ഷപ്പെട്ടു വടതലിക്ഷേത്രത്തെ നവീകരിക്കുവാനും ലിംഗം പുനഃപ്രതിഷ്ഠിക്കുവാനും ആജ്ഞാപിച്ചു. രാജാവു് ക്ഷേത്രത്തിൽച്ചെന്നു് തിരുനാവുക്കരെശനെ പ്രണമിച്ചു് ബഹുമാനിച്ചു. അതുവരെ ക്ഷേത്രകാൎയ്യത്തിൽ വരുത്തിയിരുന്ന ഉപേക്ഷകളായി പശ്ചാത്തപിച്ചു. ക്ഷേത്രം നവീകരിക്കപ്പെട്ടു. ലിംഗം പുനഃപ്രതിഷ്ഠിക്കപ്പെടുകയും പൂജാക്രമങ്ങൾ യഥാപൂൎവ്വം നടക്കുകയും ചെയ്തു.

തിരുനാവുക്കരെശർ തന്റെ യാത്രതുടൎന്നു അനവധി ക്ഷേത്രങ്ങൾ സന്ദൎശിച്ചു. അതാതുസ്ഥലത്തുള്ള മൂൎത്തിയെ ദൎശിച്ചു് ആരാധിച്ചു. അദ്ദേഹം തിരുപ്പൈഞ്ഞീലിക്കു പോകുമ്പോൾ വഴിയിൽ ഒരു അത്ഭുതം സംഭവിച്ചു. ആ ദിവ്യന്നു് അസാധാരണമായ വിശപ്പും ദാഹവും ഉണ്ടായി. അവയെ വകവെക്കാതെ അദ്ദേഹം തന്റെ യാത്ര തുടൎന്നു. ശ്രീപരമേശ്വരൻ ഒരു വൃദ്ധബ്രാഹ്മണവേഷത്തിൽ അദ്ദേഹത്തെ അനുഗമിച്ചു ആഹാരം നല്കി. ദൈവീകാഹാരം തിരുനാവുക്കരെശർ സ്വീകരിച്ചു. ബ്രാഹ്മണൻ തിരുനാവുക്കരെശന്റെ ദാഹശമനാൎത്ഥം ഒരു വാപി സൃഷ്ടിച്ചു അതിൽനിന്നു് വെള്ളംകുടിച്ചു് തിരുനാവുക്കരെശർ ദാഹം ശമിപ്പിച്ചു. അതുപോലെ ശ്രമപരിഹാരാൎത്ഥം അദ്ദേഹം സൃഷ്ടിച്ച ഒരു വൃക്ഷത്തോപ്പിൽ വിശ്രമിക്കുകയും ചെയ്തു. പിന്നെയും വൃദ്ധബ്രാഹ്മണൻ തിരുനാവുക്കരെശനെ അനുഗമിച്ചു. തിരുപ്പൈഞ്ഞീലി എത്തിയപ്പോൾ അദ്ദേഹം അപ്രത്യക്ഷനാവുകയും ചെയ്തു. തന്നെ ശുശ്രൂഷിക്കുവാൻ ശ്രീപരമേശ്വരൻ തന്നെയാണു് വൃദ്ധബ്രാഹ്മണനായി എത്തിയിരുന്നതെന്നു് തിരുനാവുക്കരെശന്നു് മനസ്സിലായി. ശ്രീപരമേശ്വരന്റെ സ്തുതിഗീതങ്ങൾ അദ്ദേഹം ഗാനംചെയ്തു.

ആ സിദ്ധൻ നേരെ വടക്കോട്ടു തിരിച്ചു. തിരുവണ്ണാമല മൈലാപ്പൂർ, തിരുവാരിയൂർ എന്നീ ദിവ്യക്ഷേത്രങ്ങൾ സന്ദൎശിച്ചു് ശ്രീകാളഹസ്തിയിലെത്തി. അവിടത്തെ മഹാക്ഷേത്രത്തിൽ

ആരാധനചെയ്യുകയും പതിവുപോലെ ശ്രീ കണ്ണപ്പനായനാരുടെ സന്നിധിയിൽ ചെന്നു് അദ്ദേഹത്തെ പുകഴ്ത്തിപ്പാടുകയും ചെയ്തു. ശൈവസിദ്ധാന്തപ്രകാരം കാളഹസ്തി ദക്ഷിണകൈലാസമായിട്ടാണു് ഗണിക്കപ്പെടുന്നതു്. ഈ ദിവ്യസ്ഥാനം ശ്രീകൈലാസത്തിനെത്തന്നെ തിരുനാവുക്കരശറിനെ ഓൎമ്മപ്പെടുത്തി. അതാണല്ലോ ഹിമാലയത്തിൽ ശ്രീപരമേശ്വരന്റെ മൂലസ്ഥാനം. ഉടനടി കൈലാസത്തിലേക്കു പോവാൻ ആ ദിവ്യൻ ആഗ്രഹിച്ചു. യാത്ര ദൈൎഘ്യവും, ദുൎഘടംപിടിച്ചതും ക്ലേശഭൂയിഷ്ഠവും ആയിരുന്നുവെന്നു് പറയേണ്ടതില്ല. ശ്രീകാശിയെത്തിയപ്പോൾ തിരുനാവുക്കരശർ തന്റെ അനുചരന്മാരെ അവിടെതന്നെ വിട്ടുംവെച്ചു് തനിയെ യാത്രതുടൎന്നു. ക്രമത്തിൽ ആഹാരാദികളും മററാവശ്യങ്ങളും കുറച്ചുംകൊണ്ടായിരുന്നു യാത്ര. നിരന്തരമായ നടത്തം മൂലം കാലുകൾ തളൎന്നു് യാത്രക്കു പററാതായിത്തീൎന്നു. കൈകൾ ഊന്നിപ്പിടിച്ചുംകൊണ്ടു് അദ്ദേഹം മുമ്പോട്ടു പോയി. കുറെദൂരം ചെന്നപ്പോൾ അതും സാധിക്കാതെ ആയി. തിരുനാവുക്കരശർ കുറെദൂരം ഇഴഞ്ഞുചെന്നു. പിന്നെ സഞ്ചാരം ഉരഗങ്ങളെപോലെ ഉരസ്സിന്മേൽതന്നെയായി. കൈകാലുകൾ തളൎന്നു എല്ലുകൾ പൊട്ടി ശരീരം രക്തലേപിതമായി. ഒടുവിൽ യാതൊരുതരത്തിലും മുമ്പോട്ടു പോകുവാൻ സാദ്ധ്യമല്ലെന്നായി.

തിരുനാവുക്കരശർ കൈലാസത്തേക്കു് തിരിച്ചുവരുവാനുള്ള കാലം ആയിട്ടില്ലെന്നു് ശ്രീപരമേശ്വരന്നറിയാമായിരുന്നു. ഒരു ഋഷിയുടെ വേഷത്തിൽ ശ്രീപരമേശ്വരൻ പ്രത്യക്ഷപ്പെട്ടു. പിന്നീടു് താൻ ആരാണെന്നു് ഭക്തനു് വ്യക്തമാക്കുകയും ചെയ്തു. ഋഷിവേഷധാരി അദ്ദേഹത്തെ എഴുന്നേല്ക്കുവാൻ പറഞ്ഞു. അത്ഭുതം എന്നേ പറയേണ്ടു. പൂൎണ്ണ ആരോഗ്യത്തോടുകൂടി തിരുനാവുക്കരശർ എഴുന്നേററു. അടുത്തുള്ള വാപിയെ ചൂണ്ടിക്കാണിച്ചുംകൊണ്ടു് പരമേശ്വരൻ ശ്രീഭക്തനെ അതിൽ മുങ്ങുവാൻ ഉപദേശിച്ചു. തന്റെ ദിവ്യരൂപദൎശനം തിരുവയാറിൽവെച്ചു് ലഭിക്കുന്നതാണെന്നു് ഉറപ്പുനൽകുകയും ചെയ്തു. തിരുനാവുക്കരശർ കുള

ത്തിൽ ഇറങ്ങി മുങ്ങി. എഴുന്നേററതു് തിരുവയാറിലെ കുളത്തിൽനിന്നായിരുന്നു. അവിടെ അദ്ദേഹത്തിന്നു് ശ്രീകൈലാസദർശനം ലഭിച്ചു. അതിൽ നിമഗ്നനായി തിരുനാവുക്കരശർ. ഇഹലോകം മറന്നുനിന്നു ശ്രീപരമേശ്വരന്റെ അനുഗ്രഹം അദ്ദേഹത്തെ വികാരഭരിതനാക്കി. തന്നെത്താൻ മറന്നു് അദ്ദേഹം ആടുകയും പാടുകയും നൃത്തംവെക്കുകയും ചെയ്തു. അല്പനേരം കഴിഞ്ഞപ്പോൾ കൈലാസം അപ്രത്യക്ഷമായി. ആദ്യം തിരുനാവുക്കരശർ പരമദുഃഖിതനായി. എന്നാൽ ശ്രീപരമേശ്വരന്റെ അനുഗ്രഹത്തെ ഓർത്തു് എല്ലാം അദ്ദേഹത്തിന്റെ മായയാണെന്നു് മനസ്സിലാക്കി സമാധാനപ്പെട്ടു.

തിരുനാവുക്കരശർ പിന്നെയും ക്ഷേത്രാടനം തുടർന്നു. തിരുപ്പൂന്തുരുത്തിയിൽ അദ്ദേഹം ഒരുമഠം സ്ഥാപിച്ചു് അവിടെ താമസം തുടങ്ങി. മധുരയിൽച്ചെന്നു് ശൈവമതം പുനഃസ്ഥാപനം ചെയ്തുകഴിഞ്ഞ ജ്ഞാനസംബന്ധർ തിരുപ്പൂന്തുരുത്തിയിൽ തിരുനാവുക്കരശർ ഉണ്ടെന്ന വർത്തമാനം അറിഞ്ഞു് അവിടെ എത്തി. അപ്പോഴായിരുന്നു ആരും അറിയാത്തവണ്ണം തിരുനാവുക്കരശർ സംബന്ധരുടെ പല്ലക്കു് ചുമക്കുന്നവരുടെ ഇടയിൽ കടന്നു് കൂടിയതും പല്ലക്കു ചുമന്നതും. ആ പ്രവൃത്തികൊണ്ടു് ആ ദിവ്യൻ തന്റെ അഹങ്കാരരാഹിത്യവും വിനയവും വ്യക്തമാക്കുകയും സംബന്ധരെ പരിഭ്രമിപ്പിക്കുകയും ചെയ്തു. ഈ കൂടിക്കാഴ്ചക്കുശേഷം തിരുനാവുക്കരശർ മധുരക്കു് തിരിച്ചു; സംബന്ധരാവട്ടെ തൊണ്ടമണ്ഡലത്തിലെ ക്ഷേത്രാടനത്തിന്നും. മധുരയിൽ തിരുനാവുക്കരശർ പാണ്ഡ്യരാജാവിനെയും രാജ്ഞിയെയും പ്രധാനമന്ത്രിയെയും സന്ദർശിച്ചു. ശൈവമതപുനഃസ്ഥാപനത്തിൽ സിദ്ധിച്ച വിജയത്തിൽ അവരെ അഭിനന്ദിക്കുകയും അവർക്കു ഭാവുകം ആശംസിക്കുകയും ചെയ്തു. പിന്നെ തിരുനാവുക്കരശർ തെക്കോട്ടു് യാത്രയായി. രാമേശ്വരം സന്ദർശിച്ചു. ശ്രീരാമനാഥദർശനം കഴിച്ചു. പിന്നെ വടക്കോട്ടു തിരിച്ചു. ചോളദേശത്തിലെ തിരുപ്പുഗലൂരെത്തി.

അവിടെ നമ്മുടെ ദിവ്യൻ ഒരു പരീക്ഷക്കു് വിധേയനാക്കപ്പെട്ടു. ദൈവേച്ഛ അങ്ങിനെയായിരുന്നു. അദ്ദേഹം അതിൽനിന്നു് വിജയശ്രീലാളിതനായി ബഹിർഗ്ഗമിക്കുകയും ചെയ്തു. ഒരു ദിവസം തിരുപ്പുഗലൂർ ക്ഷേത്രപരിസരത്തിലെ പുല്ലു് ചെത്തി നീക്കം ചെയ്യുകയായിരുന്നു. തിരുനാവുക്കരശർ കയ്ക്കോട്ടു് തട്ടിയ സ്ഥലത്തെല്ലാം നവരത്നങ്ങളും പവിഴങ്ങളും സ്വർണ്ണവും ചിതറിക്കിടക്കുന്നു. നമ്മുടെ ദിവ്യന്നാകട്ടെ കല്ലും കുപ്പയും രത്നങ്ങളും എല്ലാം ഒന്നുതന്നെയായിരുന്നു. ജീവൻമുക്തന്നു് അങ്ങിനെയല്ലാതെയാവാൻ തരമില്ലല്ലോ. മണ്ണും, കല്ലും, കാഞ്ചനവും (സമലോഷ്ടാശ്മകാഞ്ചനഃ) ഒന്നായി ഗണിക്കുന്നവനാണു് ജീവൻമുക്തൻ എന്നാണു് ഗീതാചാര്യൻ പറയുന്നതു് (ഗീത 14-24). കൂടുതൽ കഠിനമായ മറെറാരു പരിശോധനയും ഉണ്ടായിരുന്നു. അപ്സരസ്ത്രീകൾ ആ ദിവ്യന്നു് മുമ്പിൽ പ്രത്യക്ഷമായി. അവർ ആടുകയും പാടുകയും ചെയ്തു് അദ്ദേഹത്തെ മോഹിപ്പിക്കുവാൻ ശ്രമിച്ചു. എന്നാൽ അവക്കു അദ്ദേഹത്തിൻെറ മനസ്സിനെ ലേശമെങ്കിലും ചലിപ്പിക്കുവാൻ കഴിഞ്ഞില്ല. തിരുനാവുക്കരശർ ശ്രീപരമേശ്വരധ്യാനനിഷ്ഠനായി. ചമഞ്ഞുവന്ന കാര്യത്തിൽ പരാജിതരായി, അവർ സ്വന്തം ബുദ്ധിഹീനതയെ മനസ്സിലാക്കി ആ ദിവ്യനെ പ്രണമിച്ചു് അപ്സരസ്സുകൾ അപ്രത്യക്ഷരായി. മഹത്തായ ആ തീർത്ഥയാത്ര അവസാനിച്ചതും തിരുപ്പുഗലൂരിൽതന്നെ.

ശൈവസിദ്ധാന്തപരമ്പര പറയുന്നു തിരുനാവുക്കരശർ ദാസമാർഗ്ഗാനുസാരിയായിരുന്നുവെന്നു്. അദ്ദേഹം ഏററവും ഇഷ്ടപ്പെട്ടതും—യഥാർത്ഥത്തിൽ അതുമാത്രമാണവർ ഇഷ്ടപ്പെട്ടതു്— ശിവസേവനം ആയിരുന്നു. അതും ഭൗതികശരീരംകൊണ്ടുള്ള സേവനം. അദ്ദേഹത്തിൻെറ കയ്യിൽ എപ്പോഴും ഉണ്ടായിരുന്ന കയ്ക്കോട്ടു് സേവനത്തിൻെറ ചിഹ്നമായിരുന്നു.

ആ ദിവ്യൻെറ ഇഹലോകജീവിതം അവസാനിക്കാനുള്ള ഘട്ടമായി. തിരുനാവുക്കരശറിന്നു് വയസ്സു് എൺപതു കഴിഞ്ഞി

രുന്നു. തിരുപ്പുഗലൂർ ക്ഷേത്രസന്നിധിയിൽ നിന്നുംകൊണ്ടു് അദ്ദേഹം തന്നെ ശ്രീ പാദത്തിൽ ചേർത്തുകൊള്ളുവാനായി ശ്രീ പരമേശ്വരനോടു് അപേക്ഷിച്ചു. ദിനംപ്രതി അതു് തുടർന്നു. ചൈത്രമാസത്തിലെ ഒരു സുദിനമായിരുന്നു ശ്രീ പരമേശ്വരൻ ഭക്തന്റെ അപേക്ഷ സ്വീകരിച്ചതു്.

ശൈവസിദ്ധാന്തചരിത്രകാരന്മാർ പറയുന്നു തിരുനാവുക്കരശർ 4900 ദശകങ്ങൾ കവനം ചെയ്തിട്ടുണ്ടെന്നു്. അവയിൽ ഇപ്പോൾ പ്രചാരത്തിലുള്ളവ 312 മാത്രമാണു്. അദ്ദേഹത്തിന്റെ കവനങ്ങൾക്കു് ഒരു പ്രത്യേകതയുണ്ടു്. പറയേണ്ടതു് ഉറപ്പിച്ചും വ്യക്തമായും പറയും. അദ്ദേഹത്തിന്റെ അനുഭവങ്ങളെല്ലാം ദശകങ്ങളിൽ നിഴലിച്ചു കാണുന്നു. അദ്ദേഹത്തിന്നനുഭവിക്കേണ്ടിവന്ന യാതനകളും ഭഗവദനുഗ്രഹത്തിന്റെ ബാഹ്യലക്ഷണങ്ങളും എല്ലാം അവയിൽ കാണുന്നുണ്ടു്. അദ്ദേഹത്തിന്റെ അശ്രാന്തപരിശ്രമവും ഉദ്ദേശസിദ്ധിക്കായുള്ള ഏകാഗ്രചിത്തതയുംകൂടി അവ വ്യക്തമാക്കുന്നുണ്ടു്. അദ്ദേഹത്തിന്റെ ഗീതങ്ങൾ ആത്മാവിനെ വികാരഭരിതമാക്കുന്നു. അവയിൽ തിരുനാവുക്കരശർ ശ്രീ പരമേശ്വരന്റെ മാഹാത്മ്യത്തേയും ഭക്തിവാത്സല്യത്തേയും വിവരിക്കുന്നു. ശ്രീ പരമേശ്വരൻ മാത്രമാണു് ഉപാസ്യൻ എന്നു ഉറപ്പിച്ചു പറയുന്നു. എല്ലാവരോടും ശിവഭക്തന്മാരായിത്തീരുവാൻ അപേക്ഷിക്കുന്നു; ഉപദേശിക്കുന്നു. ലോകത്തിന്റെ ഏക അഭയസ്ഥാനം ശ്രീ പരമേശ്വരൻ മാത്രമാണെന്നാണു് ആ ദിവ്യൻ പറയുന്നതു്. എല്ലാ മതങ്ങളുടെയും വേദാന്ത വിചിന്തനങ്ങളുടെയും തത്വശാസ്ത്രങ്ങളുടെയും ലക്ഷ്യം ശ്രീ പരമേശ്വരൻ തന്നെയാണു്. എല്ലാ ദൈവാരാധനകളും ശിവാരാധനയും. ശിവപരമായ ഐതിഹ്യങ്ങളെയെല്ലാം തിരുനാവുക്കരശർ ഉദ്ധരിക്കുന്നതു് ഒരൊററ ഉദ്ദേശത്തോടുകൂടിയാണു്. ശ്രീ പരമേശ്വരൻ തന്നെയാണു് ലോകൈകശരണ്യൻ എന്നുള്ള കാര്യം ഊന്നിപ്പറയുകയും എല്ലാവരുടെയും ധർമ്മം ശ്രീ

പരമേശ്വരശരണാഗതി മാത്രമാണെന്നു ഉൽബോധിക്കുകയുമാണതു്. ഓരോ ദശകാവസാനത്തിലും ശിവൻ ഭക്തനെ ഏതുപ്രകാരത്തിലെല്ലാം അനുഗ്രഹിച്ചിട്ടുണ്ടെന്നു അദ്ദേഹം പറയുന്നുണ്ടു്. ശിവഭക്തനായിക്കഴിഞ്ഞാൽ അവന്റെ പൂർവ്വവൃത്താന്തങ്ങളും പുണ്യപാപങ്ങളും എന്തുതന്നെയായാലും ശരി, പിന്നെ മറ്റൊന്നിനെയും പേടിക്കേണ്ടതില്ലെന്നും മുക്തി സിദ്ധമാണെന്നും, അതു് ശ്രീപരമേശ്വരന്റെ കാര്യം മാത്രമാണെന്നുമാണു് തിരുനാവുക്കരശറിന്റെ മതം.

---

# സുന്ദരമൂർത്തിനായനാർ.

ഈശ്വരനെ പിതാവെന്നും, യജമാനനെന്നും ഗണിക്കുകയും, സ്നേഹിക്കുകയും, ശുശ്രൂഷിക്കുകയും ചെയ്യുന്നതു് താരതമ്യേന എളുപ്പമാണു്. ഈശ്വരനെ സ്നേഹിതനായി കരുതുകയും, അതേ സമയത്തു് അദ്ദേഹം സർവ്വേശ്വരനും, ജഗന്നിയന്താവും ആണെന്ന ബോധം നിലനിർത്തുകയും ചെയ്യുന്നതു് യഥാർത്ഥത്തിൽ കഠിനം തന്നെ. അർജ്ജുനൻ ശ്രീകൃഷ്ണനോടു സാധാരണയായി പെരുമാറിയതു് ഒരു ഉററ സ്നേഹിതനോടെന്നപോലെയായിരുന്നു. ഗീതാചാര്യന്റെ വിശ്വരൂപദർശനാനന്തരം അദ്ദേഹം പശ്ചാത്തപിക്കുന്നതു് നോക്കുക. തന്റെ മഹാപരാധം ഓർത്തുംകൊണ്ടു് അദ്ദേഹം വിലപിക്കുകതന്നെ ചെയ്യുന്നു. "അല്ലയോ ജഗദീശ്വരാ! നിങ്ങളെ കേവലം ഒരു സ്നേഹിതനാണെന്നു വിചാരിച്ചു് ഞാൻ ചെയ്തിട്ടുള്ള അപരാധശതം അനവധിയാണു്. നിങ്ങളുടെ മാഹാത്മ്യം ഞാൻ മറക്കുകതന്നെ ചെയ്തിട്ടുണ്ടു്. നിങ്ങളോടു് മര്യാദകേടായും പെരുമാറീട്ടുണ്ടു്. കൃഷ്ണാ, യാദവാ, സ്നേഹിതാ എന്നെല്ലാം നിങ്ങളെ സംബോധന ചെയ്തിട്ടുണ്ടു്. അതു് അടുപ്പംകൊണ്ടും, ബുദ്ധിശൂന്യതകൊണ്ടും ഉണ്ടായിട്ടുള്ളതാണു്. നേരമ്പോക്കിൽ നിങ്ങളെ ഞാൻ പരിഹസിച്ചിട്ടുണ്ടു്. കളി, വിശ്രമം, ആഹാരവേള എന്നിവയിലും ഒററക്കിരിക്കുമ്പോഴും, സംഘത്തിലും ആളുണ്ടായിട്ടും അങ്ങിനെ ചെയ്തിട്ടുണ്ടു്. ഞാൻ എന്തു പ്രായശ്ചിത്തമാണു് ചെയ്യേണ്ടതെന്നറിയുന്നില്ല. അനന്തനായ അങ്ങയോടു് ക്ഷമ യാചിക്കുകയല്ലാതെ മററെന്താണു് ചെയ്യാവുന്നതു്. ഹേ അച്യുത!"

ചിരപരിചയം മൂലം ബഹുമാനക്കുറവുണ്ടാവണമെന്നില്ലെങ്കിലും തീർച്ചയായും അതു് ഒരു സാമാന്യതാബോധം സൃഷ്ടിക്കുന്നുണ്ടു്. സുഹൃൽമാർഗ്ഗം അവലംബിച്ചു ഈശ്വരാരാധനം ചെയ്യുന്നതിലുള്ള മുഖ്യ ദൂഷ്യവും, അപായവും അതിലാണിരിക്കുന്നതു്. ഇത്തരത്തിലുള്ള ദൂഷ്യം വളരെ കുറയ്ക്കാവുന്നതാണു്. ഈശ്വരനെ

സഖാവായി കരുതുന്നതോടൊപ്പംതന്നെ അദ്ദേഹത്തിന്റെ യഥാൎത്ഥസ്ഥാനം മറക്കാതിരിക്കുകയും സാദ്ധ്യമാണ് എന്നു വ്യക്തമാക്കുന്നതാണ് സുന്ദരമൂൎത്തിനായനാരുടെ ജീവചരിത്രം. അദ്ദേഹം നാലു ശൈവമതാചാൎയ്യന്മാരിൽ ഒരാളാണ്. അദ്ദേഹം ജീവിച്ചിരുന്നതു് എട്ടാംശതകത്തിലാണ്. എത്ര അടുപ്പത്തോടുകൂടി അദ്ദേഹം ശ്രീപരമേശ്വരസഖ്യത്തിൽ ഏൎപ്പെട്ടിരുന്നുവെന്നു് മനസ്സിലാക്കുന്നതു് വളരെ എളുപ്പമാണ്. ചില സന്ദൎഭങ്ങളിൽ ഭാൎയ്യാഭൎത്താക്കന്മാർ തമ്മിലുള്ള പ്രണയകലഹം തീൎക്കുന്നതിനുകൂടി അദ്ദേഹം ശ്രീപരമേശ്വരനെ ഭരമേല്പിക്കുകയും, അദ്ദേഹത്തിന്റെ സേവനം ആവശ്യപ്പെടുകയും ഉണ്ടായിട്ടുണ്ട്. അദ്ദേഹത്തിന്റെ സമകാലികനായ ഒരു ശൈവസിദ്ധൻ സുന്ദരരുടെ ഇത്തരം കാൎയ്യങ്ങൾ അപലപിക്കുകയും, അദ്ദേഹത്തെ അധിക്ഷേപിക്കുകയും കൂടി ചെയ്തിട്ടുണ്ട്. അദ്ദേഹത്തിനു് അതിയായ കോപം ഉണ്ടായതിൽ അത്ഭുതപ്പെടാനില്ലതന്നെ. എന്നാൽ ഈശ്വരൻ സൎവ്വവ്യാപിയും, സൎവ്വശക്തനും, ജഗന്നിയന്താവുമാണെന്നുള്ള വസ്തുത സുന്ദരർ ഒരിക്കലും തന്നെ മറക്കുകയുണ്ടായിട്ടില്ലെന്നുള്ളതാണ് യാഥാൎത്ഥ്യം. ശ്രീപരമേശ്വരൻ ഏകകാലത്തിൽ അദ്ദേഹത്തിന്റെ സഖാവും, പ്രഭുവുമായിരുന്നു.

7-ാം തിരുമുറയിലെ ഗീതങ്ങൾ സുന്ദരമൂൎത്തിനായനാരുടെ കവനങ്ങളാണ്. അറുപത്തിമൂന്നു നായനാന്മാരെപ്പററി ഗീതങ്ങൾ രചിച്ചതു് ആദ്യമായി അദ്ദേഹം തന്നെ. അദ്ദേഹവും അറുപത്തിമൂവരിൽ ഒരു ഭേദമായിരുന്നുവല്ലോ. ഈ സ്തുതിഗീതങ്ങളെയാണ് തിരുത്തൊണ്ടത്തോഗയെന്നു പറയുന്നതു്. ശിവഭക്തരിവ്യന്മാരുടെ സേവകനായിട്ടാണ് അദ്ദേഹം തന്നെ ഗണിക്കുന്നതെന്നു് അവയിൽ നിന്നു് നാം മനസ്സിലാക്കുന്നു. തിരുത്തൊണ്ടത്തോഗയെ അസ്പദമാക്കിട്ടാണ് ശെക്കിഴാർ പെരിയപുരാണം രചിച്ചതു്. പെരിയപുരാണം ആരംഭിക്കുന്നതുതന്നെ സുന്ദരമൂൎത്തിനായനാരുടെ ചരിത്രത്തോടുകൂടിയാണ്. മററു ഭിവ്യന്മാരു

ടെ ചരിത്രം വിവരിക്കുന്നതിൽതന്നെ സുന്ദരമൂർത്തിനായനാരുടെ ജീവിതത്തിലെ ചില സംഭവങ്ങളും ചിത്രീകരിക്കപ്പെടുന്നു. അതവസാനിക്കുന്നതു് രജതഗജത്തിന്മേൽ ആരോഹിതനായ സുന്ദരമൂർത്തിനായനാരുടെ കൈലാസയാത്രയിലുമാണു്.

ചോളദേശത്തിനും തൊണ്ടമണ്ഡലത്തിനും ഇടയിൽ കിടക്കുന്ന വിഭാഗത്തിനു് തിരുമുനൈപാടിനാടെന്നായിരുന്നു പേർ. അതിൽ തിരുനാവലൂർ എന്നൊരു ഗ്രാമം ഉണ്ടു്. അവിടെയുള്ള ആദിശൈവബ്രാഹ്മണകുടുംബത്തിലായിരുന്നു സുന്ദരമൂർത്തിനായനാർ ജാതനായതു്. അദ്ദേഹത്തിന്റെ പിതാവു് ശടയനാരും മാതാവു് ഇശൈജ്ഞാനിയാരും ആയിരുന്നു. ശിശുവിനു് നല്കപ്പെട്ട പേർ നമ്പിആരൂരാർ എന്നതാണു്. സുന്ദരർ എന്ന പേർ വരുവാൻ കാരണം പ്രത്യേകം പറയുക സാദ്ധ്യമല്ല. ഒരു പക്ഷേ അദ്ദേഹത്തിന്റെ അസാമാന്യസൌന്ദര്യമായിരിക്കാം ആയതിനു കാരണം. അദ്ദേഹത്തിന്റെ ഭൂതലംഗമനത്തിനുമുമ്പു് പൂർവ്വസ്ഥാനമായ കൈലാസത്തിൽ അദ്ദേഹത്തിന്റെ പേർ സുന്ദരരായിരുന്നുവെന്നും വരാം. അതിനെക്കുറിച്ചു് ഒരു ഐതിഹ്യം ഉണ്ടു്. കൈലാസത്തിൽ ശ്രീപരമേശ്വരന്റെ സേവകനായിരുന്നു ഹാലാഹലസുന്ദരർ. അദ്ദേഹത്തിനു് പാർവ്വതിയുടെ തോഴികളായ കമലിനി, അനിന്ദിത എന്നിവരിൽ മോഹം ജനിച്ചു. തൽഫലമായി മൂന്നുപേർക്കും ഭൂലോകത്തിൽ കുറെക്കാലം ജീവിക്കേണ്ടതായിവന്നു. ഭൂലോകജീവിതംകൊണ്ടു് അത്തരം മോഹം നിശ്ശേഷമായതിൽപിന്നെ മാത്രമെ അവർ കൈലാസത്തേക്കു തിരിക്കാവൂ എന്നായി. ഹാലാഹലസുന്ദരർ തന്നെയായിരുന്നു സുന്ദരമൂർത്തിനായനാരായി ജനിച്ചതു്.

സുന്ദരമൂർത്തിനായനാർ എന്ന ശിശുവിന്റെ കഥ തുടരുകതന്നെ. ഒരു ദിവസം സുന്ദരമൂർത്തിനായനാർ ഒരു കളിവണ്ടിവെച്ചു് മുററത്തു് കളിച്ചുകൊണ്ടിരുന്നു. തിരുമുനൈപ്പാടിയിലെ നാടുവാഴി ആ വഴിക്കു കടന്നുപോയി. അദ്ദേഹം സുന്ദരമൂർത്തിനാ

യനാരെ കണ്ടയുടൻതന്നെ അസാധാരണമായ ഒരു ആഗ്രഹം ജനിച്ചു. സുന്ദരമൂർത്തിനായനാരെ തൻെറ മകനായി ദത്തെടുക്കണമെന്നും രാജോചിതമായി രാജധാനിയിൽ വളർത്തണമെന്നും ആയിരുന്നു ആഗ്രഹം. ശിശുവിൻെറ മാതാപിതാക്കളുടെ സമ്മതത്തോടുകൂടി രാജാവു് തൻെറ ആഗ്രഹം നിറവേററി എന്നു് പറയേണ്ടതില്ലല്ലോ. ഒരു ബ്രാഹ്മണബാലനു യുക്തമായ ശിക്ഷണമായിരുന്നു സുന്ദരമൂർത്തിനായനാക്കു് നല്കപ്പെട്ടതു്. അതു് രാജകീയമായിരുന്നുവെന്നു മാത്രം. യഥാകാലം സുന്ദരമൂർത്തിനായനാർ ഉപനീതനായി. വിവാഹയോഗ്യമായ പ്രായം എത്തി. സുന്ദരരുടെ പിതാവായ ശടയനാർ അദ്ദേഹത്തിൻെറ വിവാഹനിശ്ചയം ചെയ്തു. പുത്തൂരിലെ ശടാങ്കവി ശിവാചാൎയ്യരുടെ മകളായിരുന്നു വധു. വിവാഹമുഹൂർത്തം നിശ്ചിതമായി. വരൻ ബന്ധുജനങ്ങളോടുകൂടി തുരഗാരൂഢനായി നാവല്ലൂരിൽനിന്നു് പുറപ്പെട്ടു പുത്തൂരിലെ വധൂഗൃഹത്തിലെത്തി.

ഈ സന്ദൎഭമാണു് താൻ ഇടപെട്ടു് തൻെറ ഭക്തനെ രക്ഷിക്കുവാൻ ഏററവും യുക്തമായതെന്നു് ശ്രീപരമശിവനു് തോന്നിയിരിക്കണം. അല്ലാതെ അപ്രകാരം സംഭവിക്കുകയില്ലല്ലോ. വിവാഹത്തിനു് പൂൎവ്വാംഗമായുള്ള ക്രിയകൾ തുടങ്ങിക്കഴിഞ്ഞിരുന്നു. വിവാഹമുഹൂർത്തവും ആസന്നമായി. അപ്പോൾ അവിടെ ഒരു വൃദ്ധബ്രാഹ്മണൻ വന്നുചേൎന്നു. വരനെക്കുറിച്ചു് തനിക്കു് ആവലാതി ബോധിപ്പിക്കുവാനുണ്ടെന്നു് അദ്ദേഹം പറഞ്ഞു. വരൻ തൻെറ അടിമയാണെന്നും അപ്രകാരം അവനെ അടിമപ്പെടുത്തുന്ന അവകാശപത്രം വരൻെറ മുത്തച്ഛൻതന്നെ എഴുതി ഒപ്പിട്ടു തന്നതായിരുന്നു എന്നുമാണു് ബ്രാഹ്മണൻ പറഞ്ഞതു്. സുന്ദരമൂർത്തിനായനാർ അതു സമ്മതിക്കുവാൻ തയ്യാറായിരുന്നില്ല. ഒരു ബ്രാഹ്മണനെ മറെറാരു ബ്രാഹ്മണൻെറ അടിമയാക്കുവാനുള്ള അവകാശം ആൎക്കുമില്ലെന്നും ബ്രാഹ്മണൻ പറയുന്നതു് വാസ്തവമല്ലെന്നും ആയിരുന്നു സുന്ദരമൂർത്തിനായനാരുടെ വാദം. അതു് എല്ലാവൎക്കും സ്വീകാൎയ്യവുമായിരുന്നു. “അല്ലയോ ബ്രാഹ്മണ! നി

ങ്ങൾക്ക് ഭ്രാന്തു വല്ലതുമുണ്ടോ." എന്നുകൂടി കുപിതനായ സുന്ദരമൂർത്തിനായനാർ ചോദിച്ചുപോയി. ബ്രാഹ്മണൻ ഒഴിച്ചുപോവാൻ തയ്യാറായിരുന്നില്ല. അദ്ദേഹം ഒരു പത്രം ഹാജരാക്കി. അതു് സുന്ദരമൂർത്തിനായനാരുടെ മുത്തച്ഛൻ എഴുതിയതായിരുന്നു. അദ്ദേഹവും പിന്തുടച്ചക്കാരും നിരുപാധികമായി ബ്രാഹ്മണന്റെ അടിമകളായി കഴിഞ്ഞുകൂടുന്നതായിരിക്കും എന്നതാണു് പത്രനിശ്ചയം. അതു് കള്ളപത്രമാണെന്നു് സുന്ദരമൂർത്തിനായനാർ പറഞ്ഞു. ബ്രാഹ്മണനിൽനിന്നു് പത്രം പറിച്ചെടുത്തു് ചീന്തിക്കളയുകയും ചെയ്തു. ബ്രാഹ്മണനും വിട്ടുകൊടുക്കുന്ന ഭാവത്തിലല്ല കണ്ടതു്. അദ്ദേഹം തന്റെ അവകാശവാദം ആവർത്തിച്ചു. അവിടെ കൂടിയിരുന്ന ജനങ്ങൾ അദ്ദേഹം എവിടത്തുകാരനായിരുന്നു എന്നു് അറിയുവാൻ ആഗ്രഹിച്ചു. താൻ അടുത്തുള്ള നല്ലൂർസ്വദേശി ആയിരുന്നുവെന്നു് ബ്രാഹ്മണനും പറഞ്ഞു. എല്ലാവരും ഉടനെ നല്ലൂക്ക് പോകണമെന്നും ആ ഗ്രാമത്തിലെ ബ്രാഹ്മണസമുദായസമക്ഷം വഴക്ക തീക്കണമെന്നുമായി. സുന്ദരമൂർത്തിനായനാരും ബ്രാഹ്മണനും അതിന്നു സമ്മതിച്ചു. എല്ലാവരും നല്ലൂക്ക് യാത്രയായി. അവിടത്തെ ബ്രാഹ്മണസമൂഹത്തിന്റെ യോഗംകൂടി അവരുടെ മുന്നിലയിൽ ബ്രാഹ്മണൻ തന്റെ കേസ്സു് വിവരിച്ചുകൊടുത്തു. താൻ പുത്തുക്ക് കൊണ്ടുപോയതു് പത്രത്തിന്റെ പകപ്പു് മാത്രമായിരുന്നുവെന്നും അസ്സൽപത്രം തന്റെ കൈവശംതന്നെ ഉണ്ടെന്നുംകൂടി അദ്ദേഹം പറഞ്ഞു. അതു ഹാജരാക്കി. യോഗാംഗങ്ങൾ പത്രം പരിശോധിച്ചു. വിവരങ്ങൾ ചോദിച്ചു മനസ്സിലാക്കി. പത്രത്തിന്റെ പരമാത്ഥത ചോദ്യംചെയ്യാവുന്നതല്ലെന്നും അതിലെ ഒപ്പു് സുന്ദരമൂർത്തിനായനാരുടെ മുത്തച്ഛന്റേതുതന്നെയായിരുന്നുവെന്നും യോഗം തീച്ചയാക്കി. അതിലെ സാക്ഷികളും നല്ലൂർവാസികൾതന്നെയായിരുന്നു. സുന്ദരമൂർത്തിനായനാരുടെ വാദം തോററു. അദ്ദേഹത്തെ ബ്രാഹ്മണന്നു അടിമയായി നല്കുവാൻ തീച്ചയാക്കി. എന്നാൽ ബ്രാഹ്മണന്റെ താമസസ്ഥലം ഏതാണെന്നറിയുവാൻ

യോഗം ആഗ്രഹിച്ചു. അദ്ദേഹം നല്ലൂർവാസിയാണെന്നു പറഞ്ഞുവെങ്കിലും അദ്ദേഹത്തെ അതിന്നുമുമ്പ് ആരും അവിടെ കണ്ടിട്ടില്ലെന്നതായിരുന്നു കാരണം. ബ്രാഹ്മണൻ ജനങ്ങളോട് തന്നെ പിന്തുടരുവാൻ പറഞ്ഞു് നടന്നുതുടങ്ങി. തിരുആരുത്തുറൈ ക്ഷേത്രത്തിലേക്കായിരുന്നു ബ്രാഹ്മണൻ പോയതു്. ക്ഷേത്രത്തിൽ കടന്ന ഉടൻതന്നെ അദ്ദേഹം അപ്രത്യക്ഷനാവുകയും ചെയ്തു മററുള്ളവരെ വിട്ടുംവെച്ചു് സുന്ദരമൂർത്തിനായനാരും ക്ഷേത്രത്തിൽ കടന്നു. അദ്ദേഹത്തിന്നു് ഋഷഭാരൂഢരായി പാർവ്വതീപരമേശ്വരന്മാർ ദർശനം നല്കി. തന്റെ ഭക്തനെ സംബോധനചെയ്തുംകൊണ്ടു് ശ്രീപരമേശ്വരൻ പറഞ്ഞു. "മകനെ! നീ ഇപ്പോൾ രക്ഷിക്കപ്പെട്ടുകഴിഞ്ഞു. എന്നോടു വാഗ്വാദത്തിൽ ഏർപ്പെട്ടതുകൊണ്ടു് നിണക്കു് വൻതൊണ്ടർ (ശൂരനായ ഭക്തൻ) എന്നപേർ ഉണ്ടാകുമാറാകട്ടെ. എന്നെ ആരാധിക്കുവാനുള്ള ഏററവും വിശിഷ്ടമാർഗ്ഗം സ്തുതിഗീതങ്ങൾ പാടുകയാണ്. എന്നെ സ്തുതിച്ചുംകൊണ്ടു് നീ ക്ഷേത്രങ്ങൾതോറും സഞ്ചരിച്ചാലും." സുന്ദരർ ചോദിച്ചു. "പ്രഭോ ഞാൻ പാടേണ്ടതെങ്ങിനെയാണ്. തുടക്കം എങ്ങിനെയാണ് വേണ്ടതു്." ശ്രീപരമേശ്വരന്റെ മറുപടി ഇതായിരുന്നു. "നീ എനിക്കുതന്ന പേരിയാണല്ലോ ഭ്രാന്തനെന്നതു്. അല്ലയോ ഭ്രാന്താ! എന്നുതന്നെയായിക്കൊള്ളട്ടെ നിന്റെ സ്തുതിയുടെ തുടക്കം." ഭഗവത്പ്രേരണമൂലം സൂക്തങ്ങൾ സുന്ദരരുടെ മുഖത്തിൽനിന്നും ഉടനടി പ്രവഹിക്കുവാൻ തുടങ്ങി. "അഹോ ഭ്രാന്താ! ചന്ദ്രകലാധര"! എന്നു തുടങ്ങുന്ന കാവ്യമായിരുന്നു അദ്ദേഹം ആദ്യം ഗാനംചെയ്തതു്. വിവാഹവേദിയിൽ ചാടിവീണ ബ്രാഹ്മണൻ ശ്രീപരമേശ്വരൻതന്നെയാണെന്നു് പറയേണ്ടതില്ലല്ലോ.

വിവാഹത്തിന്നെന്തു സംഭവിച്ചു? അതു് വേണ്ടെന്നു വെക്കുകതന്നെ ചെയ്തു. വധു മററാരെയും വിവാഹം കഴിക്കുവാൻ തയ്യാറായിരുന്നില്ല. അവൾ അവിവാഹിതയായിത്തന്നെ ജീവിക്കുകയും യഥാകാലം മരിക്കുകയുംചെയ്തു. ദിവ്യത്വം പ്രാപിച്ച സുന്ദ

രമൂത്തിനായനാരാവാളു നാവലൂക്കതന്നെ മടങ്ങി, ശ്രീപരമേശ്വരസേവയിൽ വ്യാപൃതനായി. കുറെ ദിവസം കഴിഞ്ഞു. സുന്ദരർ തിരുത്തുറയൂർ സന്ദർശിച്ചു. അവിടെ താമസിച്ചുകൊണ്ടിരുന്നപ്പോൾ ചിദംബരത്തേക്കു പോകേണമെന്നുള്ള ആഗ്രഹം ജനിച്ചു. അദ്ദേഹം ചിദംബരത്തേക്കു പുറപ്പെട്ടു.

യാത്രാമാർഗ്ഗത്തിൽ കിടക്കുന്നു തിരുവാഡിഗൈ എന്ന പുണ്യക്ഷേത്രം. അവിടെവെച്ചാണ് ശൈവമതത്തിലേക്ക് തിരുനാവുക്കരശർ വീണ്ടെടുക്കപ്പെട്ടതു്. ആ വാഹനഭൂമി ചവിട്ടി അശുദ്ധമാക്കുവാൻ തയ്യാറായിരുന്നില്ല സുന്ദരർ. അവിടെ ഒരു സന്യാസിമഠത്തിൽ രാത്രി കിടക്കുവാൻ അദ്ദേഹം തീർച്ചയാക്കി. രാത്രി കിടന്നുറങ്ങുമ്പോൾ തന്റെ തലയിൽ എന്തോ ഒന്നു് അമർത്തുന്നതായി തോന്നി. അവിടെ കിടന്നിരുന്ന ഒരു ബ്രാഹ്മണന്റെ കാലുകൾ ആയിരുന്നു അപ്രകാരം തോന്നിച്ചതു്. സുന്ദരർ ആ ബ്രാഹ്മണനെ ഉണർത്തി ചോദ്യം ചെയ്തു. വാർദ്ധക്യസഹജമായ ക്ഷീണം കൊണ്ടു തന്റെ കാലുകൾ ആ ദിവ്യന്റെ ശിരസ്സിൽ തട്ടുന്നതു് മനസ്സിലായില്ലെന്നു ആ വൃദ്ധൻ പറഞ്ഞു. സുന്ദരർ അവിടെനിന്നു് മാറിക്കിടന്നു. അല്പസമയം കഴിഞ്ഞു് അതേ അനുഭവം തന്നെ ആവർത്തിച്ചുണ്ടായി. പിന്നെയും ചോദ്യം ചെയ്യപ്പെട്ട ബ്രാഹ്മണൻ "നീ എന്നെ അറിയുന്നില്ലേ"! എന്നു ചോദിച്ച് അപ്രത്യക്ഷനാവുകയാണ് ചെയ്തതു്. വൃദ്ധബ്രാഹ്മണൻ ശ്രീപരമേശ്വരനല്ലാതെ മററാരുമല്ലായിരുന്നുവെന്നും സ്വയമേവ തന്റെ ശിരസ്സിൽ പാദംവെച്ച് അനുഗ്രഹിക്കുവാൻ അവിടെ വന്നതായിരുന്നുവെന്നും സുന്ദരമൂർത്തിനായനാർക്കു മനസ്സിലായി.

ചിദംബരംക്ഷേത്രത്തിലെത്തിയ സുന്ദരർ ചിദംബരേശ്വരനെ ദർശിക്കുകയും നടരാജമൂർത്തിയെക്കുറിച്ചുള്ള സ്തുതിഗീതങ്ങൾ പാടുകയും ചെയ്തു. അവിടെവെച്ച് ഭഗവാൻ അശരീരിയായി സുന്ദരരോടു് തിരുവാരൂർക്കു പോവാൻ കല്പിച്ചു. അദ്ദേ

ഹം കല്പന അനുസരിച്ചു. മാൎഗ്ഗമദ്ധ്യെ അനവധി പുണ്യക്ഷേത്രങ്ങൾ സന്ദൎശിച്ചു. ശീർകാഴിയടുത്തപ്പോൾ അദ്ദേഹത്തിന്നു ഭഗവദ്ദൎശനം ലഭിച്ചു. സംബന്ധരുടെ ജന്മഭൂമിയായതുകൊണ്ടു് അതു ചവിട്ടി അശുദ്ധമാക്കാതെ സുന്ദരർ പ്രദക്ഷിണമായി ചെന്നു.

തിരുവാരൂരിലെ പൌരന്മാർ ആ ദിവ്യനെ വമ്പിച്ച സ്വീകരണം നല്കി. നമ്പിയാരൂരാർ എന്നാണല്ലൊ സുന്ദരരുടെ മാതാപിതാക്കന്മാർ അദ്ദേഹത്തിന്നു് നാമകരണം ചെയ്തതു്. അതു് തിരുവാരൂരിലെ ഉപാസനമൂൎത്തിയുടെ പേരായിരുന്നു. സുന്ദരരുടെ പൂൎവ്വികന്മാരുടെ കുലദൈവമായിരുന്നു തിരുവാരൂരപ്പൻ. അവിടെവെച്ചു തന്നെയായിരുന്നു സുന്ദരരുടെ ജീവിതത്തിൽ അതിപ്രധാനമായ ഒരു സംഭവം നടന്നതും. കൈലാസത്തിൽ വെച്ച് ഹാലാഹലസുന്ദരനാൽ മോഹിക്കപ്പെട്ട കമലിനി തിരുവാരൂരിൽ പരവയാർ എന്ന കന്യകയായി ജനിച്ചിരുന്നു. അവൾക്കു് വിവാഹോചിതമായ പ്രായം എത്തി. ഒരു ദിവസം സുന്ദരരും പരവയാരും തിരുവാരൂർക്ഷേത്രസന്നിധിയിൽ കണ്ടുമുട്ടി. പരവയാരെ തന്റെ പത്നിയാവുന്നതിന്നു അനുവദിക്കുവാൻ ശ്രീപരമേശ്വരനെ സുന്ദരർ പ്രാൎത്ഥിച്ചു. പരവയാരും ക്ഷേത്രത്തിൽവെച്ചു് കാണാനിടയായ യുവസിദ്ധനെത്തന്നെ ചിന്തിച്ചു കഴിയുകയായിരുന്നു. തിരുവാരൂരിലെ ഭക്തജനങ്ങൾക്കു ഒരു സ്വപ്നം ഉണ്ടായി. പരവയാരെ സുന്ദരൎക്കു വിവാഹം ചെയ്തു കൊടുക്കുവാൻ അവരോടു് ഭഗവാൻ ആ സ്വപ്നംമൂലം ആജ്ഞാപിച്ചു. വിവാഹം ആഘോഷിക്കപ്പെട്ടു. സുന്ദരർ പരവയാരോടുകൂടി തിരുവാരൂരിൽതന്നെ ഗാർഹസ്ഥ്യജീവിതം തുടങ്ങി.

ഒരു ദിവസം പതിവുപോലെ സുന്ദരർ തിരുവാരൂർക്ഷേത്രത്തിലേക്കു് തൊഴാൻപോയി. അവിടെ ദേവാശീരിയമണ്ഡപത്തിൽ കുറെ ഭക്തന്മാർ ശ്രീപരമേശ്വരധ്യാനത്തിൽ മഗ്നരായിരിക്കുന്നതു അദ്ദേഹം കണ്ടു. അവൎക്കു പററിയ ദാസനാവാൻ വേണ്ട യോഗ്യത തനിക്കുണ്ടാവണമെന്നു് അദ്ദേഹം ആശിച്ചു. ത

ന്റെ ആഗ്രഹം സാധിപ്പിക്കുവാൻ ഭഗവാനോടു് പ്രാർത്ഥിച്ചു.
അവരെക്കുറിച്ചുള്ള സ്തുതിഗീതങ്ങൾ രചിക്കുവാൻ ഭഗവാൻ ക-
ല്പിച്ചു. അവ തുടങ്ങേണ്ടതെങ്ങിനെയായിരുന്നുവെന്നു് സുന്ദരർ
ഈശ്വരനോടു് ചോദിച്ചു. ആദ്യത്തെ വരി, ചിദംബരവാസി-
കളായ സദ്വിജന്മാരുടെ സേവകസേവകനാണു താൻ എന്നാ-
യിക്കൊള്ളട്ടെ എന്നു് ഭഗവാൻ ഉപദേശിച്ചു. സുന്ദരർ അറുപ-
ത്തിമൂവരെക്കുറിച്ചുള്ള ഗീതങ്ങൾ കവനം ചെയ്തു. ആ ഗീതാഞ്ജ-
ലി തന്നെയാണു് തിരുത്തൊണ്ടത്തൊകൈ. അതിനെ ആസ്പദമാ-
ക്കിയാണു് ശേക്കിഴാർ പെരിയ പുരാണം രചിച്ചതും.

കണ്ടയൂരിൽ സുന്ദരരോടു് അതിരററ ഭക്തിബഹുമാനങ്ങ-
ളും ആദരവും ഉള്ള ഒരു കൃഷീവലൻ ഉണ്ടായിരുന്നു. സുന്ദരരു-
ടെ ഗൃഹത്തിന്നാവശ്യമുള്ള അരിയും മററുപദാർത്ഥങ്ങളും ക്രമമാ-
യി നല്കിയിരുന്നതു് അദ്ദേഹമായിരുന്നു. ഒരിക്കൽ അനാവൃഷ്ടി
കാരണം അവിടെ വലിയൊരു ക്ഷാമമുണ്ടായി. അരിയുടെ ദൗർഭി-
ക്ഷം നിമിത്തം കൃഷീവലന്മാർ സങ്കടത്തിലാണ്ടുപോയി. അവൻ
ആഹാരം കഴിക്കുവാൻകൂടി മനസ്സില്ലാതെയായി ചമഞ്ഞു. ശി-
വൻ അവനു് സ്വപ്നത്തിൽ പ്രത്യക്ഷമായി, ആവശ്യമുള്ള ധാ-
ന്യം ശേഖരിച്ചുകഴിഞ്ഞുവെന്നു പറഞ്ഞു. രാവിലെ ഗ്രാമം മുഴുവ-
നും കുമ്പാരങ്ങളായി അരി കൂട്ടിട്ടുള്ളതായി കണ്ടു. വൃദ്ധനായ
കൃഷീവലൻ വളരെ സന്തോഷിച്ചു. എന്നാൽ അവ തിരുവാരൂ-
ർക്കു കൊണ്ടുപോകുന്നതെങ്ങിനെയെന്നറിയാതെ അവൻ കുഴങ്ങി-
വശായി. നേരെ തിരുവാരൂർക്കുപോയി സുന്ദരരെക്കണ്ടു് വർ-
ത്തമാനം പറയുവാൻ അവൻ തീർച്ചയാക്കി. ശ്രീപരമേശ്വരാനു-
ഗ്രഹത്തെപ്പററി വിവരമറിഞ്ഞിരുന്ന സുന്ദരർ കണ്ടയൂർക്കു പുറ-
പ്പെട്ടു കഴിഞ്ഞിരുന്നു. മാർഗ്ഗമദ്ധ്യേ ഇരുവരും കണ്ടുമുട്ടി. രണ്ടു-
പേരുംകൂടി കണ്ടയൂർക്കു ചെന്നു. ധാന്യക്കുന്നുകളെ സുന്ദരർ നേരി-
ട്ടു കണ്ടു. ശ്രീപരമേശ്വരനോടുള്ള കടപ്പാടു് അദ്ദേഹത്തെ ഭക്തി-
പരവശനാക്കി ഈ അത്ഭുതകർമ്മം പൂർത്തിയാക്കുവാൻ ശ്രീപര

മേശ്വരനോടല്ലാതെ മററാരോടാണ് പ്രാൎത്ഥിക്കുക. ധാന്യത്തെ തിരുവാരൂൎക്ക കടത്തിക്കൊടുക്കുവാനും ശ്രീപരമേശ്വരനോടു സുന്ദരർ അപേക്ഷിച്ചു. അന്നത്തെ ഒററ രാത്രികൊണ്ടു് ശിവപാൎഷദന്മാർ അരിമുഴുവനും തിരുവാരൂർ എത്തിച്ചു. അടുത്ത ദിവസം രാവിലെ പരവയാരുടെ ഗൃഹത്തിലെ പത്തായം മാത്രമല്ല തിരുവാരൂരിലെ എല്ലാ വീടുകളിലെയും പത്തായങ്ങളിലും അരിനിറഞ്ഞിരിക്കുന്നതായിക്കണ്ടു. ശ്രീപരമേശ്വരകൃപയെപ്പററി എന്താണു് പറയുവാനുള്ളതു്?

തിരുനാട്ടിയത്താൻകുടിയിൽ കൊട്പുലിയാരെന്ന ഒരു ശൈവസിദ്ധനുണ്ടായിരുന്നു. അദ്ദേഹം സുന്ദരരെ തന്റെ ഗ്രാമത്തിലേക്കു ക്ഷണിച്ചു. സുന്ദരർ അവിടെച്ചെന്നപ്പോൾ ശിങ്കടി, വനപ്പാഗൈ എന്ന തന്റെ രണ്ടു കന്യകമാരേയും വിവാഹം ചെയ്യുവാൻ കൊട്പുലിയാർ സുന്ദരരോടു് അപേക്ഷിച്ചു. സുന്ദരർ അത്യധികം മര്യാദയോടുകൂടി അതിനുള്ള വിസമ്മതം പ്രകടിപ്പിച്ചു. അതിനു കാരണവും പറയാതിരുന്നില്ല. ശിങ്കടിയേയും വനപ്പാഗയേയും താൻ തന്റെ മക്കളെപ്പോലെ ഗണിക്കുന്നുണ്ടെന്നും അതുകൊണ്ടു് അവരെ വിവാഹം കഴിക്കുവാൻ സാദ്ധ്യമല്ലെന്നുമായിരുന്നു അദ്ദേഹം പറഞ്ഞതു്. അദ്ദേഹം രചിച്ച ചില സ്തുതിഗീതങ്ങളിൽകൂടി താൻ ശിങ്കടിയുടെയും വനപ്പാഗയുടെയും പിതാവാണെന്നു് സൂചിപ്പിക്കുകപോലും ചെയ്യുന്നുണ്ടു്.

തിരുവാരൂർ ഉത്സവം ആസന്നമായിരുന്നു. അതിനു തിരുയാത്രക്കുവരുന്ന നിരവധി ശിവഭക്തന്മാൎക്കു ആതിഥ്യംനല്കുവാൻ ആവശ്യമുള്ള പണം കിട്ടിയാൽ കൊള്ളാമെന്നു് പരവയാർ ആഗ്രഹിച്ചു. ആവശ്യമുള്ള പണം ലഭിക്കുവാൻവേണ്ടി സുന്ദരർ തിരുപ്പുഗലൂൎക്കുപോയി. നേരെ ചെന്നതു് ക്ഷേത്രസന്നിധിയിലേക്കായിരുന്നു. അദ്ദേഹം ശ്രീ പരമേശ്വരനെ ഉദ്ദേശിച്ചു് ഒരു പതികംപാടി തന്റെ ആവശ്യം ഉണൎത്തിച്ചു. ക്ഷീണിതനായിത്തീൎന്നു ഭക്തൻ സന്യാസിമഠത്തിൽ അല്പം കിടന്നുറങ്ങിപ്പോ

യി. തലയണയായി ഇഷ്ടികകളെയായിരുന്നു ഉപയോഗിച്ചിരുന്നതു്. ഉണർന്നപ്പോൾ ആ ഇഷ്ടികകൾ സ്വർണ്ണമായി പരിണമിച്ചിട്ടുണ്ടായിരുന്നു. അതുംകൊണ്ടു് സുന്ദരർ തിരുവാരൂരെത്തുകയും ഉത്സവത്തിനു വന്ന ശിവഭക്തർക്കു ആതിഥ്യത്തിന്നായി അതു് ഉപയോഗിക്കുകയും ചെയ്തു.

ഒരു ദീർഘക്ഷേത്രാടനത്തിന്നിടയിൽ സുന്ദരർ തിരുവാലംപൊളിൽ ഒരു രാത്രി താമസിക്കുകയായിരുന്നു. ഈശ്വരൻ സ്വപ്നത്തിൽ പ്രത്യക്ഷപ്പെടുകയും മലപാടി മറന്നുപോയോ എന്നു ഭക്തനോടു ചോദിക്കുകയും ചെയ്തു. സുന്ദരർ മലപാടിക്കു പോയി ഭഗവാനെ ദർശിക്കുകയും അവിടെ കുറെ ദിവസം താമസിക്കുകയും ചെയ്തു. അവിടുത്തെ ഉപാസനമൂർത്തിയെക്കുറിച്ചു് ദശകങ്ങളും ഗാനം ചെയ്തു. പിന്നീടു് തിരുപ്പാച്ചിലാശ്രമത്തിലായിരുന്നപ്പോൾ സുന്ദരർ ഭഗവാനോടു പണം ആവശ്യപ്പെടുകയുണ്ടായി. അതു് ഉടനടി ലഭിക്കുകയുണ്ടായില്ല. അദ്ദേഹം ഒരു സ്തുതിഗീതം പാടി. സ്വർണ്ണം ലഭിക്കുകയും ചെയ്തു. തിരുപ്പൈഞീലിയിൽ ഭിക്ഷാടനേശ്വരനെ ദർശനം ചെയ്ത സുന്ദരർ താൻ കണ്ട കാഴ്ചയുടെ അർത്ഥം മനസ്സിലാകാതെ ആശ്ചര്യപ്പെട്ടു. ചക്രവർത്തികൾക്കെല്ലാം ചക്രവർത്തിയായ ത്രിലോകേശ്വരൻ അലഞ്ഞു നടക്കുന്ന പിച്ചക്കാരനായിട്ടാണല്ലോ വേഷം ധരിച്ചിരിക്കുന്നതു്. തിരുപ്പാണ്ടിക്കൊടുമുടിയിലായിരുന്നപ്പോൾ നമശ്ശിവായമന്ത്രത്തിന്റെ മേന്മയെക്കുറിക്കുന്ന പഞ്ചാക്ഷരമാഹാത്മ്യപതികം അദ്ദേഹം ഗാനംചെയ്തു. തിരുപ്പേരൂർ എത്തിയപ്പോൾ അദ്ദേഹത്തിന്നു് തില്ലൈനടരാജദർശനം ലഭിച്ചു. അദ്ദേഹം ചിദംബരത്തിലേക്കു പോകുവാൻ ആഗ്രഹിച്ചു. മാർഗ്ഗമദ്ധ്യേ അനേകം ക്ഷേത്രങ്ങൾ സന്ദർശിച്ചു തിരുക്കേലയാത്രരെത്തു. ആ ക്ഷേത്രം അദ്ദേഹം ദർശിക്കുവാൻ കൂട്ടാക്കിയില്ല; നേരെ തിരുമുതുക്കുന്നിലേക്കു യാത്രയുമായി. വഴിയിൽ അദ്ദേഹം ഒരു ബ്രാഹ്മണനെക്കാണുകയും അദ്ദേഹത്തോടു് തിരുമുതുക്കുന്നിലേക്കു് വഴി ചോദിക്കുകയും

ചെയ്തു. ബ്രാഹ്മണനായവൻ സുന്ദരരെ വഴി തെറ്റിച്ച് തിരുക്കടലയാത്രക്ക് അയക്കുകയും അപ്രത്യക്ഷനാവുകയും ചെയ്തു. സുന്ദരർ ആ പുണ്യക്ഷേത്രം സന്ദർശിക്കാതിരിക്കരുതെന്നായിരുന്നു ഈശ്വരേച്ഛ. തിരുക്കടലയാത്രരിലെ മൂർത്തിയെ ദർശിച്ചതിൽ പിന്നെ സുന്ദരർ തിരുമുട്ടക്കുന്നെത്തി.

അവിടെയും ഭഗവാനോട് സുന്ദരർ പണത്തിന്നാവശ്യപ്പെട്ടു. ഭഗവാൻ 12000 സ്വർണ്ണനാണയങ്ങൾ കൊടുക്കുകയും ചെയ്തു. നാണ്യങ്ങൾ ഭഗവാൻതന്നെ തിരുവാരൂർ എത്തിക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. മണിമുത്താറിൽ അവയെ നിക്ഷേപിക്കുവാനും തിരുവാരൂർ ക്ഷേത്രകുളത്തിൽനിന്ന് വീണ്ടെടുക്കുവാനും പരമേശ്വരൻ നിർദ്ദേശിച്ചു. ഒരു നാണ്യം ഒഴികെ മറ്റെല്ലാം അദ്ദേഹം നദിയിൽ നിക്ഷേപിച്ചു. അതേ നാണ്യങ്ങൾ തിരുവാരൂരിൽനിന്നു കിട്ടുന്നുണ്ടോ എന്ന് പരിശോധിക്കുവാനാണ് അദ്ദേഹം ഒരു നാണ്യം കയ്യിൽ വെച്ചതു്. അവിടെനിന്ന് ചിദംബരം ചെന്ന് നടരാജനെ ദർശിച്ച് തിരുവാരൂരെത്തി.

പത്നിയായ പരവയാരോട്ട് തിരുമുട്ടക്കുന്നിൽ സംഭവിച്ച ആശ്ചര്യത്തെപ്പറ്റി സുന്ദരർ പറഞ്ഞപ്രകാരം അവർ അതു വിശ്വസിക്കുവാൻ തയ്യാറുണ്ടായിരുന്നില്ല. മണിമുത്താറിൽ നിക്ഷേപിച്ച സ്വർണ്ണം തിരുവാരൂർ കുളത്തിൽ വന്നുചേരുന്നതു് സാദ്ധ്യമാകുമെന്ന് അവൾക്ക തോന്നിയില്ല. എന്നാലും സുന്ദരരുമൊരുമിച്ച് പരവയാരും ക്ഷേത്രക്കുളത്തിലേക്ക പോയി. പടവിൽ ഇറങ്ങി തിരഞ്ഞുനോക്കി. സ്വർണ്ണം ലഭിച്ചില്ല. സുന്ദരർ ഒരു സ്തുതിഗീതം പാടി. സ്വർണ്ണം പ്രത്യക്ഷപ്പെട്ടു. അതിലൊന്നെടുത്തു് തൻെറ കൈവശമുണ്ടായിരുന്നതുമായി താരതമ്യപ്പെടുത്തിനോക്കി. അദ്ദേഹം അതു് മാററ കുറഞ്ഞതായി കാണപ്പെട്ടു. പിന്നെയും അദ്ദേഹം ശ്രീ പരമേശ്വരനെ സ്തുതിച്ചു പാടി. ഭഗവാനിൽനിന്നും ലഭിച്ചപ്പോഴുള്ള മാറേറാടുകൂടിയവയായിത്തീർന്നു നാണ്യങ്ങൾ.

കുറെ ദിവസം തിരുവാരൂരിൽ വിശ്രമിച്ചതിൽപിന്നെ സുന്ദരർ വീണ്ടും ക്ഷേത്രാടനത്തിന്നു് പുറപ്പെട്ടു. അദ്ദേഹം അനവധി ശിവക്ഷേത്രങ്ങളിൽ ആരാധിക്കുകയും സ്തുതിഗീതങ്ങൾ പാടുകയും ചെയ്തു. സംബന്ധർക്ക ദിവ്യങ്ങളായ ജാലറാ നൽകപ്പെട്ടതായ തിരുക്കൊലക്കയെത്തി. അവിടത്തെ മൂർത്തിയെ ആരാധിച്ചു. അവിടെനിന്നു് തിരുക്കുരുഗാവൂർക്ക യാത്രയായി. മാർഗ്ഗമദ്ധ്യേ അനുചരന്മാർ പൈദാഹങ്ങളാൽ പീഡിതരായി. ഈശ്വരൻതന്നെ ബ്രാഹ്മണവേഷത്തിൽ പ്രത്യക്ഷപ്പെട്ടു അവക്കാവശ്യമുള്ള ആഹാരം നൽകി. ആവശ്യമനുസരിച്ചു് പദാർത്ഥങ്ങൾ വദ്ധിക്കുന്നതായ ആശ്ചര്യവും അവിടെ കാണുവാനിടയായി. വിഭവസമൃദ്ധമായ ഭോജനംകൊണ്ടു് തൃപ്തിപ്പെട്ട ഭക്തന്മാർ അല്പം വിശ്രമിച്ചു. ഉണന്നപ്പോൾ ബ്രാഹ്മണനെ കാണാതായിക്കഴിഞ്ഞിരുന്നു. ഈശ്വരൻ തന്നെയായിരുന്നു സഹായത്തിന്നെത്തിയതെന്നു് സുന്ദരക്ക മനസ്സിലായി. അദ്ദേഹം തന്റെ നന്ദി ഒരു സ്തുതിഗീതംമൂലം രേഖപ്പെടുത്തി.

അതേപോലെയുള്ള ആശ്ചര്യം ആവർത്തിക്കപ്പെട്ടു; അതു് തിരുക്കച്ചൂരിലായിരുന്നു. സുന്ദരർ തിരുക്കച്ചൂരപ്പനെ ആരാധിച്ചു് ക്ഷേത്രത്തിൽനിന്നു് പുറത്തുവന്നു. അദ്ദേഹത്തിന്നു് എന്തൊന്നില്ലാത്ത വിശപ്പുതോന്നി. ആഹാരം തയ്യാറാക്കുവാനുള്ള ഒരുക്കുട്ടൊന്നും ചെയ്തു കഴിഞ്ഞിരുന്നില്ല. ശിവൻ ബ്രാഹ്മണരൂപത്തിൽ പ്രത്യക്ഷപ്പെടുകയും സുന്ദരരുടെ ആവശ്യം നിറവേററുവാൻവേണ്ടി ഭിക്ഷാടനംതന്നെ ചെയ്യുവാൻ തീച്ചയാക്കുകയും ചെയ്തു അദ്ദേഹം വീടുതോറും നടന്നിരന്നു് സുന്ദരക്കും അനുചരക്കും ആവശ്യമുള്ള ആഹാരം സംഭരിച്ചു് ഉടനടി മറയുകയും ചെയ്തു. സുന്ദരരും സംഘവും ഭക്തിപരവശരായിത്തീന്നു.

കാഞ്ചീപുരം ശ്രീകാളഹസ്തി എന്നിവയടക്കം അനവധി ശിവക്ഷേത്രങ്ങൾ സുന്ദരർ സന്ദശിച്ചു. കാളഹസ്തിയിൽനിന്നു തിരിച്ചതു് തിരുവൊററിയൂക്കായിരുന്നു. അവിടെ ഒരു കഷക

കുടുംബത്തിലായിരുന്നു കൈലാസത്തിലെ അനിന്ദിത ജാതയായിരുന്നതു്. അവളുടെ പേർ ശങ്കിലിയാരെന്നായിരുന്നു. ശങ്കിലിയാർ വിവാഹോചിതമായ പ്രായമെത്തിയെങ്കിലും ആരെയും വിവാഹംകഴിക്കുവാൻ കൂട്ടാക്കിയില്ല. തന്റെ ജീവിതലക്ഷ്യം ഒരു ദിവ്യശിവയോഗിയെ ശുശ്രൂഷിക്കുകയെന്നതായിരുന്നുവെന്നു് അവർ വ്യക്തമാക്കി. ശങ്കിലിയാർ തിരുവൊററിയൂരിൽ സ്ഥിരതാമസമാക്കി ശ്രീപരമേശ്വരസേവയിലേപ്പെട്ടു. പരമേശ്വരപൂജക്കു് ആവശ്യമുള്ള പുഷ്പങ്ങൾ ശേഖരിച്ചു് മാലകെട്ടുന്ന ജോലിയായിരുന്നു ശങ്കിലിയാർ കൈക്കൊണ്ടതു്. ഒരുദിവസം സുന്ദരർ തിരുവൊററിയൂരിലെത്തി. അദ്ദേഹം ശങ്കിലിയാരെക്കണ്ടു. ഉടനടി ശങ്കിലിയാരെ വിവാഹം കഴിക്കണമെന്നാഗ്രഹിക്കുകയും പതിവുപോലെ ശ്രീപരമേശ്വരനോടു് തന്റെ ആഗ്രഹം സാധിപ്പിച്ചുതരുവാൻ പ്രാർത്ഥിക്കുകയും ചെയ്തു. ഇതിനകം തന്റെ ആവശ്യങ്ങൾ മുഴുവനും ചങ്ങാതിയെന്ന നിലയിൽ ശ്രീപരമേശ്വരനെക്കൊണ്ടു് നിർവ്വഹിപ്പിക്കുകയെന്ന അവസ്ഥയിൽ സുന്ദരർ എത്തിക്കഴിഞ്ഞിരുന്നു. ഭക്തവത്സലനായ ഭഗവാൻ അതിനെല്ലാം സസന്തോഷം വഴങ്ങിക്കൊടുക്കുകയും ചെയ്തു. ഭക്തന്റെ ആഗ്രഹം സാധിപ്പിക്കാൻവേണ്ടി ഭഗവാൻ ശങ്കിലിയാരുടെ സ്വപ്നത്തിൽ പ്രത്യക്ഷമായി സുന്ദരരുടെ ആഗ്രഹം അവരെ അറിയിച്ചു. വിവാഹത്തിന്നു സമ്മതിക്കുവാൻ അഭ്യർത്ഥിക്കുകയും ചെയ്തു. ശങ്കിലിയാർക്കും അതു സമ്മതം തന്നെയായിരുന്നു. എന്നാൽ സുന്ദരർ പരവയാരോടുകൂടി താമസിക്കുവാൻ തിരുവാരൂർക്കു് പോവരുതെ! എന്നുള്ളതായിരുന്നു അവരുടെ ആവശ്യം. തിരുവൊററിയൂരിൽതന്നെ സ്ഥിരതാമസമാക്കാമെന്നു് ഭക്തനെക്കൊണ്ടു് പ്രതിജ്ഞ ചെയ്യിപ്പിക്കാമെന്നു് ശ്രീ പരമേശ്വരൻ ഏററു. ഭക്തനെ വിവരം അറിയിച്ചു. താൻ പ്രതിജ്ഞ ചെയ്യുമ്പോൾ ഭഗവാൻ ക്ഷേത്രത്തിൽനിന്നു് മാറി അല്പം അകലെയുള്ള ഒരു മരത്തിന്നടിയിൽ താമസിക്കണമെന്നു് സുന്ദരർ ആവശ്യപ്പെട്ടു. സുന്ദരരുടെ ആവശ്യം വ്യക്തമാണു്. താൻ

ചെയ്യുന്ന പ്രതിജ്ഞ തന്നെ ബാധിക്കാതിരിക്കണമെന്നുള്ളതാണ ല്ലോ അതു്. ഭഗവാൻ ചെയ്യേണ്ടതെന്തെന്നായി. ഈ ചതി യിൽ പങ്കു കൊള്ളാവുന്നതുമല്ല. ആ മരത്തിന്നടിയിൽവെച്ചു് സുന്ദരരെക്കൊണ്ടു് പ്രതിജ്ഞ ചെയ്യിക്കണമെന്ന നിർദ്ദേശമായി രുന്നു ഭഗവാൻ ശങ്കലിയാക്കു നൽകിയതു്. സുന്ദരർ പ്രതിജ്ഞ ചെയ്തു. സുന്ദരരും ശങ്കിലിയാരും വിവാഹിതരായി. ദമ്പതി കരം കുറെക്കാലം സന്തോഷമായി തിരുവൊററിയ്യൂരിൽ താമ സിച്ചു.

വസന്തകാലം ആഗതമായി. തിരുവാരൂർ ഉത്സവകാലമാ ണതെന്നു് സുന്ദരർ ഓർത്തു. പരവയാരുടെ ദൈവീക സംഗീത വും നൃത്തവും ഓർമ്മിച്ചു. അദ്ദേഹം തിരുവൊററിയ്യൂരിൽ കൂടുതൽ താമസിക്കുകയെന്നതു് അസാദ്ധ്യമായി തോന്നി. തൻെറ പ്രതി ജ്ഞയെ വകവെക്കാതെതന്നെ സുന്ദരർ തിരുവാരൂക്കുപോയി. യാത്രതുടങ്ങിയ ഉടനെ അദ്ദേഹത്തിനു് കാഴ്ച നഷ്ടപ്പെട്ടു. പ ക്ഷെ നിർദ്ദേശങ്ങരം സ്വീകരിച്ചുംകൊണ്ടു് നിർഭയമായി അദ്ദേ ഹം യാത്രതുടന്നു. പാനഥരിൽനിന്നു് തിരുവെൺപാക്കത്തിൽ വെച്ചു് ശ്രീ പരമേശ്വരൻ അദ്ദേഹത്തിന്നു് ഒരു വടി പ്രദാനം ചെയ്തു.

കാഞ്ചീപുരത്തിൽവെച്ചു് ഇടതുകൺ ദൃഷ്ടി ലഭിച്ചു. തിരു ത്തുരുററിയിൽവെച്ചു് ശരീരാരോഗ്യം വീണ്ടും കിട്ടി. ഒടുവിൽ അദ്ദേഹം തിരുവാരൂർ എത്തി. ക്ഷേത്രത്തിൽചെന്നു് ശ്രീപര മേശ്വരനെ ആരാധിച്ചു. വലത്തെ കണ്ണിന്നു ദൃഷ്ടി നല്കുവാൻ പ്രാത്ഥിച്ചു. പരമേശ്വരൻ ആയതും നല്കി.

താൻ തിരിച്ചു വന്നിട്ടുണ്ടെന്നുള്ള വിവരം പരവയാരെ അ റിയിച്ചു. ആ സ്ത്രീയാവട്ടെ കോപഭരിതയായിരുന്നു. അതു് ന്യായീകരിക്കാവുന്നതുമായിരുന്നു. അവർ സുന്ദരമൂത്തിനായനാ രെ സ്വീകരിക്കുവാൻ തയ്യാറായിരുന്നില്ല. മനുഷ്യക്കു സാദ്ധ്യമ ല്ലാത്തതു് ഈശ്വരൻതന്നെയാണു് സാദ്ധ്യമാക്കേണ്ടതു്. ശ്രീ പ-

രമേശ്വരൻതന്നെ ഇടപെട്ട് താനും ഭാൎയ്യയും തമ്മിലുള്ള കലഹം തീൎക്കണമെന്ന് സുന്ദരമൂൎത്തിനായനാർ പ്രാൎത്ഥിച്ചു. ഈശ്വരൻ മറെറാന്നു ചെയ്യാനാണ്. അദ്ദേഹം ഒരു പൂജാരിയുടെ വേഷത്തിൽ പരവയാരുടെ വീട്ടിലേക്കുപോയി. സുന്ദരമൂൎത്തിനായനാൎക്കുവേണ്ടി അവരോടു വാദിച്ചു. പരവയാർ അദ്ദേഹം പറയുന്നതു ശ്രദ്ധിക്കുവാൻതന്നെ കൂട്ടാക്കിയില്ല. ഭഗവാൻ മടങ്ങിപ്പോയി. അല്പംകഴിഞ്ഞ് പരവയാൎക്കു ഉമാമഹേശ്വരനായിത്തന്നെ ദൎശനം കൊടുത്തു. പരവയാർ ജഗത്പിതാക്കളുടെ പാദത്തിൽ വീണു നമസ്കരിച്ചു. ക്ഷമായാചനം ചെയ്തു. അവരുടെ കോപം തീൎന്നുകഴിഞ്ഞിരുന്നു. സുന്ദരമൂൎത്തിനായനാരെ സ്നേഹപൂൎവ്വം സ്വീകരിപ്പാൻ പരവയാർ തയ്യാറായി. സുന്ദരമൂൎത്തിനായനാരുടെ ഗൃഹത്തിൽ എത്തി. ദമ്പതികൾ മുമ്പേപ്പോലെ ഗാൎഹസ്ഥ്യജീവിതം തുടൎന്നു.

ഇമ്മാതിരിയുള്ള പ്രണയകലഹങ്ങളിൽക്കൂടി ജഗദീശ്വരനെ ഇടപെടുമാറാക്കിയ സുന്ദരമൂൎത്തിനായനാരെ ഒരു സമകാലികനായ സിദ്ധൻ അധിക്ഷേപിച്ചതായി പറഞ്ഞുവല്ലോ. ഈയാർകാൺകലിക്കാമർ എന്നായിരുന്നു ആ സിദ്ധന്റെ പേർ. സുന്ദരമൂൎത്തിനായനാർ ജഗദീശ്വരനിലുള്ള സ്വാധീനശക്തി ദുരുപയോഗപ്പെടുത്തിയ രീതിയെപ്പററി ആലോചിക്കുവാൻപോലും അദ്ദേഹത്തിന്നു സാധിച്ചില്ല. ഇതു കേവലം ഒരു തെററിദ്ധാരണയായിരുന്നു. അതു് തീൎക്കുവാൻ ഈശ്വരൻതന്നെ മുതിൎന്നു. കലിക്കാമർ അതികഠിനമായ ഉദരവേദനയാൽ പീഡിതനായി. സുന്ദരമൂൎത്തിനായനാരുടെ സഹായംകൊണ്ടു മാത്രമാണ് രോഗശാന്തി സാദ്ധ്യമാകുകയെന്നും കലിക്കാമരെ ഭഗവാൻ അറിയിച്ചു. ഉടൻതന്നെ കലിക്കാമരെ ചെന്നു് കാണണമെന്നും അദ്ദേഹത്തിന്നു് രോഗശാന്തി വരുത്തണമെന്നും അതേസമയം സുന്ദരൎക്കും കല്പനയുണ്ടായി. കലിക്കാമർ അതു് ഒട്ടും ഇഷ്ടപ്പെട്ടില്ല. സുന്ദരർ അവിടെ എത്തുന്നതിന്നുമുമ്പുതന്നെ തന്റെ കുടൽ വാൾകൊ

ണ്ടു് വെട്ടിമുറിച്ചു് കലിക്കാമർ ആത്മഹത്യ ചെയ്തു. സുന്ദരർ കലിക്കാമരുടെ വീട്ടിലെത്തി. ആത്മഹത്യാവാർത്ത ആരും അദ്ദേഹത്തെ അറിയിച്ചതുമില്ല. തന്നെ കലിക്കാമരുടെ അടുത്തു ആനയിക്കുവാൻ അദ്ദേഹം ആവശ്യപ്പെട്ടു. അദ്ദേഹത്തിന്റെ ശയനമുറിയിൽ എത്തി. അവിടെക്കണ്ടകാഴ്ച സുന്ദരമൂർത്തിനായനാരെ കലശലായി വേദനിപ്പിച്ചു. തന്റെ ജീവിതവും കലിക്കാമർ ഉപയോഗിച്ച ആയുധംകൊണ്ടുതന്നെ അവസാനിപ്പിക്കുവാൻ സുന്ദരമൂർത്തിനായനാർ തീർച്ചയാക്കി. വാരം കയ്യിലെടുത്തു് ആത്മഹത്യക്കു മുതിന്നു. ഈശ്വരാനുഗ്രഹം വിവരിക്കുന്നതെങ്ങിനെ? കലിക്കാമർ ഉയിർത്തെഴുന്നേററു. സുന്ദരമൂർത്തിയും രക്ഷിക്കപ്പെട്ടു. സുന്ദരമൂർത്തിനായനാരുടെ ഭക്തിയുടെ നിലവാരത്തെയും ആത്മാർത്ഥതയെയും ഈ സംഭവം കലിക്കാമർക്കു വ്യക്തമാക്കി.

സുന്ദരമൂർത്തിനായനാരുടെ ഉററസ്നേഹിതനായിത്തീന്ന മറെറാരു സിദ്ധനായിരുന്നു ചേരാധിപനായ ചേരമാൻപെരുമാറം എന്ന രാജയോഗി. അദ്ദേഹം ഒരിക്കൽ തിരുവാരൂർ സന്ദർശിക്കുകയുണ്ടായി. അതു് സുന്ദരമൂർത്തിനായനാരെ നേരിൽകാണുവാനും, ബഹുമാനിക്കുവാനും വേണ്ടിയുമായിരുന്നു. രണ്ടു സിദ്ധന്മാരുംകൂടി അനവധി ശിവക്ഷേത്രങ്ങറം സന്ദർശിച്ചു. മധുരയിൽ പാണ്ഡ്യരാജാവും ചോളരാജാവും ചേരമാൻ പെരുമാളെ യഥോചിതം സ്വീകരിച്ചു ബഹുമാനിച്ചു. അവർ രാമേശ്വരം വരെ യാത്രചെയ്തു. തിരുച്ചുഴി, തിരുക്കണ്ണപേത്തൂർ എന്നീ ദിവ്യക്ഷേത്രങ്ങറം സന്ദർശിച്ചു് ഭഗവദാരാധന നടത്തിയതിൽ പിന്നെ തിരുവാരൂക്കു തിരിച്ചുവന്നു.

ചേരമാൻപെരുമാറം അകമഴിഞ്ഞു് സുന്ദരമൂർത്തിനായനാരെ രാജധാനിക്കു ക്ഷണിച്ചു. സുന്ദരമൂർത്തിനായനാർ പശ്ചിമതീരത്തേക്കുള്ള ക്ഷണനം സ്വീകരിച്ചു. രണ്ടു സിദ്ധവര്യന്മാരുംകൂടി തിരുക്കണ്ടിയൂർ സന്ദർശിച്ചു. തിരുമയാർ കാവേരിയുടെ

മറുവശത്തു കിടക്കുന്നു. അവിടെച്ചെന്നു് ശ്രീപരമേശ്വരനെ ആരാധിക്കുവാൻ പെരുമാൾ ആഗ്രഹിച്ചു. കാവേരിയിൽ അസാധാരണമായ ജലപ്രവാഹമുണ്ടായിരുന്നു. തോണി തുഴയുക സാദ്ധ്യമായിരുന്നില്ല. കാവേരി മുറിച്ചു കടക്കുവാൻ വേറെ യാതൊരു വഴിയുമുണ്ടായിരുന്നില്ല. സുന്ദരമൂർത്തിനായനാർ ഒരു പതികം ഗാനം ചെയ്തു. കാവേരിയിലെ വെള്ളം ഇരുവശത്തേക്കും മാറി സിദ്ധന്മാർക്കു കടന്നുപോവാനുള്ള വഴികൊടുത്തു. സിദ്ധന്മാരും സംഘവും തിരുവയാരെത്തി.

സുന്ദരമൂർത്തിനായനാരും ചേരമാൻപെരുമാളും അതിമനോഹരമായ പശ്ചിമതീരത്തിൽക്കൂടി സഞ്ചരിച്ചു. അവർക്കു ചേരരാജധാനിയായ കൊടുങ്ങല്ലൂരിൽ വമ്പിച്ച സ്വീകരണം നൽകപ്പെട്ടു. തിരുവഞ്ചിക്കുളം ശിവക്ഷേത്രത്തിൽ ഭഗവാനെ ആരാധിച്ചതിൽപിന്നെ സുന്ദരർ പട്ടംകെട്ടി ആനയിന്മേൽ തെരുവീഥികളിൽക്കൂടി ആനയിക്കപ്പെട്ടു രാജധാനിയിൽ എത്തിയ ചേരമാൻപെരുമാളാകട്ടെ സുന്ദരമൂർത്തിനായനാർക്കു് വെൺചാമരം വീശിയുംകൊണ്ടു് പിറകിൽ ഭക്തിബഹുമാനങ്ങളോടുകൂടി നില്ക്കുകയായിരുന്നു. ചേരമാൻപെരുമാളുടെയും പ്രജകളുടെയും ആതിഥ്യം സ്വീകരിച്ചു സുന്ദരമൂർത്തിനായനാർ കുറെ ദിവസം കൊടുങ്ങല്ലൂരിൽ താമസിച്ചു. പിന്നെ സ്വരാജ്യത്തേക്കു പോവാൻ തീർച്ചയാക്കി. ആ വേർപാടു് രണ്ടു സിദ്ധന്മാർക്കും പ്രജകൾക്കും ഒരുപോലെ അത്യധികം സങ്കടകരമായിരുന്നു. സുന്ദരമൂർത്തിനായനാർ പെരുമാളെ സമാധാനിപ്പിച്ചു വിടവാങ്ങി. ചേരമാൻപെരുമാൾ സുന്ദരമൂർത്തിനായനാർക്കു വിലയേറിയ അനവധി സമ്മാനങ്ങൾ നൽകി. മാർഗ്ഗമദ്ധ്യേ ശ്രീപരമേശ്വരനാൽ അയക്കപ്പെട്ട ഭൂതന്മാർ കാടന്മാരുടെ വേഷത്തിൽ സുന്ദരമൂർത്തിനായനാരിൽനിന്നു് സമ്മാനങ്ങളെല്ലാം തട്ടിപ്പറിച്ചു. തിരുമുരുഗപ്പൂണ്ടി എന്ന സ്ഥലത്തായിരുന്നു അതു് സംഭവിച്ചതു്. സുന്ദരർ പതിവനുസരിച്ചു് ക്ഷേത്രത്തിൽച്ചെന്നു് ശ്രീപരമേശ്വര

നോട്ടു് ആവലാതി ബോധിപ്പിച്ചു. കളവുപോയ മുതലെല്ലാം ആശ്ചര്യകരമാംവണ്ണം വീണ്ടുകിട്ടി.

അധികം താമസിയാതെ സുന്ദരർ രണ്ടാമത്തും ചേരരാജധാനിക്കു പുറപ്പെട്ടു. മാർഗ്ഗമദ്ധ്യേ കൊങ്കദേശത്തിലുള്ള തിരുപ്പൊക്കൊഴിയൂരിലെ തെരുവീഥികളിൽക്കൂടി യാത്രചെയ്യുമ്പോൾ ഒരു വീട്ടിൽനിന്നു് സന്തോഷാരവങ്ങളും എതിർവീട്ടിൽനിന്നു് വിലാപങ്ങളും കേട്ടു. അന്വേഷിച്ചതിൽ ഒരു കുട്ടിയെ മുതല പിടിച്ചതുകൊണ്ടാണു് ഒരു വീട്ടുകാർ കരയുന്നതെന്നും ആ കുട്ടിയുടെ കൂടെ ചെന്നിരുന്ന കുട്ടി രക്ഷപ്പെട്ടതുകൊണ്ടാണു് എതിർവീട്ടിലുള്ളവർ സന്തോഷിക്കുന്നതെന്നും മനസ്സിലാക്കി. രക്ഷപ്പെട്ട കുട്ടിക്കു് അന്നു് ഉപനയനം നടക്കുകയായിരുന്നു. സുന്ദരർ വിലാപം കേട്ട വീട്ടിലേക്കു ചെന്നു. മരിച്ച കുട്ടിയുടെ മാതാപിതാക്കന്മാരെ കണ്ടു. ആ ദിവ്യന്റെ അപ്രതീക്ഷിതമായ ആഗമനം അവരെ സന്തോഷിപ്പിച്ചു. സുന്ദരർ അവരോടുകൂടി കുട്ടി നഷ്ടപ്പെട്ട കുളത്തിലേക്കു ചെന്നു. ശ്രീപരമേശ്വരൻ കുട്ടിയെ തിരിച്ചുകൊണ്ടുവരണമെന്നു ഒരു പതികം പാടി പ്രാർത്ഥിച്ചു. അത്യാശ്ചര്യകരമായ സംഭവം ഉണ്ടായി. കുട്ടിയെ പിടിച്ച മുതലതന്നെ അവനെ തിരിച്ചുകൊണ്ടുവന്നു കൊടുത്തു.

ഈ വാർത്ത നാടാകെ വ്യാപിച്ചു. ചേരരാജധാനിയിലും ഈ വാർത്ത എത്തി. അവിടത്തെ ജനങ്ങൾ സുന്ദരർക്കു വമ്പിച്ച സ്വീകരണം നല്കി. ആ സിദ്ധന്റെ ആഗമനം ചേരമാൻപെരുമാളെ സന്തോഷഭരിതനാക്കി. ഈ പ്രാവശ്യം ആഗതനു പെരുമാൾതന്നെ വെൺകൊററക്കുടപിടിച്ചു് രാജധാനിയിലേക്കു നയിച്ചു. ഒരുദിവസം പെരുമാൾ കുളിച്ചുകൊണ്ടിരിക്കുമ്പോൾ സുന്ദരമൂർത്തിനായനാർ തിരുവഞ്ചിക്കുളം ക്ഷേത്രത്തിലേക്കു പോയി, തന്നെ ഉടനടി ഈശ്വരപാദാരവിന്ദങ്ങളിൽ സ്വീകരിച്ചുകൊള്ളുവാൻ. ശ്രീപരമേശ്വരനെ അതിവിനീതമായി പ്രാർത്ഥിച്ചു, പരമേശ്വരൻ വിളികേട്ടു. സുന്ദരരെ ശ്രീകൈലാസത്തേക്കു

യഥോചിതം കൂട്ടിക്കൊണ്ടുവരുവാൻ തന്റെ പാർഷദന്മാരെ നിയോഗിച്ചയച്ചു. ഒരു ശ്വേതഗജം എത്തി. സുന്ദരർ അതിന്മേൽ കയറി. അദ്ദേഹത്തിന്റെ യാത്രയാൽ വായുമാർഗ്ഗം അലംകൃതമായി. ഇതിനിടക്കു് ചേരമാൻ പെരുമാളും അവിടെ എത്തി. അദ്ദേഹം തന്റെ കുതിരമേൽ ചാടിക്കയറി. കുതിരയുടെ ചെവിയിൽ ശിവമന്ത്രം ഉച്ചരിച്ചു. കുതിരയും ഗജാരൂഢനായ സുന്ദരരെ വലംവെച്ചു് ആകാശത്തിൽ പൊന്തി. പെരുമാൾ അശ്വാരൂഢനായി സുന്ദരമൂർത്തിനായനാർക്കു മുന്നിലായി സഞ്ചരിച്ചു. ചേരസൈന്യം ആത്മഹത്യചെയ്തു് സൂക്ഷ്മരൂപത്തിൽ രാജാവിനെ അനുഗമിച്ചു. രണ്ടു ദിവ്യന്മാരും കൈലാസം എത്തി. സുന്ദരർ പരമേശ്വരസന്നിധിയിലേക്കാനയിക്കപ്പെട്ടു. ചേരമാൻപെരുമാളെയാവട്ടെ ദ്വാരപാലകന്മാർ അകത്തു കടത്തിയില്ല. സുന്ദരമൂർത്തിനായനാർ ശ്രീപരമേശ്വരനോടു് ചേരമാൻപെരുമാളെയും തൽസന്നിധാനത്തിലേക്കു കടത്തിവിടുവാൻ അപേക്ഷിച്ചു. ജഗദീശ്വരൻ പെരുമാളെ വിളിച്ചുകൊണ്ടുവരുവാൻ നന്ദിയോടു് ആജ്ഞാപിച്ചു. ജഗൽപിതാക്കളുടെ പാവനപാദങ്ങളിൽ ദിവ്യന്മാർ പിന്നെയും കണ്ടുമുട്ടി. അവർ ശ്രീപരമേശ്വരനെ സ്തുതിച്ചു, ശിവസേവനത്തിന്നായി സ്വയം ഉഴിഞ്ഞുവെച്ചു ശ്രീപാർവ്വതി ഭൂലോകത്തിൽനിന്നു് പരവയാർ, ശങ്കിലിയാർ എന്ന ദിവ്യപത്നികളെയും വിളിച്ചുവരുത്തി. ശിവസന്നിധിയിൽ സുന്ദരർ കമലിനി, അനിന്ദിത എന്നിവർ ഒന്നിച്ചുചേന്നു.

സുന്ദരർ ലോകത്തിനു സഖ്യമാർഗ്ഗം ആചരിച്ചു് കാണിച്ചു. അദ്ദേഹത്തിന്റെ ജീവിതവും കർമ്മങ്ങളും സഖാക്കൾ തമ്മിൽ പെരുമാറുന്നതിൽ സാധാരണയായിക്കാണുന്ന സ്വാതന്ത്ര്യത്തെയാണു് ഉദാഹരിച്ചിരിക്കുന്നതു്. ശ്രീപരമേശ്വരനോടു് ഉററസഖാവെന്ന നിലയിൽ പെരുമാറുന്നുണ്ടെങ്കിലും അവർ ജഗദീശ്വരൻ കൂടിയാണെന്നുള്ള സംഗതി സുന്ദരർ ഒരിക്കലും മറക്കുന്നില്ല. ശ്രീപരമേശ്വരനനുചിതമായ ഭക്തിബഹുമാനം സുന്ദരരിൽ എപ്പോ

ഴും നല്കുന്നുണ്ട്. സുന്ദരരുടെ കവനങ്ങളിൽ പ്രത്യക്ഷമാകുന്നതും ഉററസ്നേഹത്തിൻെറയും അതിരററ ഭക്തിയുടെയും സംയുക്തഫലമാകുന്നു.

സുന്ദരമൂർത്തി 38000 ഗീതങ്ങൾ കവനംചെയ്തിട്ടുണ്ടെന്നാണ് പറയുന്നതു്. എന്നാൽ നമുക്കു് ഇപ്പോൾ ലഭിച്ചിട്ടുള്ളതു് ഏകദേശം നൂറോളം പതികങ്ങൾ മാത്രമാണ്. അദ്ദേഹം സംബന്ധർ, തിരുനാവുക്കരശർ എന്നിവരെക്കുറിച്ചും ഗീതങ്ങൾ കവനംചെയ്തിട്ടുണ്ടു്. തൻെറ ആവശ്യങ്ങൾ എന്തുതന്നെയായാലും അതു് ശ്രീപരമേശ്വരനെ അറിയിക്കുവാനും അദ്ദേഹത്തെക്കൊണ്ടുതന്നെ അവ സാധിപ്പിക്കുവാൻ അപേക്ഷിക്കുവാനും ഒട്ടുംതന്നെ മടിയുമുണ്ടായിരുന്നില്ല. ശ്രീപരമേശ്വരനും സുന്ദരക്കുവേണ്ടി എന്തുംചെയ്യുവാൻ തയ്യാറായിരുന്നു. മോക്ഷം ജഗദീശ്വരകൃപകൊണ്ടുമാത്രം ലഭിക്കാവുന്നതാണെന്നപോലെ ഭോഗവും അദ്ദേഹത്തിൻെറ അനുഗ്രഹഫലമായി ലഭിക്കാവുന്നതാണെന്ന ഉറച്ച വിശ്വാസം സുന്ദരക്കുണ്ടായിരുന്നു.

സംബന്ധരെയും അപ്പരെയുംപോലെ സുന്ദരരും ശ്രീപരമേശ്വരൻെറ മാഹാത്മ്യം ചിത്രീകരിക്കുന്നു. ശ്രീപരമേശ്വരൻ സർവ്വജ്ഞനും സർവ്വവ്യാപിയും, സർവ്വശക്തനുമാണ്. അദ്ദേഹം പരമാത്മാവാണ്; പരബ്രഹ്മമാണ്. ചര്യ, ക്രിയ, യോഗം, ജ്ഞാനം എന്നീ സേവനമാർഗ്ഗങ്ങളെപ്പററിയുള്ള സൂചനകൾ സുന്ദരരുടെ കൃതികളിൽ കാണുന്നുണ്ട്. എന്നാൽ സുന്ദരർ താൻമാത്രമല്ലാ മററെല്ലാജീവികളും മുക്തന്മാരാവണമെന്നാഗ്രഹിച്ചിരുന്നു. അദ്ദേഹത്തിന്നു ദൂഷ്യങ്ങൾ അനവധി ഉണ്ടായിരുന്നുവെങ്കിലും അവർ അതിവിനീതനായിരുന്നു. തനിക്കു ദൂഷ്യങ്ങൾ ഉണ്ടെന്നബോധത്തോടുംകൂടിയാണ് തൻെറ സർവ്വസ്വവും ശ്രീപരമേശ്വരനിൽ അദ്ദേഹം അർപ്പിച്ചതു്. അതു് ശ്രീപരമേശ്വരൻ സ്വീകരിക്കുകയും ചെയ്തു.

— —

# മാണിക്യവാചകർ.

നായികാനായകഭാവത്തിലുള്ള ഭക്തിക്ക പ്രത്യേകഗുണങ്ങളെന്നപോലെ ദൂഷ്യങ്ങളുമുണ്ട്. നായകീഭാവത്തെ കൈക്കൊള്ളുന്നതിൽ പ്രവീണനായ ഭക്തൻ ഭഗവാൻ തൻെറ നായകനാണെന്നാണ് അനുമാനിക്കുക. ദിവ്യഭക്തകവി മാത്രമല്ല ഈ ഭാവം കൈക്കൊള്ളുന്നത്. അത്തരത്തിലുള്ള സിദ്ധന്മാരും ധാരാളം ഉണ്ട്. പരമാത്മാവായ ഈശ്വരൻ മാത്രമാണ് പുരുഷൻ, ജീവാത്മാക്കളെല്ലാം അദ്ദേഹത്തിൻെറ നായികമാരാണ് എന്ന തത്വമാണ് ഈ മനോഭാവത്തിന്നു പിന്നിലുള്ളത്. ഗോപീജനവല്ലഭനായ ശ്രീകൃഷ്ണൻ ഉൾക്കൊള്ളുന്ന രൂപകവും ഇതുതന്നെ. വൃന്ദാവനത്തിലെ ഗോപികളുടെ ഭക്തിയെ ശ്രീനാരദൻ പരാമർശിക്കുന്നതു നോക്കുക. അത്യുത്തമവും അത്യുന്നതവുമായ ഇനത്തിൽ പെട്ടതായിരുന്നു അവരുടെ ഭക്തിയെന്നാണ് അദ്ദേഹം പറയുന്നത്. ദൈവസാക്ഷാൽകാരത്തെ ദാമ്പത്യസുഖത്തോട് താരതമ്യപ്പെടുത്തുകയാണ് ഹിന്ദുമതഗ്രന്ഥങ്ങൾ ചെയ്യുന്നത്. അത്തരം രൂപകങ്ങളുടെ സ്ഥൂലാർത്ഥം മാത്രം മനസ്സിലാക്കുന്നത് അപായകരമാണ്. ഹിന്ദുക്കളിലെ ചില സമുദായങ്ങൾ അത്തരത്തിലുള്ള അപായത്തിന്നു വശംവദരായിട്ടുണ്ട്. തന്മൂലം അവരുടെ സമുദായത്തിൽ അനവധി ദുരാചാരങ്ങൾ കടന്നുകൂടീട്ടുണ്ട്. എന്നാൽ നായികാഭാവഭക്തിക്കാണ് ഏററവും കൂടുതൽ ഔദ്ധത്യം. അതുതന്നെയാണ് ഏററവും അധികം പരിശുദ്ധമായ ഭക്തിയും. ജഗദീശ്വരസംയോഗം മാത്രമാണ് അതിൻെറ ലക്ഷ്യം. അനന്യചിന്തയോടുകൂടിയുള്ള ജഗദീശ്വരപ്രേമം അതിൻെറ മാർഗ്ഗവും മാണിക്യവാചകരുടെ ജീവിതത്തിലും കൃതികളിലും നായികാഭാവഭക്തിയുടെ അനിതരസാധാരണങ്ങളായ മനോഹരപ്രകടനങ്ങളാണ് നാം കാണുന്നത്. ഭക്തന്മാർ ജഗദീശ്വരനെ നായകനെന്നപോലെ ഗുരുവായും വരിക്കുന്നുണ്ട്. തന്മൂലം അത്തരം ഭക്തിയുടെ ദൂഷ്യങ്ങൾ സ്വയം പരിഹരിക്കപ്പെടുന്നുമുണ്ട്. ശ്രീ

പരമേശ്വരൻ മാണിക്യവാചകരെ ആരുമായി അനുഗ്രഹിച്ചതു് സൽഗുരുഭാവത്തിലായിരുന്നു. അങ്ങിനെ രക്ഷിക്കപ്പെട്ടതിൽ പിന്നെ ശിവസേവനമല്ലാതെ മറെറാരു ബാധ്യതയും തനിക്കില്ലെന്നു് ആ സിദ്ധൻ മനസ്സിലാക്കി. ശിവനിൽതന്നെ അദ്ദേഹത്തിൻെറ മനസ്സ് ലയിക്കുകയും ചെയ്തു.

തിരുമുറയെന്ന ശൈവഗ്രന്ഥത്തിൽ എട്ടാമത്തെ ഖണ്ഡമാണു് മാണിക്യവാചകരുടെ സ്തുതിഗീതങ്ങൾ; തിരുവാചകവും തിരുക്കോവയാറും.

തിരുവാചകം കേട്ടു് അലിയാത്ത മനസ്സിനെ മറെറാന്നിനും അലിയിക്കുവാൻ കഴിയുകയില്ലെന്നു ഒരു പഴമൊഴിതന്നെയുണ്ടു്. മാണിക്യവാചകരുടെ അഭിപ്രായങ്ങൾക്കും അവ പ്രകടിപ്പിച്ചിട്ടുള്ള രീതിക്കും ആരുടെ ഹൃദയത്തെയും അലിയിക്കുന്ന ഉല്ലേഖമായ പ്രത്യേകതയുണ്ടു്. പത്തൊൻപതാംശതകത്തിൽ ദക്ഷിണേന്ത്യയിൽ ജീവിച്ചിരുന്ന രാമലിംഗസ്വാമി, മാണിക്യവാചകരുടെ ഗീതങ്ങളെപ്പററി ഏതുതരത്തിലാണു് സ്തുതിക്കുന്നതെന്നു് നോക്കുക. "അല്ലയോ ദിവ്യനായ മാണിക്യവാചകാ, അങ്ങയുടെ ഗീതങ്ങൾ അവയുടെ അർത്ഥമറിഞ്ഞു ഗാനം ചെയ്യുമ്പോൾ ഉണ്ടാകുന്ന അനുഭവം എന്തെന്നു പറയട്ടെ. അതു് കരിമ്പുരസം, തേൻ, പാൽ, മധുരഫലങ്ങളുടെ രസങ്ങൾ എന്നിവയുടെ മിശ്രം പോലെ മധുരമാണു്. ഞാൻ—എൻെറ ആത്മാവും ശരീരവും—അതിൽ ലയിച്ചുപോകുന്നു. എത്രതന്നെ ആസ്വദിച്ചാലും തൃപ്തി വരാത്തതുമാണു് ആ മാധുര്യം."

ശേക്കിഴാർ പെരിയപുരാണത്തിൽ മാണിക്യവാചകരുടെ ജീവിതത്തെപ്പററി വിവരണമൊന്നും നല്കുന്നില്ല. അദ്ദേഹത്തിൻെറ ജീവചരിത്രം പൂർണ്ണമായി കാണുന്നതു് തിരുവാടവൂർ അടികൾ പുരാണത്തിലാകുന്നു. രണ്ടു തിരുവിളയാടൽ പുരാണങ്ങളിലും മാണിക്യവാചകരുടെ ജീവിതത്തിലെ ചില സംഭവങ്ങൾ വിവരിക്കപ്പെട്ടിട്ടുണ്ടു്. അവയിൽ ഒന്നിൻെറ കർത്താവു് പെരുമ്പാററപ്പുലിയൂർ നമ്പിയും മറെറാന്നിൻെറ കർത്താവു് പരം

ജ്യോതിമുനിവരുമാണ്. തിരുപ്പെരുന്തുറൈപുരാണം, തിരുഉത്തരകോശമങ്കൈപുരാണം, ഏതാദൃശമായ മററു ചില ഗ്രന്ഥങ്ങൾ എന്നിവയിലും ചില സംഭവങ്ങൾ വിവരിച്ചുകാണുന്നു.

മാണിക്യവാചകരുടെ കാലം മൂന്നും ഒമ്പതും ശതകങ്ങൾക്കിടയിലായിരുന്നുവെന്നു മാത്രമാണ് പറയുവാൻ കഴിയുന്നതു്. അദ്ദേഹം ജനിച്ചതു് തിരുവാടവൂരിലെ ഒരു ആദിശൈവബ്രാഹ്മണകുടുംബത്തിലായിരുന്നു. പാണ്ഡ്യരാജ്യതലസ്ഥാനമായ മധുരക്കടുത്തുള്ള ഒരു ഗ്രാമമാണ് തിരുവാടവൂർ. അദ്ദേഹത്തിന്റെ പിതാവു് ശംഭുപാദാശ്രിതരും അമ്മ ശിവജ്ഞാനവതിയുമായിരുന്നു. ശംഭുപാദാശ്രിതരുടെ കുഡുംബത്തെ അമാത്യകുഡുംബമെന്നു പറഞ്ഞിരുന്നു. അതിൽ നിന്നായിരുന്നു പാണ്ഡ്യരാജാവു് തന്റെ മന്ത്രിമാരെ നിശ്ചയിച്ചിരുന്നതു്. മാണിക്യവാചകർക്കു മാതാപിതാക്കൾ കൊടുത്ത പേരെന്താണെന്നു് അറിവില്ല. ജന്മസ്ഥലം തിരുവാടവൂരായിരുന്നതുകൊണ്ടു് അദ്ദേഹത്തെ എല്ലാവരും തിരുവാടവൂരാർ എന്നു വിളിച്ചിരുന്നു. തിരുവാടവൂരാർക്കു യഥാകാലം അക്ഷരോപദേശമായി. അദ്ദേഹം ഗുരുകുലവാസം ആരംഭിച്ചു. പതിനാറാവുന്നതിനകം വേദം, ശാസ്ത്രം, ഇതിഹാസം, ഐഹികകലകൾ എന്നിവയിൽ തിരുവാടവൂരാർ പ്രാവീണ്യം നേടി. ഈ യുവാവിന്റെ കീർത്തി പാണ്ഡ്യരാജധാനിയിലുമെത്തി. രാജാവ് അദ്ദേഹത്തെ വിളിച്ചുവരുത്തി. അദ്ദേഹത്തിന്റെ കഴിവുകൾ രാജാവിനെ ആശ്ചര്യഭരിതനാക്കി. രാജാവ് പ്രതീക്ഷിച്ചതിലും എത്രയോ അധികം ജ്ഞാനവാനായിരുന്നു അദ്ദേഹം. ഉടനടി അദ്ദേഹം പാണ്ഡ്യരാജാവിന്റെ മന്ത്രിയായി നിയമിക്കപ്പെട്ടു. ആ യുവാവിനു് തെന്നവൻ ബ്രഹ്മരായൻ എന്നു കീർത്തിമുദ്രയും രാജാവ് നല്കി. തിരുവാടവൂരാർ ഭരണകാര്യത്തിൽ അതീയായ നൈപുണ്യവും കാര്യക്ഷമതയും പ്രകടിപ്പിച്ചു എന്നു വരികിലും, അദ്ദേഹത്തിന്റെ ഹൃദയത്തിന്റെ അടിത്തട്ടിലെ അഭിലാഷം ഈശ്വരസാക്ഷാൽക്കാരം നേടുക എന്നതു മാത്രമായിരുന്നു. അദ്ദേഹത്തി

ൻറ ശിവഭക്തി ദിനംപ്രതി വൎദ്ധിച്ചുവന്നു. അദ്ദേഹം സദാ തൻറ സൽഗുരുവിനെ അന്വേഷിച്ചുകൊണ്ടിരിക്കുകയുമായിരുന്നു.

ഗുരുവിനെ കണ്ടെത്തുവാൻ തിരുവാദവൂരാൎക്ക വളരെയധികം ക്ലേശിക്കേണ്ടിവന്നില്ല. ഒരുദിവസം രാജാവു് ദൎബ്ബാറിൽ ഇരിക്കുകയായിരുന്നു. കിഴക്കൻതുറമുഖങ്ങളൊന്നിൽ വില്പനക്കായുള്ള പടക്കുതിരകൾ എത്തീട്ടുണ്ടെന്ന വിവരംകൊണ്ടു് ഒരു ദൂതൻ എത്തി. അതു് പ്രധാനമായ ഒരു വിഷയമായതുകൊണ്ടു് പ്രധാനമന്ത്രി നേരിട്ടു പണവുംകൊണ്ടുചെന്നു് കുതിരകൾ വാങ്ങേണ്ടതാണെന്നു് രാജാവു് ആജ്ഞാപിച്ചു. തിരുവാദവൂരാർ തൻറ ദൌത്യത്തിനു പുറപ്പെട്ടു വലിയൊരു അനുചരസംഘവും കൂടെ ഉണ്ടായിരുന്നു. മധുരാനാഥനായ ശ്രീ ചൊക്കനാഥരെ യഥാവിധി ആരാധിച്ചു് പ്രാൎത്ഥിച്ചു് പ്രധാനമന്ത്രിയും സംഘവും മധുരയിൽനിന്നു് യാത്രയായി. തൻറ സൽഗുരുവിനെ കണ്ടെത്തുവാനുള്ള ആഗ്രഹം ഈ യാത്രാമദ്ധ്യത്തിലെങ്കിലും സാധിപ്പിച്ചാൽകൊള്ളാമെന്നു് അദ്ദേഹം അകമഴിഞ്ഞു് മീനാക്ഷീസുന്ദരേശ്വരന്മാരെ പ്രാൎത്ഥിച്ചിരുന്നു. നീണ്ടുനിന്ന ഒരു യാത്രക്കുശേഷം അവർ തുറമുഖപട്ടണമായ തിരുപ്പെരുന്തുറയുടെ പരിസരങ്ങളിലെത്തി. അപ്പോൾ വേദോച്ചാരണം കേട്ടു് മന്ത്രി ശബ്ദംവരുന്ന ദിക്കിലേക്കു തിരിച്ചു ഒരു തോട്ടത്തിലാണദ്ദേഹം എത്തിയതു്. അവിടെ പാവനമായ ഒരു വൃക്ഷത്തിന്നടിയിൽ ഒരു ഗുരുവും ശിഷ്യഗണവും ഇരിക്കുന്നതു കണ്ടു. ആ ഗുരു ശ്രീപരമേശ്വരനല്ലാതെ മററാരുമായിരുന്നില്ല തിരുവാദവൂരാരെ രക്ഷിക്കുവാനുള്ള ഏക ഉദ്ദേശത്തോടുകൂടിയായിരുന്നു അവിടെ ശ്രീപരമേശ്വരൻ മനുഷ്യരൂപത്തിൽ സ്ഥാനംപിടിച്ചിരുന്നതു്. മന്ത്രിയാവട്ടെ തൻറ ഗുരുനാഥനെ തിരിച്ചറിഞ്ഞു. ഉടനടി ഗുരുവിനെ ശരണാഗതി പ്രാപിച്ചു. രാജാജ്ഞ മുഴുവനും മറന്നുപോയെന്നു പറയേണ്ടതില്ലല്ലോ. പെട്ടെന്നു് അദ്ദേഹത്തിന്നു് കവിതാവാസനയുദിച്ചു. അനിതരസാധാരണമായ മാധുൎയ്യമുള്ള, ആകൎഷകമായ സ്തുതിഗീതങ്ങൾ അദ്ദേഹത്തിൻറ നാവിൽനിന്നു് നിൎഗ്ഗമിച്ചു. ഭഗവാൻ

അതിവ പ്രീതനായി. മന്ത്രിക്കു് മാണിക്യവാചകനെന്ന പേര് കല്പിച്ചുകൊടുത്തു അദ്ദേഹത്തിന്റെ നാവിൽനിന്നു് നിൎഗ്ഗമിക്കുന്ന ഒരോ പദവും മാണിക്യമായിരുന്നുവെന്നതാണതിന്റെ അൎത്ഥം. മാണിക്യവാചകർ ഭിക്ഷുജീവിതം വരിച്ചു. ശിവനടിയാരുടെ സംഘത്തിൽ ചേൎന്നു. താൻ കൊണ്ടുവന്നിരുന്ന പണംമുഴുവനും ശിവഭക്തസേവനത്തിനും തിരുപ്പെരുന്തുറയിലെ ശിവക്ഷേത്രജീൎണ്ണോദ്ധാരണത്തിനുമായി ചിലവഴിച്ചു.

പ്രധാനമന്ത്രിയെ അനുഗമിച്ച സംസ്ഥാനഉദ്യോഗസ്ഥന്മാർ തിരുപ്പെരുന്തുറയിൽ കുറെദിവസം താമസിച്ചുനോക്കി. മധുരക്കു് കുതിരകളോടുകൂടിയോ അല്ലാതെയോ മന്ത്രി തിരിച്ചുപോകുവാനുള്ള വട്ടമൊന്നും കാണുകയുണ്ടായില്ല. അവർ തലസ്ഥാനത്തേക്കു തിരിച്ചുപോയി. പ്രധാനമന്ത്രിക്കു് സംഭവിച്ചതെന്തെന്നു് രാജാവിനെ അറിയിച്ചു. രാജാവു് കോപപരവശനായിത്തീൎന്നു. കുതിരകളോടുകൂടിയോ പണത്തോടുകൂടിയോ ഉടനടി മധുരക്കു തിരിച്ചുപോകുവാൻ കൎശനമായ ആജ്ഞയോടുകൂടി ഒരാളെ രാജാവു് മന്ത്രിയുടെ അടുത്തേക്കയച്ചു. മാണിക്യവാചകർ തന്റെ ഏകനാഥനായ ഗുരുവിന്റെ സമയം കാത്തുനിന്നു. താൻ ചെയ്യേണ്ടതെന്തെന്നു് അദ്ദേഹത്തോടു ചോദിച്ചു. മധുരക്കു തിരിച്ചുചെന്നു്, ആവണിമൂലത്തിൻനാൾ കുതിരകൾ മധുരയെത്തുന്നതായിരിക്കുമെന്നു് രാജാവിനോടു പറവാൻ ഗുരു ശിഷ്യനോടു് ആജ്ഞാപിച്ചു. രാജാവിനു സമ്മാനിക്കുവാനായി ഒരു മാണിക്യക്കല്ലും ഗുരു ശിഷ്യനു് നല്കി.

മാണിക്യവാചകർ മധുരയെത്തി. രാജാവിനെ ചെന്നുകണ്ടു്, ആവണിമൂലത്തിൻനാൾ കുതിരകൾ മധുരയിലെത്തുമെന്നു പറഞ്ഞു. ഗുരു കൊടുത്ത മാണിക്യം രാജാവിനു കൊടുക്കുകയും ചെയ്തു. തന്റെ മന്ത്രിയിൽ അവിശ്വാസ്യമായൊന്നുമില്ലെന്നു് കണ്ടു് രാജാവു് സന്തോഷിച്ചു ഈ സന്തോഷം അധികദിവസം നിലനിന്നില്ലെന്നു മാത്രം. ആവണിമൂലം അടുത്തു. തിരുപ്പെരുന്തുറയിലോ മാൎഗ്ഗത്തിലോ കുതിരകൾ കാണുന്നില്ലെന്നു് ചാ

ന്മാർ രാജാവിനെ അറിയിച്ചു. രാജാവു് കുപിതനായി. മന്ത്രിയെ തടവിലാക്കുവാനും ശിക്ഷിപ്പാനും ആജ്ഞാപിച്ചു. മാണിക്യവാചകരാവട്ടെ ശ്രീ പരമേശ്വരനെ പ്രാർത്ഥിക്കുകമാത്രമാണു് ചെയ്തതു്. ഭഗവാൻ തന്റെ വാക്കു രക്ഷിച്ചു. ആവണിമൂലത്തിൽനാൾ നിശ്ചിതസമയത്തു് കുതിരകൾ മധുരാനഗരമെത്തി. അപരിചിതരായ വിദേശീയരായിരുന്നു കുതിരകളെ നയിച്ചതു്. അവരുടെ പ്രധാനിയുടെ വേഷം ധരിച്ചു് ശ്രീപരമേശ്വരൻതന്നെയാണു് വന്നിരുന്നതു്. വിശിഷ്ടങ്ങളായ കുതിരകളെക്കണ്ടപ്പോൾ രാജാവു് സന്തോഷഭരിതനായി. മന്ത്രിയെ തടവിൽനിന്നു മുക്തനാക്കുവാൻ ആജ്ഞാപിച്ചു. തന്റെ വാക്കുരക്ഷിക്കാനായി പാണ്ഡ്യരാജധാനിയെത്തിയിരുന്ന ദേവനെ ദർശിക്കാൻ മാണിക്യവാചകർ പാഞ്ഞെത്തി. വന്നവരിൽ കുതിരക്കച്ചവടക്കാരനാരാണെന്നു് രാജാവു് ചോദിച്ചു. തന്റെ രക്ഷാധികാരിയായ ഭഗവാനെ മാണിക്യവാചകർ ചൂണ്ടിക്കാണിച്ചു. തന്നെത്താൻ അറിയാതെ രാജാവു് ആസനത്തിൽ നിന്നെഴുന്നേററു. കൂപ്പിയ കൈകളോടുകൂടി അദ്ദേഹംവണങ്ങി. ഉടനടി അദ്ദേഹത്തിന്റെ അഹങ്കാരം രാജാവിനെ കീഴടക്കി. താൻ ചെയ്തതു് അനുചിതമല്ലയോ എന്നു് രാജാവിന്നു തോന്നിപ്പോയി. രാജാവു് കുതിരകളെപ്പററിയുള്ള സൂക്ഷ്മവിചാരത്തിലേപ്പെട്ടു. കുതിരക്കാരനോടു് പല ചോദ്യങ്ങളും ചോദിച്ചു. തന്റെ രാജധാനിയിലുള്ള വിദഗ്ദ്ധന്മാരെക്കൊണ്ടു് കുതിരകളെ പരിശോധിപ്പിച്ചു. കുതിരകളുടെ വിവിധലക്ഷണങ്ങൾ സൂക്ഷ്മമായി പരിശോധിപ്പിക്കപ്പെട്ടു. വിദഗ്ദ്ധന്മാരെല്ലാം തൃപ്തരായി. രാജാവു് കുതിരകളെ സ്വീകരിച്ചു. കുതിരക്കാരന്നു് ഒരു പട്ടുതുവാൽ സമ്മാനം നല്കി. കുതിരക്കാരനാവട്ടെ തന്റെ ചാട്ടയുടെ അഗ്രംകൊണ്ടു് അതു സ്വീകരിച്ചു. താൻ അപമാനിതനായി എന്നു കരുതി രാജാവു കുപിതനായി. തന്റെ രാജ്യത്തിൽ ബഹുമതി സ്വീകരിക്കുന്ന രീതി അതായിരുന്നുവെന്നു് കുതിരക്കാരൻ രാജാവിനെ പറഞ്ഞു മനസ്സിലാക്കി. കുതിരവ്യാപാരിയും

അനുചരന്മാരും യാത്രയായി. കുതിരകളെ ലായത്തിലേക്കു നയിച്ചു. മാണിക്യവാചകർ തന്റെ ആശ്രമത്തിലേക്കും പോയി.

സൂര്യൻ അസ്തമിച്ചു. അർദ്ധരാത്രിയിൽ അതിശയകരമായ ഒരു സംഭവം ഉണ്ടായി. അമൂല്യമായ സ്വർണ്ണം കൊടുത്തു് രാജാവു വാങ്ങിയ കുതിരകൾ നരികളായി മാറി. അവ ലായത്തിൽനിന്നും പുറത്തുവന്നു് തെരുവീഥികളിൽ ഓടുകയും നിലവിളിക്കുകയും ചെയ്തു ബഹളമുണ്ടാക്കി. ഒടുവിൽ അപ്രത്യക്ഷമാവുകയും ചെയ്തു. ഈ വർത്തമാനം രാജാവു് അറിഞ്ഞു. അദ്ദേഹത്തിന്റെ കോപം അതിരു കവിഞ്ഞതായിരുന്നു. തന്റെ മന്ത്രി തന്നെ പററിച്ചുവെന്നു് രാജാവിന്നു വിശ്വാസമായി. മന്ത്രിയെ തടവുകാരനാക്കുവാനും പണം കിട്ടുന്നതുവരെ ഭേദ്യം ചെയ്യുവാനും ആജ്ഞാപിച്ചു. രാജഭൃത്യന്മാർ മാണിക്യവാചകരെ ഭേദ്യംചെയ്യുവാനായി കടുത്ത വെയ്യിലിൽ വൈഗയിലേക്കു കൊണ്ടുപോയി. വൈഗയിൽ അസാധാരണമായ പ്രവാഹമുണ്ടായി. മധുരാനഗരവീഥികളിൽ തന്നെ വെള്ളം കയറി. രാജാവിന്നു് സ്വബോധം ഉണ്ടാക്കുവാൻ വേണ്ടി ശ്രീപരമേശ്വരൻ തന്നെ വരുത്തിക്കൂട്ടിയതായിരുന്നു അതു്. ദിവ്യനായ മന്ത്രിയെ ഉപദ്രവിച്ചതിന്റെ ഫലമായിരുന്നുവതെന്നു് രാജാവിന്നു തോന്നി. ശ്രീപരമേശ്വരനോടു് തന്റെ നേരെ ക്ഷമിക്കുവാനപേക്ഷിക്കണമെന്നു് രാജാവു് മന്ത്രിയോടു് യാചിച്ചു. പ്രവാഹം കുറഞ്ഞു. അണക്കെട്ടുകൾ കേടുപാടു തീർക്കണമെന്നു് മാണിക്യവാചകർ ഉപദേശിക്കുകയും രാജാവു് അതിന്നുവേണ്ട ഏർപ്പാടുകൾ ചെയ്യുവാൻ ആജ്ഞാപിക്കുകയും ചെയ്തു. മധുരയിലെ പൌരൻ ഓരോരുത്തനും തത്സംബന്ധമായ പണി വീതിച്ചുകൊടുക്കുകയാണുണ്ടായതു്.

മധുരയിൽ വന്തിയെന്നൊരു വൃദ്ധയുണ്ടായിരുന്നു. തീൻപണ്ടങ്ങളുണ്ടാക്കി വിററായിരുന്നു അവർ ജീവിച്ചതു്. അവൾക്കും അണക്കെട്ടിന്റെ ഒരുവശം നേരെയാക്കേണ്ടതുണ്ടായിരുന്നുവെന്നു് രാജഭൃത്യന്മാർ അറിയിച്ചു. തന്റെ സ്വന്തം പണി ചെയ്യു

വാൻ തന്നെ അവരുടെ വാൎദ്ധക്യം അനുവദിച്ചില്ല. പണിക്കു തീൻപണ്ടം കൂലിയായിക്കൊടുക്കുവാൻ അവർ തയ്യാറായിരുന്നു. അതും ഉണ്ടാക്കുമ്പോൾ കേടുവന്നവമാത്രം. കൂലിക്കാരെ കിട്ടുവാനുണ്ടായിരുന്നില്ല. ആ സ്ത്രീ കൊടുക്കുന്ന പുട്ടു് കൂലിയായി വാങ്ങി പണിചെയ്യുവാൻ ആരാണുണ്ടാവുക? അവർ വല്ലാതെ കുഴങ്ങിവശായി. ഒടുവിൽ മധുരാനാഥനായ ചൊക്കനാഥനെത്തന്നെ പ്രാൎത്ഥിച്ചു. അവർ ഒരു തികഞ്ഞ ശിവഭക്തയായിരുന്നു. ശിവൻ വിളികേട്ടു. ഒരു ചെറുപ്പക്കാരൻ വൃദ്ധയുടെ അടുക്കൽ വന്നു. അവരും കൊടുത്ത പുട്ടും വാങ്ങി താൻ പണി ചെയ്യുവാൻ തയ്യാറാണെന്നു പറഞ്ഞു. അതു് ശ്രീപരമേശ്വരൻ തന്നെയാണെന്നു് പറയേണ്ടതില്ല. ആ ചെറുപ്പക്കാരൻ വൈഗയുടെ കരയിലുള്ള തന്റെ പണിയിൽ ഏൎപ്പെട്ടു. രാജാവു് പണി പരിശോധിക്കുവാൻ വന്നപ്പോൾ വന്തിയുടെ പണിക്കാരൻ തന്റെ പണി ശരിക്കു ചെയ്യുന്നില്ലെന്നു കണ്ടു. തന്റെ കയ്യിലുണ്ടായിരുന്ന ചൂരൽകൊണ്ടു് അവന്റെ പുറത്തു് തല്ലുകയും ചെയ്തു. ആ പണിക്കാരന്റെ ചുമലിലുണ്ടായിരുന്ന ഒരു കൊട്ട മൺ മറിഞ്ഞു വീണു. അണക്കെട്ടു പൂൎത്തിയായിക്കഴിഞ്ഞിരുന്നു. അതേ സമയത്തു് രാജാവടക്കം എല്ലാവരുടെ പുറത്തും ഒരടികൊണ്ട അനുഭവം ഉണ്ടായി. എല്ലാവരുടെ പുറത്തും ചൂരലിന്റെ പാടും കാണാറായിരുന്നു. വൃദ്ധയായ വന്തിയാവട്ടെ സ്വൎഗ്ഗാരോഹണം ചെയ്തു. കൂലിക്കാരൻ അപ്രത്യക്ഷനായി. മാണിക്യവാചകരെ വേണ്ടുംവണ്ണം ബഹുമാനിക്കാതിരിക്കുന്നതിനു് രാജാവിനെ അധിക്ഷേപിച്ചു ഒരു അശരീരിവാക്കു കേട്ടു. രാജാവിനും തന്റെ തെറ്റു ബോദ്ധ്യമായി. ഉടൻതന്നെ അദ്ദേഹം മാണിക്യവാചകരുടെ ആശ്രമത്തിലേക്കു പോയി. അവിടെ മാണിക്യവാചകർ ധ്യാനനിഷ്ഠനായി സമാധിയിലിരിക്കുകയായിരുന്നു. പാണ്ഡ്യരാജ്യഭാരം വീണ്ടും ഏറ്റെടുക്കുവാൻ രാജാവു് അദ്ദേഹത്തോടു് വളരെയധികം അപേക്ഷിച്ചു. ആ ദിവ്യനാവട്ടെ മന്ത്രിപദം തിരിച്ചെടുക്കുകയെന്ന പ്രശ്നംതന്നെ ഉണ്ടായില്ല. ലോകത്തെയും ലൌ

കികേച്ചുകളെയും എന്നെന്നേക്കമായി അദ്ദേഹം ത്യജിച്ചുകഴി ഞ്ഞിരുന്നു. ജീവന്മുക്തനായിക്കഴിഞ്ഞിരുന്നു. ശ്രീപരമേശ്വരൻ ചിദംബരത്തേക്ക പോവാനായി മാണിക്യവാചകരോട്ട് ആജ്ഞാപിച്ചു. തിരുപ്പെരുന്തുറക്കായിരുന്നു അദ്ദേഹം ആദ്യം ചെന്നത്ു. അവിടെയാണല്ലോ അദ്ദേഹം തന്റെ സൽഗ്ഗുരുവായ ശ്രീപരമേശ്വരനെ കണ്ടെത്തിയത്ു. അപ്പോഴും തന്റെ ഗുരുനാഥൻ ശിഷ്യജനങ്ങൾക്കിടയിൽ ഇരിക്കുന്നത്ു അദ്ദേഹം കണ്ടു. കുറെ സമയം കഴിഞ്ഞു. ഭഗവാൻ തന്റെ വാസസ്ഥലത്തേക്ക തിരിച്ചുപോവാൻ തീച്ച്യാക്കി. ഭക്തന്മാരും അദ്ദേഹത്തെ അനുഗമിക്കുവാൻ ആഗ്രഹിച്ചു. അവക്ക ശിവലോകത്തേക്ക ചെല്ലുവാനുള്ള സമയം ആയിട്ടില്ലെന്നും അതിന്നുള്ള സമയം എത്തിയാൽ തിരുപ്പെരുന്തുറയിലെ തടാകത്തിൽനിന്ന്ു അഗ്നിജ്വാലയുണ്ടാകുമെന്നും അതിൽകൂടി താവക്ക ശിവലോകമെത്താവുന്നതാണെന്നും ഭഗവാൻ പറഞ്ഞു. മാണിക്യവാചകക്ക അത്ു ബാധകമല്ലാതാക്കുകയും ചെയ്തു. അദ്ദേഹം തിരുഉത്തരകോശമങ്ക, തിരുക്കഴുക്കൻറം മുതലായ ശിവക്ഷേത്രങ്ങൾ സന്ദശിച്ചു. ഒടുവിൽ ചിദംബരത്തിലേക്ക ചെല്ലേണമെന്നും എല്ലായ്പ്പോഴും ശിവസ്തുതിഗാനംചെയ്തും ഭക്തജനങ്ങൾക്ക്ു ശിവകാരുണ്യം വ്യക്തമാക്കിക്കൊണ്ടും ക്ഷേത്രാടനം ചെയ്യേണമെന്നുമായിരുന്നു ഭഗവാന്റെ ആജ്ഞ.

ഉത്തരകോശമങ്കയിൽ വെച്ച്ു മാണിക്യവാചകക്ക ഒരിക്കൽകൂടി ആചാര്യദശനം ലഭിച്ചു. അതിൽ പിന്നെ മാണിക്യവാചകർ അനവധി ശിവക്ഷേത്രങ്ങൾ സന്ദശിച്ചു. തിരുവണ്ണാമലയിലായിരുന്നപ്പോൾ ഒരിക്കൽകൂടി തന്റെ ഗുരുവിന്റെ ദശനം ലഭിക്കമാറായി. ആ സിദ്ധൻ തിരുവണ്ണാമലയിൽ താമസിക്കുന്ന കാലത്ത്ു പാവനമായ മാഗ്ഗശിരമാസം (ധനു) ആഗതമായി. ഈ മാസത്തിൽ കന്യകമാർ ഉഷക്കാലത്ത്ു എഴുന്നേററ്ു കൂട്ടം കൂട്ടമായി സ്നാനം ചെയ്യുന്നു. ഈശ്വരനാമാവലികൾ കൂട്ടംകൂട്ടമായി പാടി ഭഗവാനെ ആരാധിക്കുന്നു. ഇത്തരം കന്യകാ

സംഘങ്ങൾക്കു ഉപകാരപ്രദമായിത്തീരുവാൻ വേണ്ടി മാണിക്യവാചകർ തിരുവെമ്പാവയെന്ന ഗീതങ്ങൾ കവനം ചെയ്തു. തിരുക്കഴുക്കുൻറത്തിൽ ചെന്നപ്പോൾ അദ്ദേഹത്തിന്നു് ഒരിക്കൽ കൂടി ഗുരുവിൻെറ ദർശനം ലഭിച്ചു.

മാണിക്യവാചകർ തൻെറ ക്ഷേത്രാടനത്തിൽ അവസാനഘട്ടത്തിലെത്തി. അദ്ദേഹം ചിദംബരത്തേക്കു യാത്രയായി. ആ മഹാക്ഷേത്രം അടുത്തു. തെരുവീഥികളിൽകൂടി ശിവഭജനം ചെയ്തുകൊണ്ടു് അദ്ദേഹം നടരാജസന്നിധിയിലെത്തി. അദ്ദേഹം പെട്ടെന്നു് ആവേശഭരിതനായി, തന്നെത്താൻ മറന്നു. നടരാജനെ ഉദ്ദേശിച്ചു് അനവധി സ്തുതിഗീതങ്ങൾ പാടി. അവിടെവെച്ചുതന്നെയാണു് അദ്ദേഹം മൂന്നു തരത്തിലുള്ള ശിവോപാസനാതത്വവും പ്രാധാന്യവും മനസ്സിലാക്കിയതു്. ഒന്നു് നടരാജമൂൎത്തിയിൽകൂടിയുള്ള ഉപാസന, മറെറാന്നു് മൂലസ്ഥാനലിംഗത്തിൽകൂടിയുള്ള രൂപരഹിതോപാസന, മൂന്നു് ചിദംബരരഹസ്യത്തിൽകൂടിയുള്ള (ആകാശലിംഗത്തിൽ) നിൎഗ്ഗുണോപാസന. ചിദംബരത്തിലാണു് മാണിക്യവാചകൎക്കു മുക്തി ലഭിക്കേണ്ടതു് എന്നു് ഭഗവാൻ തന്നെ മുൻകൂട്ടി നിശ്ചയിച്ചിരുന്ന കാൎയ്യമാണു്. മാണിക്യവാചകർ പട്ടണപരിസരത്തിൽ ആശ്രമം ഉറപ്പിച്ചു. ആ സിദ്ധവൎയ്യൻ ശിവയോഗം അനുഷ്ഠിച്ചും നടരാജദർശനംകൊണ്ടും കണ്ണും കരളും കുളിൎപ്പിച്ചു് ജീവിക്കുകയായി. തിരുവാചകത്തിലുള്ള മിക്ക ഗീതങ്ങളും അദ്ദേഹം കവനംചെയ്തതു് ചിദംബരത്തിൽ വെച്ചായിരുന്നു.

ഒരു ദിവസം ലങ്കയിലെ രാജാവു് ഊമയായ തൻെറ മകളോടും ബൌദ്ധാചാൎയ്യന്മാരോടുംകൂടി ചിദംബരത്തെത്തി. ചിദംബരമാഹാത്മ്യത്തെപ്പററി ശൈവസന്യാസിമാരിൽനിന്നു് അവർ കേൾക്കുവാനിടയായി. രാജാവു് ബൌദ്ധനായിരുന്നുവെങ്കിലും ചിദംബരക്ഷേത്രത്തിൽവെച്ചു് തൻെറ മകൾക്കു് മൂകത്വത്തിൽനിന്നു് രക്ഷകിട്ടുമെന്ന അവ്യക്തമായ ഒരു പ്രത്യാശ

യോടുകൂടിയാണ് അദ്ദേഹം അവിടെ എത്തിയതു്. ബൌദ്ധ സന്യാസികരം അവരെ അനുഗമിച്ചതാവട്ടെ, ശൈവാചാര്യന്മാരെക്കണ്ടു് വാദപ്രതിവാദത്തിലേപ്പെടാനും, തന്മൂലം ശൈവമത ഖണ്ഡനം ചെയ്യാമെന്നുമുള്ള പ്രത്യാശയോടുകൂടിയായിരുന്നു. മൂവായിരം ദീക്ഷിതന്മാക്കു് ഒരു സ്വപ്നമുണ്ടായി. ബൌദ്ധസന്യാസിമാരുമായി വാദപ്രതിവാദത്തിന്നു് മാണിക്യവാചകരെക്കൊണ്ടു് സമ്മതിപ്പിക്കണമെന്നതായിരുന്നു അവക്ക ലഭിച്ച ശ്രീനടരാജാജ്ഞ. വാദപ്രതിവാദങ്ങരം ശ്രദ്ധിക്കാനായി ചോള രാജാവും എത്തി. അനവധി വിദ്വാന്മാരാൽ അലംകൃതമായ സഭയായിരുന്നു അതു്. ലങ്കാരാജാവും അനുചരന്മാരും അവിടെ ഉണ്ടായിരുന്നു. ബൌദ്ധസന്യാസിമാർ അവരുടെ മതം വണ്ണിച്ചുകൊണ്ടു് വാദം ആരംഭിച്ചു. മാണിക്യവാചകർ ശിവമാഹാത്മ്യം വിവരിച്ചു. വാദപ്രതിവാദങ്ങരം തുടന്നു. ഒടുവിൽ വാദമുഖങ്ങളില്ലാതായപ്പോരം ബൌദ്ധന്മാർ ശ്രീപരമേശ്വരനെ നിന്ദിക്കുവാൻ തുടങ്ങി. ശിവാപരാധികളായ ബൌദ്ധരുടെ നാവിൽ നിന്നു് ഉടനടി വിട്ടുപോരേണമെന്നു് സരസ്വതീദേവിയോടും മാണിക്യവാചകർ പ്രാത്ഥിച്ചു. ആശ്ചയ്യം സംഭവിക്കുകതന്നെ ചെയ്തു. ബൌദ്ധന്മാർ മൂകരായി ചമഞ്ഞുവശായി. ഈ സന്ദർഭം ലങ്കാരാജാവും സ്വാത്ഥലബ്ധിക്കുവേണ്ടി ഉപയോഗിച്ചു. തന്റെ മകളുടെ മൂകത്വനിവൃത്തി വരുത്തിത്തരുവാൻ അദ്ദേഹം മാണിക്യവാചകരോടപേക്ഷിച്ചു. അതു് മറെറാരു ആശ്ചയ്യവും കൂടിയാവുമല്ലൊ. മാണിക്യവാചകർ അതിന്നു വശംവദനായി. ബൌദ്ധസന്യാസിമാർ ഉന്നയിച്ചിരുന്ന വാദമുഖങ്ങരംക്കു് രാജകുമാരിയെക്കൊണ്ടുതന്നെ ഉത്തരം പറയിക്കണമെന്നു് ശ്രീപരമേശ്വരനോടു മാണിക്യവാചകർ പ്രാത്ഥിച്ചു. അതുതന്നെ സംഭവിക്കുകയും ചെയ്തു. തിരുക്കാലാൽ എന്ന സ്തുതിഗീതങ്ങളിൽ ലങ്കാരാജകുമാരി ബൌദ്ധസന്യാസിമാക്കു നല്കിയ ഉത്തരങ്ങരം മാണിക്യവാചകർ ഉരംക്കൊള്ളിച്ചിട്ടുണ്ടു്. ലങ്കാരാജാവും അനുചരന്മാരും ശൈവമതം അവലംബിച്ചു. ബൌദ്ധസന്യാസിമാക്കു്

മാപ്പുകൊടുക്കുവാനായി രാജാവു് മാണിക്യവാചകരോടപേക്ഷിച്ചു. അദ്ദേഹത്തിന്റെ പ്രാർത്ഥനകൊണ്ടു് വാഗീശ്വരിയുടെ അനുഗ്രഹം അവൎക്കു വീണ്ടും ലഭിച്ചു. അവരും ശൈവന്മാരായിത്തീൎന്നു. അതോടെ മാണിക്യവാചകൎക്കു തന്റെ ജീവിതോദ്ദേശം സാധിപ്പിച്ചുകഴിഞ്ഞിരുന്നു. മാണിക്യവാചകർ ആശ്രമത്തിലേക്കു തിരിച്ചുപോയി.

ഒരു ദിവസം ശ്രീപരമേശ്വരൻ വൃദ്ധബ്രാഹ്മണന്റെ വേഷത്തിൽ മാണിക്യവാചകരുടെ ആശ്രമത്തിൽ വന്നു. ആ ദിവ്യൻ അതേവരെ കവനംചെയ്തിട്ടുള്ള ഗീതങ്ങളെല്ലാം എഴുതി എടുക്കുവാനുള്ള ആഗ്രഹം ആ ബ്രാഹ്മണൻ പ്രകടിപ്പിച്ചു. മാണിക്യവാചകർ അവയെല്ലാം ആവൎത്തിച്ചു ഗാനം ചെയ്തു. ശ്രീപരമേശ്വരൻ തന്നെ അതെല്ലാം പകൎത്തെടുത്തു് തിരുവാചകം ഗ്രന്ഥരൂപത്തിലാക്കി. ചിദംബരം നടരാജമൂൎത്തി സ്തുതിയായി തിരുക്കോവയാർ ഗാനം ചെയ്യുവാൻ ബ്രാഹ്മണൻ മാണിക്യവാചകരോടു ആജ്ഞാപിച്ചു. മാണിക്യവാചകർ ഗാനംചെയ്തുകൊണ്ടിരിക്കെ ബ്രാഹ്മണൻ അതു് പകൎത്തെടുത്തു. അവസാനം 'വടവൂരാർ' അരുളിച്ചെയ്തതുപോലെ അമ്പലവൻ (ചിദംബരേശ്വരം) പകൎത്തെടുത്തതു് എന്ന കുറിപ്പോടുകൂടി ബ്രാഹ്മണൻ അതു് അവസാനിപ്പിച്ചു് കൈയൊപ്പും വെച്ചു. ബ്രാഹ്മണൻ തന്നെ ആ ഗ്രന്ഥവുംകൊണ്ടു് ക്ഷേത്രത്തിലേക്കു തിരിച്ചു. ഗർഭഗൃഹത്തിന്റെ പടിക്കെട്ടിൽ അതു് വെച്ചു് അന്തൎദ്ധാനം ചെയ്തു. ക്ഷേത്രത്തിൽ ആരാധനക്കുചെന്ന ദീക്ഷിതന്മാർ ഗ്രന്ഥം പടിക്കെട്ടിൽ കണ്ടു, ആശ്ചര്യഭരിതരായി. വൎത്തമാനം നാടെല്ലാം പരന്നു. മാണിക്യവാചകരുടെ ആശ്രമത്തിൽ വമ്പിച്ച ആൾക്കൂട്ടം കാണാറായി. ആശ്ചര്യകരമായ ആ സംഭവം ആഗതൻ മാണിക്യവാചകരെ ഉണൎത്തിച്ചു. ശ്രീപരമേശ്വരാനുഗ്രഹത്തിനു് പാത്രീഭവിപ്പിച്ചതിനു് ശ്രീപരമേശ്വരനെ അദ്ദേഹം പിന്നെയും സ്തുതിച്ചു. അദ്ദേഹം കവനം ചെയ്തിട്ടുള്ള കൃതികളുടെ അൎത്ഥം പറഞ്ഞു കേട്ടാൽ കൊള്ളാമെന്നു് ജനങ്ങൾ അപേക്ഷിച്ചു. നടരാജസന്നിധിയിൽ

വെച്ചു് അതു ചെയ്യുവാൻ മാണിക്യവാചകർ സമ്മതിച്ചു. സിദ്ധൻ ജനാവലിയാൽ അനുഗതനായി നടരാജസന്നിധിയിലെത്തി. എന്റെ ഗീതങ്ങളുടെയെല്ലാം അർത്ഥം ആ കാണാവുന്ന രൂപമാണെന്നു പറഞ്ഞു് മാണിക്യവാചകർ ഗർഭഗൃഹത്തിലുള്ള നടരാജമൂർത്തിയെ ചൂണ്ടിക്കാണിച്ചു. മാണിക്യവാചകർ നിന്ന സ്ഥലത്തുനിന്നു് ഒരു ദിവ്യതേജസ്സ് ഉത്ഭവിച്ചു് നടരാജമൂർത്തിയിൽച്ചെന്നു ലയിച്ചു. മാണിക്യവാചകർ അപ്രത്യക്ഷനായി. തിരിച്ചറിയാൻ കഴിയാത്തവണ്ണം ആ പാവനനദി സമുദ്രത്തിൽ ചെന്നുചേർന്നുകഴിഞ്ഞിരുന്നു. അതായിരുന്നു മാണിക്യവാചകരുടെ ദിവ്യജീവിതത്തിന്റെ അവസാനം.

തിരുവാചകം എന്നതു് 51 ഖണ്ഡങ്ങളിലായി കാണുന്ന 664 ശ്ലോകങ്ങളാണ്. തിരുക്കോവയാരിൽ 400 ശ്ലോകങ്ങളുമുണ്ട്. ആത്മാവിനെ ആവേശഭരിതമാക്കുന്ന ഗീതങ്ങളിൽക്കൂടി മാണിക്യവാചകർ അദ്ദേഹത്തിന്റെ ഹൃദയത്തിന്റെ അടിത്തട്ടിൽനിന്നു പുറപ്പെടുന്ന ശിവഭക്തി പ്രകടിപ്പിക്കുകയാണ് ചെയ്യുന്നതു്. നാലുപാസനമാർഗ്ഗങ്ങളിൽ സൽമാർഗ്ഗം എന്നതാകുന്നു മാണിക്യവാചകർ തന്റെ ജീവിതദ്വാരാ പ്രചരിപ്പിച്ചതു്. ശിവജ്ഞാനസിദ്ധന്മാർ സന്മാർഗ്ഗത്തെക്കുറിച്ചു പറയുന്നതു് നോക്കുക. "ആദ്യം കലകളും, പുരാണങ്ങളും, വേദങ്ങളും (കർമ്മകാണ്ഡം) എന്നിവയെല്ലാം അഭ്യസിക്കുക. മററു മതഗ്രന്ഥങ്ങളിൽ പ്രാവീണ്യം നേടുക. തന്മൂലം അവയൊന്നുംതന്നെ ശ്രേഷ്ഠങ്ങളല്ലെന്നു് വ്യക്തമാക്കുക. പിന്നെ ജ്ഞാനം കൈവരുത്തുന്ന ഗ്രന്ഥങ്ങളും, (ജ്ഞാനശാസ്ത്രങ്ങളും പഠിക്കുക) പതി, പശു, പാശങ്ങളുടെ തത്വം മനസ്സിലാക്കുക. തന്മൂലം ജഗദീശ്വരനെ മനസ്സിലാക്കുക. കൂടുതൽ വിഷയങ്ങളെപ്പററിയുള്ള യാഥാർത്ഥ്യം കൈവരുത്തുക. മനനംചെയ്യുക. അറിയുന്നവൻ, അറിയുന്ന രീതി, അറിവു് എന്നിവയെ വേർതിരിച്ചറിയുവാൻ കഴിയാത്തവണ്ണമുള്ള ജ്ഞാനം നേടുക. അതാണ് മുക്തി കൈവരുത്തുന്ന ജ്ഞാനം. സർവ്വവ്യാപിയും, സർവ്വശക്തനും, സർവ്വജ്ഞനും, ഏകനും ലോകശിവങ്കര

നമായ ഭഗവാനുമായി ഐക്യം ലഭിക്കുന്നതു് അത്തരത്തിലു ള്ളൊരു ജ്ഞാനിക്കാണ്. അതുതന്നെയാണ് മുക്തിയും. മാണി ക്യവാചകരെ ശ്രീപരമേശ്വരൻ ആദ്യമായി അനുഗ്രഹിച്ചതു് സൽഗുരുരൂപത്തിലാണ് എന്നുള്ളതു് പ്രത്യേകം ശ്രദ്ധയർഹി ക്കുന്നു. അദ്ദേഹം ആ സൽഗുരുപാദങ്ങളിൽ ഇരുന്നുകൊണ്ടാണ് ജ്ഞാനം നേടിയതു്. അദ്ദേഹം അനുഷ്ഠിച്ചതു് സൽമാർഗ്ഗം എന്ന ജ്ഞാനമാർഗ്ഗമാണ്. ശൈവമതത്തിലെ പ്രധാന തത്വങ്ങളായ പതി, പശു, പാശങ്ങൾ ഉൾക്കൊള്ളുന്നതാണ് സന്മാർഗ്ഗം. സാ ധാരണ വ്യത്യാസങ്ങൾ ഇല്ലാതാക്കിക്കൊണ്ടുള്ള അന്തർബോധം, നേരിട്ടുള്ള അനുഭവം എന്നിവയും ജ്ഞാനമാർഗ്ഗം മൂലം കൈവരു ന്നു. ആത്മാവിനെ വിവിധബന്ധപാശങ്ങളിൽനിന്നു് വേർ പെടുവിച്ചു് ഈശ്വരനുമായി യോജിക്കുന്ന മാർഗ്ഗമാണതു്.

മാണിക്യവാചകർ വിവിധസന്ദർഭങ്ങളിൽ ഗാനംചെയ്ത സ്തുതിഗീതങ്ങളാണ് തിരുവാചകത്തിലെ ഉള്ളടക്കം. പല ഗീത ങ്ങളിലും തിരുപ്പെരുന്തുറയിൽ ശ്രീപരമേശ്വരൻ ഗുരുരൂപത്തിൽ ദർശനം നല്കി രക്ഷിച്ച വസ്തുത അദ്ദേഹം സൂചിപ്പിച്ചിട്ടുണ്ടു്. ശ്രീ പരമേശ്വരലീലകൾ പലതും അവയിൽ സ്ഥലംപിടിച്ചിട്ടുണ്ടു്. പാണ്ഡ്യരാജധാനിയിൽ കുതിരകൾ കുറുനരികളായിത്തീർന്നതും, വന്തിയുടെ 'പുട്ടിനു്'വേണ്ടി വൈഗയുടെ തീരത്തിൽ ശ്രീപര മേശ്വരൻ മണ്ണുചുമന്നതും തിരുവാചകത്തിൽ സൂചിപ്പിക്കപ്പെട്ടി ട്ടുണ്ടു്. ശൈവമതതത്വങ്ങൾ ഏററവുമധികം വിവരിച്ചു പ്രച രിപ്പിക്കുന്നതു് മററു മൂന്നു സമയാചാര്യന്മാരെക്കാളും കൂടുതലായി മാണിക്യവാചകരാണ്. അദ്ദേഹത്തിന്റേതായി പതി, പശു, പാശം എന്ന മൂന്നു ഇനങ്ങളിലായി അനവധി കവനങ്ങളുണ്ടു്. അവയിലാണ് വിവരണങ്ങൾ കാണുന്നതു്. ലോകൈകനാഥനാ യ ശ്രീപരമേശ്വരൻതന്നെ പതി. അദ്ദേഹം അദ്വിതീയനും പര മനുമാണ്. അദ്ദേഹം സരൂപനാണ്; വിരൂപനാണ്; അരൂപ നാണ്. അദ്ദേഹം ഏതൊന്നിന്റെയും ആദിയും മദ്ധ്യവും അന്ത

വും ആണ്. എന്നാൽ ആദിമദ്ധ്യാന്തരഹിതനുമാണ്. സൃഷ്ടി, സ്ഥിതി, സംഹാരം, മായ ഇവകൊണ്ട് യാഥാർത്ഥ്യം മറക്കുക. മായ നീക്കംചെയ്തു് യാഥാർത്ഥ്യം വെളിവാക്കുക. ഭക്തന്മാരെ അനുഗ്രഹിക്കുക എന്നീ പഞ്ചക്രിയകൾക്കും കർത്താവ് അദ്ദേഹം തന്നെ. എല്ലാ മതങ്ങളുടെയും, വേദവേദാന്തങ്ങളുടെയും ഏകലക്ഷ്യം ശ്രീപരമേശ്വരൻതന്നെ. വിവിധരൂപങ്ങൾ കൈക്കൊണ്ട് ഭക്തർക്കു മുന്നിലായി അദ്ദേഹം പ്രത്യക്ഷപ്പെടുന്നുണ്ട്. എല്ലാംതന്നെ അവരെ അനുഗ്രഹിക്കുവാൻവേണ്ടി മാത്രമാണ്. സ്നേഹമാണ് അദ്ദേഹത്തിന്റെ പ്രധാനഗുണം. ആദ്ധ്യാത്മികശബ്ദമായ പ്രണവം 'ഓം' 'നമശ്ശിവായ' എന്ന പഞ്ചാക്ഷരമാണ്. ആത്മാവ് ശ്രീപരമേശ്വരനെ ആശ്രയിച്ചാണിരിക്കുന്നതു്. ശ്രീപരമേശ്വരവിയോഗത്താൽ അതു് ജനനമരണചക്രത്തിൽപ്പെട്ടുഴലുന്നു ചേതനാചേതനാത്മകങ്ങളായ മനുഷ്യ, മൃഗ, പക്ഷിപ്രാണികളായും വൃക്ഷലതാദികളായും പലവുരു ജനിക്കുകയും ജീവിക്കുകയും മരിക്കുകയും ചെയ്യുന്നു. ആണവം, മായ, കർമ്മം എന്നീ മൂന്നു പാശബന്ധങ്ങളിൽപെട്ടു കുടുങ്ങുന്നു. ആത്മാവു് ഈ മലങ്ങളിൽനിന്നു് ശുദ്ധമാവാൻ അഹങ്കാരമില്ലാതെ ഭക്തിയോടുകൂടി ശ്രീപരമേശ്വരനിലേക്കു് തിരിക്കേണ്ടതും ആ ഭഗവാന്റെ പാദാരവിന്ദങ്ങളിൽ ശരണാഗതി ചെയ്യേണ്ടതുമാണ്. മാണിക്യവാചകർ പലപ്പോഴും തന്നെക്കുറിച്ചു് സൂചിപ്പിക്കുന്നതിനുപയോഗിക്കുന്ന വാക്കു് 'നായ' എന്നതാണ്. ശിവാനുഗ്രഹം ലഭിക്കാത്തപക്ഷം ആത്മാവിനു സ്വതന്ത്രമാവാനോ പൂർണ്ണമാവാനോ കഴിയുകയില്ല. ആത്മാവിനു് ആദ്ധ്യാത്മികമായ വളർച്ച പൂർത്തിയാവുമ്പോൾ അതു് ദൈവാനുഗ്രഹത്തിനു് യോഗ്യമാവുന്നു. അതു് തന്റെ പങ്കു നിർവ്വഹിച്ചുകഴിഞ്ഞുവെന്നു് പറയാം. അപ്പോൾ ദൈവാനുഗ്രഹം ലഭിക്കുന്നു. പരമാത്മാവു് അതിനെ രക്ഷിച്ചനുഗ്രഹിക്കുന്നു. ആത്മാവു് എവിടെയാണുള്ളതു് എന്നോ, അതിന്റെ അവസ്ഥ എന്താണെന്നോ ഉള്ള ചോദ്യംതന്നെ ഉത്ഭവിക്കുന്നില്ല. പരമേശ്വരഭക്തി സ്ഥിരവും അചഞ്ചലവുമായിരിക്കണമെന്നുള്ളതു്

മാത്രമാണ് ഉപാധി. കണ്ണപ്പർ, ചണ്ഡേശ്വരർ എന്നീ സിദ്ധന്മാരെ അനുകരിക്കുകയെന്നതു് എല്ലാവൎക്കും സാദ്ധ്യമാവുകയില്ല തന്നെ. എന്നാൽ അവരെ ആൎക്കുംതന്നെ മാതൃകാപുരുഷന്മാരായി സ്വീകരിക്കാവുന്നതും അനുകരിക്കുവാൻ ശ്രമിക്കാവുന്നതുമാണ്. അവരിൽനിന്നു കിട്ടുന്ന പ്രചോദനങ്ങൾ തീൎച്ചയായും അദ്ധ്യാത്മയാത്രയുടെ പുരോഗതിക്കു് സഹായകമാവും. അത്തരം ദിവ്യന്മാർ വെട്ടിത്തെളിയിച്ചുവെച്ചിട്ടുള്ള ആത്മീയമാൎഗ്ഗങ്ങളിൽ—സൽകൎമ്മങ്ങൾ, ഭക്തി, ജ്ഞാനം എന്നിവയാൽ കെട്ടുപെട്ടത്തിട്ടുള്ളവയിൽ—ചരിക്കുന്ന ആത്മാവു് പാശബന്ധങ്ങളിൽനിന്നു് വിമുക്തമാവുന്നു. അതിന്നു് ശ്രീപരമേശ്വരസായൂജ്യം കൈവരുന്നു.

മാണിക്യവാചകർ തിരുക്കോവയാർ കവനംചെയ്തതു് നടരാജാജ്ഞകൊണ്ടാണെന്നു് നാം കണ്ടു. അദ്ദേഹംതന്നെയാണല്ലോ മാണിക്യവാചകാശ്രമം വൃദ്ധബ്രാഹ്മണവേഷത്തിൽ സന്ദൎശിച്ചു് കല്പിച്ചരുളിയതു്. തമിഴ്സാഹിത്യത്തിന്നു് പ്രത്യേകമായുള്ള ഒരു പ്രസ്ഥാനമാണ് കോവൈ. അതിൽ ഏററവും ശ്രേഷ്ഠമായതു് തിരുക്കോവയാണെന്നതാണ് അഭിജ്ഞമതം. തുടൎച്ചയായി ഖണ്ഡങ്ങളിലായി രചിച്ചിട്ടുള്ള ഗീതങ്ങളാണ് കോവൈ. സ്വാനുഭവംകൊണ്ടു മാത്രം മനസ്സിലാക്കാവുന്നതും മററുള്ളവൎക്കു മനസ്സിലാക്കുവാൻ കഴിയാത്തുള്ളതുമായതാണ് കോവ എന്നാണ് തമിഴ് വ്യാകരണത്തിൽ അതിൻെറ നിൎവ്വചനം. മനുഷ്യസ്നേഹം അത്തരത്തിലുള്ള അനുഭവമാണ്. നായികാഭാവം സാൎവ്വത്രികമായി ഉപയോഗിക്കുന്ന ചിഹ്നമാണ് പ്രേമം. ജീവാത്മാവിന്നും പരമാത്മാവിന്നും തമ്മിലുള്ള ബന്ധത്തെ മനുഷ്യപ്രേമംമൂലമാണ് വ്യക്തമാക്കുന്നതു്. തിരുക്കോവയാറിലും നായികാഭാവപ്രേമമാണ് നാം കാണുന്നതു്. അതിൽ സ്ഥൂലമായിക്കാണുന്നതു് മാനുഷികപ്രേമം തന്നെ. എന്നാൽ യഥാൎത്ഥപ്രതിപാദ്യം ജീവാത്മാപരമാത്മാബന്ധമാണ്. സംയോഗസുഖങ്ങളും വിരഹതാപങ്ങളും ഇതിൽ ധാരാളം കാണുന്നുണ്ടു്. അതും ആത്മാവിനെ വികാരഭരിതമാക്കിത്തീൎക്കുന്ന ഗീതരൂപത്തിൽ. തിരുക്കോവയുടെ മേന്മയെക്കുറിക്ക

ന്നതിന്നായി സാധാരണയായി ഉദ്ധരിക്കുന്ന ഒരു ശ്ലോകമുണ്ടു്. അതിന്റെ സാരം ഏതാണ്ടിതാണു്. "ബ്രാഹ്മണർ അതിനെ വേദമെന്നു പറയുന്നു. യോഗികൾക്കു് അതു് ആഗമത്തിന്റെ അടിസ്ഥാനമാണു്. നായികാനായകന്മാർ അതിൽ പ്രേമരൂപത്തെയാണു് കാണുന്നതു്. ന്യായശാസ്ത്രവാദികളാവട്ടെ അതു മികച്ച ന്യായശാസ്ത്രഗ്രന്ഥമാണെന്നു് പറയുന്നു. കവികളാണെങ്കിൽ തിരുക്കോവ എന്നതു് വ്യാകരണശാസ്ത്രത്തിന്റെയും ഛന്ദഃശാസ്ത്രത്തിന്റെയും മികച്ച മൂലഗ്രന്ഥമായിട്ടും."

മാണിക്യവാചകർ ഒരു ഒന്നാംകിട ദിവ്യജ്ഞാനിയും കവിയുമായിരുന്നു. അദ്ദേഹം ശ്രീപരമേശ്വരനെക്കുറിച്ചു് അത്യത്ഭുതവും ഗംഭീരവും ആയ ഭാഷയിൽ ഗാനംചെയ്തു. അദ്ദേഹത്തോടടുക്കുവാൻ ഇടവന്നവരെയെല്ലാം ആ ഗാനം ആവേശംകൊള്ളിച്ചു. അദ്ദേഹത്തിന്റെ ഗീതങ്ങൾ, ജനങ്ങൾക്കു് പ്രചോദനം നല്കിയും അവരെ ശിവഭക്തന്മാരാക്കി പരിവർത്തനം ചെയ്തുംകൊണ്ടു് ആചന്ദ്രാർക്കം നിലനിന്നുപോരും. തിരുവാചകത്തിന്റെ ആംഗ്ലേയാനുവാദത്തിന്നു് റവറന്റു് ജി. വി. പോപ്പ് എഴുതിട്ടുള്ള ആമുഖത്തിൽ പറയുന്നതു് നോക്കുക. "ദക്ഷിണേന്ത്യക്കാർക്കു് സഗുണോപാസനക്കുള്ള ഈശ്വരൻ, ദിവ്യത്വം ലഭിക്കുമെന്ന ഉറപ്പു് പ്രാർത്ഥനക്കുള്ള ആഹ്വാനം എന്നിവ ആവശ്യവുമുണ്ടായിരുന്നു. അവയെല്ലാം ഉൾക്കൊള്ളുന്നു മാണിക്യവാചകരുടെ കവനങ്ങൾ."

---

# നമ്മാഴ്വാർ.

ദാക്ഷിണാത്യശൈവമതത്തിൽ നായനാന്മാൎക്കുള്ള സ്ഥാനം തന്നെയാണു് ദാക്ഷിണാത്യവൈഷ്ണവൎക്കിടയിൽ ആഴ്വാർമാൎക്കുള്ളതും. ദിവ്യതത്വത്തിൽ നിമഗ്നൻ; ദൈവഭക്തി നിറഞ്ഞവൻ; ദൈവത്താൽ അനുഗൃഹീതൻ എന്നാണു് ശ്രീവൈഷ്ണവർ ആഴ്വാർ എന്ന പദത്തെ നിൎവചിക്കുന്നതു്. മഹാവിഷ്ണുവിന്റെ അനുചരരായ ആദിശേഷൻ, ഗരുഡൻ എന്നിവരുടേയും, ആയുധങ്ങളായ ശംഖം, ചക്രം എന്നിവയുടെ അധിഷ്ഠാനദേവന്മാരുടേയും അവതാരങ്ങളാണു് പന്ത്രണ്ടു് ആഴ്വാർമാർ എന്നത്രെ ശ്രീവൈഷ്ണവമതം. ശ്രീമന്നാരായണാനുചരന്മാരായ ദിവ്യന്മാർ കലിയുഗത്തിൽ ഭൂമിയിൽ അവതരിക്കുമെന്നും അവരുടെ ജന്മദേശങ്ങൾ മിക്കവാറും ദ്രാവിഡദേശത്തിലെ പാവനനദികളായ താമ്രപൎണ്ണി, കൃതമാല (വൈഗൈ), പയസ്വിനി (പാപനാശിനി), കാവേരി എന്നീ നദീതീരങ്ങളായിരിക്കുമെന്നും ശ്രീമൽഭാഗവതത്തിൽ ഒരു പ്രവചനം കാണുന്നുണ്ടു്. വൈഷ്ണവദിവ്യന്മാർ ചതുൎവ്വൎണ്ണങ്ങളിൽ എന്നപോലെ മറ്റുള്ള സമുദായങ്ങളിലും ജാതരാവുമെന്നും ദ്രാവിഡഗാനങ്ങൾ കവനംചെയ്തു് അത്യുന്നതസത്യങ്ങൾ പ്രചരിപ്പിക്കുമെന്നും ശ്രീവിഷ്ണുമാഹാത്മ്യത്തിൽ പറഞ്ഞുകാണുന്നു.

ആഴ്വാർമാരുടെ കവനങ്ങളുടെ സമാഹാരത്തിനു ദിവ്യപ്രബന്ധമെന്നാണു് പേർ. ദിവ്യപ്രബന്ധത്തിൽ നാലു ഖണ്ഡങ്ങളുണ്ടു്. ഓരോന്നിലും ഏകദേശം ആയിരത്തോളം ഗീതങ്ങളുമുണ്ടു്. അതുകൊണ്ടു് അതിനു് നാലായിരപ്രബന്ധം എന്ന പേരുണ്ടായി. വേദാന്തികൾ രഹസ്യത്രയങ്ങളെന്നു പറയുന്നവയാണു് നാലായിരപ്രബന്ധം വിവരിക്കുന്നതു് എന്നാണു് അഭിജ്ഞർ പറയുന്നതു്. തിരുമന്ത്രം എന്ന രഹസ്യമാണു് ഒന്നും, രണ്ടും ആയിരങ്ങളിലെ പ്രതിപാദ്യം. മൂന്നാമത്തെ ആയിരത്തിൽ വിഷയം ചരമശ്ലോകമാണു്. നാലാമത്തേതിന്റേതു് ദ്വയമന്ത്ര

വും. തിരുമന്ത്രം എന്നതു് ഓം നമോ നാരായണായ എന്ന മൂന്നു പദങ്ങളടങ്ങിയതാണ്. ഓം, നമഃ എന്ന രണ്ടു പദങ്ങൾ ആദ്യത്തെ ആയിരപ്രബന്ധത്തിലും, നാരായണായ എന്ന പദം രണ്ടാമത്തെ ആയിരത്തിലും വിവരിക്കപ്പെട്ടിട്ടുണ്ടു്. ചരമശ്ലോകമെന്നതു് ഗീതാചാര്യന്റെ ഒടുവിലത്തെ ഉക്തിയാണ്. അതു് പ്രപത്തിയെന്ന ശരണാഗതിയെയാണ് പ്രചരിപ്പിക്കുന്നതു്. ജീവാത്മാവു് പരമാത്മാവിനെ നിരുപാധികം ശരണം പ്രാപിക്കണമെന്നതാണ് പ്രപത്തിധർമ്മം. ദ്വയമന്ത്രം ഉദ്ദേശത്തേയും തൽസാദ്ധ്യത്തിനുള്ള മാർഗ്ഗത്തേയും കുറിച്ചുള്ള വിവരണമാണ്. ലക്ഷ്മീഭഗവതിയുടെ സഹായംകൊണ്ടു മാത്രമാണ് അതു് സാദ്ധ്യമാവുക. അതു് രണ്ടു വരികളടങ്ങിയ ഒരു ശ്ലോകമാണ്.

ആഴ്വാർമാരിൽ എല്ലാംകൊണ്ടും പ്രഥമസ്ഥാനം അർഹിക്കുന്നു നമ്മാഴ്വാർ. മൂന്നാമത്തെ ആയിരം പ്രബന്ധങ്ങൾ ഉൾക്കൊള്ളുന്ന തിരുവായ്മൊഴിയുടേയും, നാലാമത്തെ ആയിരത്തിലുള്ള ചിലഗീതങ്ങളുടെയും കർത്താവാണ് നമ്മാഴ്വാർ. വൈഷ്ണവാചാര്യനായ വേദാന്തദേശികൻ തിരുവായ്മൊഴിയെ ദ്രാവിഡോപനിഷത്തു് എന്നാണ് പറയുന്നതു്. പിന്നീടു ജീവിച്ചിരുന്ന രാമാനുജാചാര്യരും, മററു എല്ലാ വൈഷ്ണവാചാര്യന്മാരും തിരുവായ്മൊഴിക്കു് വ്യാഖ്യാനം എഴുതുകയോ എഴുതിക്കുകയോ ചെയ്തിട്ടുണ്ടു്. അവക്കു് ആറായിരം, പന്തീരായിരം, ഇരുപത്തിനാലായിരം, മുപ്പത്തിആറായിരം അല്ലെങ്കിൽ ഈടു് എന്നെല്ലാം പേരുണ്ടു്. ആചാര്യഹൃദയം പിന്നീടുണ്ടായ ഒരു വ്യാഖ്യാനമാണ്. വേദാന്തദേശികർ അതിനു ഭാഷ്യം എഴുതീട്ടുണ്ടെന്നുള്ളതു് പ്രസ്താവ്യമാണ്.

നമ്മാഴ്വാരുടേയും മററുള്ള ആഴ്വാർമാരുടേയും ജീവചരിത്രങ്ങൾക്കുള്ള അടിസ്ഥാനഗ്രന്ഥങ്ങൾ ദിവ്യസൂരിചരിത്രം, പ്രപന്നാമൃതം, ഗുരുപരമ്പരാപ്രഭാവം, ഉപദേശരത്നമാല, പലനടൈവിളക്കം മുതലായവയാണ്. ദിവ്യന്മാരുടെ ജീവിതത്തി

ലെ യഥാർത്ഥസംഭവങ്ങളെ അവയോടുകൂടി പിണഞ്ഞുകിടക്കുന്ന ഐതിഹ്യങ്ങളിൽനിന്നു് വേർതിരിച്ചെടുക്കുകയെന്നതു് സാമാന്യമായി സാദ്ധ്യമല്ല. ആഴ്‌വാർമാരുടെ ജീവിതത്തിലെ സംഭവങ്ങളും അതുപോലെതന്നെ.

വൈഷ്ണവപരമ്പരയിൽ നമ്മാഴ്‌വാർ ആത്മാവായിട്ടാണു് ഗണിക്കപ്പെടുന്നതു്. പൊയ്കയാഴ്‌വാർ, ഭൂതത്താഴ്‌വാർ, പേയാഴ്‌വാർ എന്നിവർ മനസ്സും, മററാഴ്‌വാർമാർ ശരീരവുമാണു്. കലിയുഗാരംഭത്തിൽ വിഷ്വക്സേനൻ എന്ന സേനേശൻ, വിഷ്ണുവിന്റെ പ്രധാനസേനാനി നമ്മാഴ്‌വാർ ആയി അവതരിക്കുമെന്നും, അതും വൈഷ്ണവമതത്തെ പുനഃസ്ഥാപിക്കുന്നതിനു വേണ്ടിയായിരിക്കുമെന്നു ഭവിഷ്യത്പുരാണത്തിലുള്ള ഒരു പ്രവചനമാണു്. പാണ്ഡ്യരാജ്യത്തിൽ താമ്രപർണ്ണിനദീതീരത്തിലുള്ള ശ്രീനഗരി (തിരുനഗരി)യിലായിരിക്കും നമ്മാഴ്‌വാർ അവതരിക്കുന്നതെന്നു് ബ്രഹ്മപുരാണം പറയുന്നു.

നമ്മാഴ്‌വാരുടെ ജന്മദേശമായതുകൊണ്ടു തിരുനഗരിക്കു് ഇപ്പോൾ ആഴ്‌വാർ തിരുനഗരിയെന്നാണു് പേർ. അതിനു് തിരുക്കുരുഗൂർ എന്നും അപരനാമമുണ്ടു്. അവിടെ മുൻകാലത്തു് കാരിയാർ എന്ന ഒരു നാടുവാഴിയുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പത്നി തിരുവൻപരിസാരത്തെ ഉടയമങ്കയാരായിരുന്നു. ഒരിക്കൽ ആ ദമ്പതികൾ തിരുവൻപരിസാരത്തിൽനിന്നു് തിരുക്കുരുഗൂരിലേക്കു് പോകുന്നവഴിക്കു് തിരുക്കുറുങ്കുടി എന്ന ദിവ്യവൈഷ്ണവക്ഷേത്രത്തിലെത്തി. ആ ക്ഷേത്രം മഹേന്ദ്രപർവ്വതത്തിനടുത്താണു് സ്ഥിതി ചെയ്യുന്നതു്. അവിടത്തെ മൂർത്തിക്കു് നമ്പിയെന്നാണു് പേർ. അവർ നമ്പിയെ സേവിച്ചാരാധിച്ചു. ഒരു പുത്രസന്താനത്തിനായി വിഷ്ണുഭഗവാനോടു പ്രാർത്ഥിച്ചു. താൻതന്നെ അവർക്കു് മകനായി പിറന്നുകൊള്ളാമെന്നു ഭഗവാൻ പൂജാരികൾ മുഖേന പ്രസാദിച്ചരുളി. ഉടയമങ്കയർ ഗർഭം ധരിച്ചു. അവർക്കു് യഥാകാലം ഒരു പുത്രൻ ജനിച്ചു. അദ്ദേഹം തന്നെയാ

ന് പിന്നീട് നമ്മാഴ്വാർ എന്ന പേരിൽ വിഖ്യാതനായതു്. നമ്മാഴ്വാർ ജനിച്ചതു് ഈ കലിയുഗത്തിന്റെ 43_ാം ദിവസത്തിൽ (3102 B. C ) ആയിരുന്നു. ചില പണ്ഡിതന്മാർ ആ തിയ്യതി വകവെച്ചുകൊടുക്കുവാൻ തയ്യാറില്ല. അവർ നമ്മാഴ്വാരുടെ ജനനം എട്ടും ഒമ്പതും ശതകങ്ങൾക്കിടയിലാണെന്നു പറയുന്നു.

നമ്മാഴ്വാൎക്കു് പാരങ്കുശനെന്നൊരു അപരനാമവും ഉണ്ടു് അദ്ദേഹം കൌസ്തുഭരത്നത്തിന്റെയും സേനേശന്റെയും അംശാവതാരങ്ങളാണെന്നു് വിശ്വസിക്കുന്നവരുമുണ്ടു്. സാക്ഷാൽ മഹാവിഷ്ണുവിന്റെയും, പഞ്ചായുധങ്ങളുടേയും, ആദിശേഷന്റെയും സേനേശന്റെയും അംശങ്ങളെല്ലാം നമ്മാഴ്വാരിലുണ്ടെന്നു് പറയുന്നവരുമുണ്ടു്. ശ്രീവൈഷ്ണവന്മാർ നമ്മാഴ്വാൎക്കു കല്പിച്ചുകൊടുക്കുന്നതു് അത്യുചിതമായ ഒരു സ്ഥാനമാണെന്നും, അദ്ദേഹം അത്യധികം പൂജനീയനായ ഒരു സിദ്ധനായിരുന്നുവെന്നും ഉള്ള കാൎയ്യം തീൎച്ചയാണു്.

കാരിയാൎക്കും, ഉദയനങ്കയാൎക്കും ജനിച്ചതു് പ്രാകൃതനായ ഒരു ശിശുവല്ലായിരുന്നു. സാധാരണയായി ജാതരാകുന്ന ശിശുക്കൾ ഭൂസ്പൎശമായ ഉടനെതന്നെ "ശഠം" എന്ന ഒരുതരം വായു ആവരണം ചെയ്യുന്നു. തന്മൂലം അവൎക്കു് മാതൃഗൎഭത്തിലായിരുന്നപ്പോൾ ഉണ്ടായിരുന്ന പൂൎവ്വജ്ഞാനം നഷ്ടപ്പെട്ടുപോകുന്നു. നമ്മാഴ്വാർ ശഠത്തിനാൽ ബാധിക്കപ്പെട്ടില്ല; അതിനെ ജയിക്കുകയാണു് ചെയ്തതു്. അതുകൊണ്ടു് അദ്ദേഹത്തിന്നു് ശഠകോപൻ എന്ന അപരനാമമമുണ്ടായി. കരയുകയോ, സ്തന്യപാനം ചെയ്യുകയോ, കാലിട്ടടിക്കുകയോ ചെയ്യാതെ നിശ്ചലനായിരിക്കുന്ന ശിശുവിനെ കണ്ടു് മാതാപിതാക്കന്മാർ ആശ്ചൎയ്യപരതന്ത്രരായി. ശിശുവാകട്ടെ പ്രസന്നവദനനായി നിശ്ശബ്ദതപാലിച്ചു. മുഖം മധുരതരമായിരുന്നു; പ്രകാശമാനവും. ഇത്തരം ശിശുവിനെക്കൊണ്ടു് ചെയ്യേണ്ടതെന്തെന്നറിയാതെ ആ ദമ്പതി

കൾ കഴിഞ്ഞു. പന്ത്രണ്ടാംദിവസം അവർ ശിശുവിനെ തിരുനഗരിയിലെ വിഷ്ണുക്ഷേത്രത്തിലേക്കുകൊണ്ടു ചെന്നു. ശ്രീഭഗവാനെ ആരാധിച്ചു, സാമാന്യശിശുക്കളിൽനിന്നു് വളരെ വ്യത്യസ്തനായിരിക്കുന്നതുകൊണ്ടു് ശിശുവിന്നു മാരൻ എന്നു നാമകരണം ചെയ്തു. നവരത്നഖചിതമായ സ്വർണ്ണത്തൊട്ടി ഒന്നുണ്ടാക്കി ക്ഷേത്രത്തിലുള്ള ഒരുപുളിമരക്കൊമ്പിൽ കെട്ടിത്തൂക്കി അതിൽ ശിശുവിനെ വിട്ടുംവെച്ചു് മാതാപിതാക്കൾ സ്വഗൃഹംചെന്നു ചേർന്നു. ആ പുളിമരം ഇന്നും അവിടെയുണ്ടു്. അതു ആദിശേഷാംശമാണെന്നാണു് ഭക്തന്മാർ വിശ്വസിച്ചുവരുന്നതു്.

പതിനാറുവർഷക്കാലം നമ്മാഴ്വാർ കൺതുറക്കാതെയും ഒരു വാക്കുകൂടി ഉച്ചരിക്കാതെയും പുളിമരത്തിന്നടിയിൽ തന്നെയായി കഴിഞ്ഞുകൂടി. അവർ ശ്രീയാപതിയായ ഭഗവാന്നു് അറിയാതെ ചെയ്തിട്ടുള്ള അപചാരഫലമായിരിക്കാം അതെന്നു് മാതാപിതാക്കൾ വിശ്വസിച്ചു. നമ്മാഴ്വാർ കൺതുറക്കാതെയും ഉരിയാടാതെയും കഴിഞ്ഞുകൂടിയതു് താൻ കാണുവാനും സംസാരിക്കുവാനുമുള്ള യോഗ്യതയുള്ളവരായി ശ്രീനാരായണഗുണഗണങ്ങൾ മനസ്സിലാക്കുന്നവരായി ആരുംതന്നെ അവിടെ വരാത്തതുകൊണ്ടായിരുന്നുവെന്നു് ശുദ്ധന്മാരായ മാതാപിതാക്കളുണ്ടോ അറിയുന്നു. ആഴ്വാർ ആകട്ടെ സമാധിസ്ഥനായിരുന്നു് ദൈവഭക്തിയിലും ജ്ഞാനത്തിലും മഗ്നനായി. നമ്മാഴ്വാരുടെ മാഹാത്മ്യം മനസ്സിലാക്കുവാൻ കഴിവുള്ള ജ്ഞാനസമ്പന്നനായി ഒരാത്മാവു് ഒടുവിൽ അവിടെ വരികയുണ്ടായി. അതു് മധുരകവിയാഴ്വാരായിരുന്നു.

മധുരകവിയാഴ്വാർ തിരുക്കോലൂരിലെ ഒരു ബ്രാഹ്മണദമ്പതികളുടെ പുത്രനായിരുന്നു. സേനേശന്റെ കീഴ്അധികാരി കുമുദഗണേശന്റെ ഒരംശമാണു് മധുരകവി എന്നു് വിശ്വസിച്ചുവരുന്നു. അദ്ദേഹം വേദശാസ്ത്രാദികൾ അഭ്യസിച്ചു. അതിൽ

അപാരപാണ്ഡിത്യം നേടി. അനന്യസാധാരണമായ കവിതാവാസനയും അദ്ദേഹത്തിന്നു് സ്വതസിദ്ധമായിരുന്നു. അതുകൊണ്ടാണ് അദ്ദേഹത്തിന്നു് മധുരകവി എന്ന പേർ സിദ്ധിച്ചതു്. അദ്ദേഹത്തിൻെറ വിഷ്ണുഭക്തി ക്രമമായി വികസിച്ചു വളർച്ചു. അദ്ദേഹം വിവിധക്ഷേത്രങ്ങൾ സന്ദർശിച്ചു, ഉത്തരദേശത്തേക്ക ക്ഷേത്രാടനത്തിന്നായി തിരിച്ചു. അയോദ്ധ്യയിലെത്തി. ശ്രീരാമചന്ദ്രനെ ദർശിച്ചാരാധിച്ചുകൊണ്ടു് കുറെ ദിവസം അവിടെ കഴിച്ചുകൂട്ടി. തൻെറ ജന്മദേശം സ്ഥിതിചെയ്യുന്ന ദക്ഷിണദിക്കിലായി ഒരു ജ്യോതിസ്സ് പൊന്തിവരുന്നതു് ഒരു രാത്രി അദ്ദേഹം കാണുവാനിടയായി. അതിനെ ലക്ഷ്യമാക്കി അദ്ദേഹം തെക്കോട്ടു നടന്നു് അവസാനം അദ്ദേഹം തിരുക്കുറുകൂരെത്തി. അവിടത്തെ ക്ഷേത്രപരിസരത്തിലുള്ള പുളിമരത്തിന്നടിയിൽ നിന്നാണ് ആ ജ്യോതിസ്സ് പൊന്തിവരുന്നതെന്നു് അദ്ദേഹം മനസ്സിലാക്കി. അവിടെയാണല്ലോ നമ്മാഴ്വാർ സമാധിസ്ഥനായിരിക്കുന്നതു്. സമാധിയിലിരുന്ന രൂപത്തിന്നു് സ്വബോധം ഉണ്ടോ ഇല്ലയോ എന്നറിയുവാൻവേണ്ടി മധുരകവി ഒരു ചെറുകല്ലു്മുമ്പിലേക്ക വലിച്ചെറിഞ്ഞു. ആ രൂപം കൺതുറന്നു. സജീവമായ ഒരു വ്യക്തിയായിരുന്നു അതെന്നു് മധുരകവിക്കു വ്യക്തമായി. അദ്ദേഹം നമ്മാഴ്വാരോടു് ഇപ്രകാരം പ്രശ്നം ചെയ്തു. "ചത്തതിൻ വയിററിൽ ശിറിയതു പിറന്താൽ എത്തൈത്തിൻറു എങ്കേകിടക്കം"? നമ്മാഴ്വാർ വായ്തുറന്നു് പ്രശ്നത്തിന്നുത്തരവും പറഞ്ഞു. "അത്തൈത്തിൻറു് അങ്കേകിടക്കം." എന്നു്. മധുരകവിക്കു് നമ്മാഴ്വാരോടു് അതിരററ ബഹുമാനവും, ഭക്തിയും ഉണ്ടായി. പ്രായത്തിൽ എത്രയോ മുതിർന്നവനായ മധുരകവി നമ്മാഴ്വാരേ സാഷ്ടാംഗം പ്രണമിച്ചു് തന്നെ ശിഷ്യനായി സ്വീകരിക്കുവാൻ അപേക്ഷിച്ചു. നമ്മാഴ്വാർ ആഗതനെ അനുഗ്രഹിച്ചു. അദ്ദേഹത്തിൻെറ ശുശ്രൂഷകരം സ്വീകരിക്കുവാൻ സമ്മതിച്ചു. വൈഷ്ണവമതസിദ്ധാന്തങ്ങളും രഹസ്യങ്ങളും അദ്ദേഹത്തിന്നു ഉപദേശിച്ചു.

ഗരുഡാരൂഢനായും ലക്ഷ്മീസമേതനായും വൈകുണ്ഠനാഥ ന്റെ ദർശനം നമ്മാഴ്വാർക്കുണ്ടായി. വിവിധക്ഷേത്രങ്ങളിലുള്ള മൂർത്തിവൈവിധ്യത്തേയും ഈ സന്ദർഭത്തിൽ നമ്മാഴ്വാർ കാണുകയും മനസ്സിലാക്കുകയും ചെയ്തു. അമൃതധാരയെന്നവണ്ണം മനോഹരമായിരിക്കുന്ന സ്തുതികൾ നമ്മാഴ്വാരിൽനിന്നു് നിർഗ്ഗമിച്ചു. പുളിമരച്ചുവട്ടിൽ ഉരുന്നു് ശ്രീമന്നാരായണസ്തുതി പാടുന്ന ദിവ്യനെ കാണുവാനും കേൾക്കുവാനും വേണ്ടി ദേവന്മാരും ഋഷികളുംകൂടി അവിടെ എത്തി. മധുരകവി അതെല്ലാം സ്വരപ്പെടുത്തി ഗാനംചെയ്തു. അതു് കേട്ടവരെല്ലാം തന്നത്താൻ മറന്നു് അത്ഭുതസ്തബ്ധരായി നിന്നുപോയി. കണ്ണിനുൺ ചിറുത്താമ്പു എന്ന ശീർഷകത്തിൽ നമ്മാഴ്വാരുടെ മാഹാത്മ്യം വർണ്ണിക്കുന്ന ചില ഗീതങ്ങളും മധുരകവി കവനം ചെയ്തു, ഗാനം ചെയ്തു. അതു് ആദ്യത്തെ ആയിരത്തിൽ അടങ്ങിയിട്ടുണ്ടു്. നമ്മാഴ്വാർ ആ മരത്തിന്നടിയിലായി ധ്യാനനിഷ്ഠയിൽതന്നെ തന്റെ ജീവിതകാലം കഴിച്ചു. മുപ്പത്തിയഞ്ചാമത്തെ വയസ്സിൽ അദ്ദേഹം പരമപദം പ്രാപിച്ചു.

നമ്മാഴ്വാർ അരുളിച്ചെയ്ത തിരുവായ്മൊഴിയാണ് നാലായിരപ്രബന്ധത്തിൽ മൂന്നാമത്തെ ആയിരത്തിൽ ഉൾക്കൊള്ളുന്നതു്. ഇതിൽ പ്രതിപാദ്യം സാമവേദസാരമാണെന്നു പറയപ്പെടുന്നു. അദ്ദേഹം പിന്നീടു് കവനംചെയ്ത തിരുവിരുത്തം, തിരുവാശിരിയം, പെരിയതിരുവന്താദി, എന്നിവ ക്രമത്തിൽ ഋഗ്വേദം, യജുർവ്വേദം അഥർവ്വവേദം എന്നിവയുടെ സാരങ്ങളുമാണ്. അവ നാലാമത്തെ ആയിരത്തിലാണുള്ളതു്.

'അർത്ഥപഞ്ചകം' എന്ന കൃതിയിൽ നമ്മാഴ്വാർ ശ്രീ വൈഷ്ണവസിദ്ധാന്തത്തിന്റെ അഞ്ചു് അടിസ്ഥാനതത്വങ്ങൾ പ്രതിപാദനം ചെയ്തിട്ടുണ്ടു്. പരമാത്മാവായ ശ്രീമന്നാരായണൻ, ജീവാത്മാവു്, മാർഗ്ഗം, ലക്ഷ്യം, ലക്ഷ്യപ്രാപ്തിക്കുള്ള പ്രതിബന്ധം എന്നിവയാണ് അവ.

യാഥാത്ഥ്യത്തിന്റെ പരമകാഷ്ഠ ശ്രീമന്നാരായണൻ തന്നെ. എല്ലാ സൽഗുണങ്ങളുടേയും ഇരിപ്പിടം അദ്ദേഹംതന്നെ. ദൂഷ്യങ്ങൾ അദ്ദേഹത്തെ തീണ്ടുകപോലും ചെയ്യുന്നില്ല. ജീവാത്മാക്കളുടെ ലോകഘടകങ്ങളും അദ്ദേഹത്തിന്റെ വിശേഷണങ്ങളാണ്. അദ്ദേഹം സൃഷ്ടിക്കുന്നു, രക്ഷിക്കുന്നു, സംഹരിക്കുന്നു. സൃഷ്ടി, സ്ഥിതി, സംഹാരം അദ്ദേഹത്തിന്റെ ലീലകളാണ്. എല്ലാ ജീവരാശികളുടേയും വിഭവവും ജീവിതാധാരവും നാരായണൻതന്നെ. വിവിധനാമരൂപഭേദങ്ങളിൽ ഭക്തന്മാർ ശ്രീമന്നാരായണനെ ആരാധിച്ചുവരുന്നു. ഓരോരുത്തനും ഓരോ പ്രത്യേക മൂത്തിയുടെ ഭക്തനാണെന്നു വിശ്വസിക്കുന്നു. യാഥാത്ഥ്യം മറിച്ചാണ്. ഉപാസനാമൂത്തി ഏതു തന്നെയായാലും ഉപാസിക്കപ്പെടുന്ന മൂത്തി ശ്രീമന്നാരായണൻതന്നെ.

നിരുപാധികമായ ശരണാഗതിയെയാണ് ശ്രീവൈഷ്ണവർ പ്രപത്തിയെന്നു പറയുന്നതു്. മോക്ഷത്തിനുള്ള മാഗ്ഗം പ്രപത്തിയാണ്. ജീവാത്മാവിന്റെ സവ്വസ്വവും ശ്രീമന്നാരായണനിൽ അപ്പിക്കേണ്ടതാണ്. അഹങ്കാരം പൂണ്ണമായി നശിപ്പിച്ച് ഏകാഗ്രചിത്തനായി ശ്രീമന്നാരായണനെ ധ്യാനിക്കുക. ശ്രീമന്നാരായണനെ ഏകലക്ഷ്യമാക്കി മററുള്ളതെല്ലാം പരിത്യജിക്കുക എന്നതാണ് പ്രവർത്തിമാഗ്ഗം. ശരണാഗതി വളരെ ലഘുവാണ്. സാവ്വത്രികവും കായ്യക്ഷമവുമായ മോക്ഷമാഗ്ഗവും അതുതന്നെ. ഒരു വ്യക്തി ശരണാഗതി പ്രാപിക്കുമ്പോൾ ശ്രീമന്നാരായണൻ അവനെ പൂണ്ണമായി അനുഗ്രഹിക്കുന്നു, പരിശുദ്ധനാക്കുന്നു, പ്രതിബന്ധങ്ങളെല്ലാം നീക്കംചെയ്തു് മോക്ഷം നൽകുന്നു.

നമ്മാഴ്വാരുടെ ഗീതങ്ങളുടെയെല്ലാം വിഷയം ശ്രീമന്നാരായണന്റെ മാഹാത്മ്യം തന്നെ. പ്രത്യേകിച്ചും അദ്ദേഹത്തിന്റെ അതിരററ കരുണയെ കുറിച്ച് പാടുവാനാണ് ആഴ്വാർ കൂടുതൽ ഇഷ്ടപ്പെടുന്നതു്. ആ കരുണ കാരണമാണല്ലൊ ശ്രീമന്നാരായണൻ വീണ്ടും വീണ്ടും വിവിധ നാമരൂപങ്ങളോടുകൂടി

അവതാരം ചെയ്യുന്നു, സാധുസംരക്ഷണവും ദുഷ്ടവിനാശവും ചെയ്യുന്നു. "ശ്രീമന്നാരായണപാദം തന്നെ ലക്ഷ്യമാക്കുക, മററ ലക്ഷ്യങ്ങളെല്ലാം തന്നെ മിഥ്യയാണ് അവയ്ക്കുവേണ്ടി പ്രവർത്തിക്കാതിരിക്കുക". എന്നതാണ് അദ്ദേഹം മനുഷ്യകോടികളോടു് ആവർത്തിച്ചാവർത്തിച്ചു് അപേക്ഷിക്കുന്നതു്. കവികളോടു് അദ്ദേഹത്തിന്റെ പ്രത്യേകമായി പറയുവാനുള്ളതു നോക്കുക. "ദൈവം തന്നിട്ടുള്ള കഴിവുകളെ പ്രഭുക്കളെയും സ്ഥാനമാനങ്ങൾ ആശിക്കുന്നവരെയും കുറിച്ചു പാടുവാൻ ഉപയോഗിക്കരുതു്. ശ്രീമന്നാരായണമാഹാത്മ്യങ്ങൾ പാടുന്നതിനും ഭാഗവതസേവനത്തിനുമായി അതുപയോഗിക്കണ"മെന്നുള്ള അപേക്ഷയാണതു്.

നമ്മാഴ്‌വാരെ ഏററവും അധികം ആകർഷിക്കുന്നതും, ഭക്തിപാരവശ്യത്തിൽ നിമഗ്നനാക്കുന്നതും, ശ്രീകൃഷ്ണാവതാരമാണ്. നായികാഭാവഭക്തിയാണ് ആഴ്‌വാർ ഉൾക്കൊള്ളുന്നതു. ജീവാത്മാവു് പരമാത്മാവിന്റെ നായിക മാത്രമാണ്. ശ്രീമന്നാരായണൻ തന്നെ ജീവാത്മാവിന്റെ അന്നപാനീയങ്ങളും ആനന്ദവും. ദൈവഭക്തിയുടെ മികച്ച ഉദാഹരണം വൃന്ദാവനത്തിലെ ഗോപികളുടേതാണ്. അവരുടേതായ ഭക്തിമാർഗ്ഗം അനുസരിക്കുന്ന യോഗി ഭഗവൽ സംഗം വരിക്കുന്നു, അവനു് അതു് കൈവരികയും ചെയ്യുന്നു. ഭഗവദൈക്യം ലഭിക്കുന്നതുവരെ അവൻ ഇരുളിൽ കഴിഞ്ഞുകൂടുകയാണ്. ആ കാലം മുഴുവനും അവൻ ഈശ്വരസാക്ഷാൽക്കാരത്തിന്നായി ആശപൂണ്ടു കരയുന്നു. ഭഗവാനുതന്നെയും ജീവാത്മാക്കളെ തന്നോടു കൂട്ടിച്ചേർക്കുവാനുള്ള അതിയായ ആഗ്രഹം ഉണ്ടു്. ജീവാത്മാക്കളെല്ലാം പരമാത്മാവിന്റെ അംശം മാത്രമാണല്ലോ.

നമ്മാഴ്‌വാരുടെ ഗീതങ്ങൾ ആദ്ധ്യാത്മിക അനുഭവങ്ങളാകുന്ന ഉറവിൽനിന്നു് നിർഗ്ഗമിക്കുന്നു. ഹൃദയാകർഷങ്ങളായ സ്വാനുഭവത്തിൽ മററുള്ളവരും പങ്കുകൊള്ളണമെന്നു് അദ്ദേഹം അതിയാ

യി ആഗ്രഹിക്കുന്നു. ആറാവമൃതൻ, "അനന്തമായ അമൃതു്" എന്ന പരബ്രഹ്മാനുഗ്രഹം ലഭിക്കുവാനിടയുള്ളപ്പോൾ വേദനയിലും യാതനയിലും പര്യവസാനിക്കുന്ന ഐഹികസുഖങ്ങൾ നേടിനടക്കുന്ന ആളായല്ലോ മനുഷ്യൻ എന്നുള്ളതിനെക്കുറിച്ചു് അദ്ദേഹം പരിതപിക്കുന്നു. "മനുഷ്യഗതിയിൽ ശ്രീമന്നാരായണനെ നിരന്തരമായി അന്വേഷിക്കുക, അവന്റെ ഗുണഗണങ്ങളെ പുകഴ്ത്തുക, അവനിൽ സർവ്വസ്വവും അർപ്പിക്കുക, ശരണാഗതി പ്രാപിക്കുക. അവന്റെ നാമം ഇടവിടാതെ ജപിക്കുക. അവൻ തീർച്ചയായും രക്ഷിക്കും" എന്നുള്ളതാണ് അദ്ദേഹത്തിനു പറയുവാനുള്ളതിന്റെ രത്നച്ചുരുക്കം.

# ആണ്ടാൾ.

ആഴ്വാർമാക്കിടയിൽ ആണ്ടാളിന്നു അതിപ്രധാനമായ ഒരു സ്ഥാനമുണ്ടു്. നായികാഭാവഭക്തി അനുഷ്ഠിച്ചവരിൽ ഏറ്റവും ഉയൎന്ന സ്ഥാനമാണവൾക്കുള്ളതു്. അവർ ഒരു സ്ത്രീയായിരുന്നതുകൊണ്ടു് ഈ ഭാവം നൈസൎഗ്ഗികവുംകൂടിയാണു്. ഭഗവാനെ കലാപരമായും, സൌന്ദൎയ്യനിഷ്ഠമായും സമീപിക്കുകയെന്നതു് എത്രയധികം ഉൽകൃഷ്ടകമോ അത്രയും തന്നെ വിഷമവുമാകുന്നു. ബ്രഹ്മം പരമാനന്ദമാണെന്നാണു് ഉപനിഷത്തുകൾ നിൎവ്വചിക്കുന്നതു്. അതു് അനുപേക്ഷണീയരസവുമാണു്. ഭക്തിശാസ്ത്രങ്ങൾ ഭഗവാനെ മന്മഥനെന്നും ഭുവനസുന്ദരനെന്നും വ്യവഹരിക്കുന്നു. നിരവധി ആത്മജ്ഞാനികൾ നായികാഭാവഭക്തിയാണനുഷ്ഠിക്കുന്നതു്. അവർ ഭഗവാനെ നായകനായി ഗണിക്കുന്നു. അവരുടെ ആദ്ധ്യാത്മികജീവിതത്തിൽ അവർ പ്രേമനാടകത്തിലെ എല്ലാ രംഗങ്ങളും അഭിനയിക്കുന്നു. അതിൽ പ്രണയാൎത്ഥന, വിവാഹനിശ്ചയം, വിവാഹം, പ്രണയകലഹം, താല്ക്കാലികമായുള്ള വിരഹം, അതു് വരുത്തിക്കൂട്ടുന്ന യാതനകൾ, പുനഃസമാഗമം എന്നിവയെല്ലാം ഉൾക്കൊള്ളുന്നു. ഈ പ്രണയനാടകത്തിലെ ഭക്തന്മാർ സ്ത്രീപുരുഷഭേദം ഗണിക്കാറില്ല. പരമാത്മാവുമാത്രമാണു് ഏകപുരുഷൻ. ജീവാത്മാക്കളെല്ലാം അബലകളും. എന്നാലും അതിൽ സ്ത്രീകൾക്കു് ഒരു പ്രത്യേകസൌകൎയ്യം ഉണ്ടെന്നു് പറയേണ്ടിയിരിക്കുന്നു. അവൎക്കു് നായികഭാവം നൈസൎഗ്ഗികമാണെന്നുള്ളതുതന്നെ. നാരായണ വധുക്കളിൽ ആണ്ടാളുടെ സ്ഥാനം അത്യുന്നതമാണു്. ആണ്ടാൾ നിരുപാധികമായി ശ്രീമന്നാരായണനെ ശരണം പ്രാപിച്ചു. തൻ്റെ ബാല്യകാലംമുതൽക്കുതന്നെ പ്രപത്തിമാൎഗ്ഗം സ്വീകരിച്ചു.

മധുരക്കു തെക്കുപടിഞ്ഞാറായി ഏകദേശം അമ്പതുനാഴികദൂരത്തിൽ സ്ഥിതിചെയ്യുന്ന ഒരു ചെറിയ പട്ടണമാണു് ശ്രീവി

ല്ലിപുത്തൂർ. വേടപ്രധാനികളായ വില്ലി, കാന്തൻ എന്ന രണ്ടു സഹോദരന്മാരായിരുന്നു ആ നഗരം സ്ഥാപിച്ചതു്. കാടുകാടു വെട്ടിത്തെളിയിച്ചാണു് അവർ വില്ലിയെന്ന പുതിയ പട്ടണം സ്ഥാപിച്ചതു്, എന്നു് ഐതിഹ്യമുണ്ടു്. അതു് ശൈവാഗമത്തെ അനുസരിച്ചുമായിരുന്നു. ഈ പട്ടണത്തിലായിരുന്നു രണ്ടു് വൈഷ്ണവശിഖാമണികളായ വിഷ്ണുചിത്തരും അദ്ദേഹത്തിന്റെ മകളായ ആണ്ടാളും പിന്നീടു ജനിച്ചതു്. വിഷ്ണുചിത്തർക്കു് പെരിയാഴ്‌വാർ എന്നൊരു അപരനാമവും ഉണ്ടു്.

വിഷ്ണുവിൽ കേന്ദ്രീകരിച്ചുനില്ക്കുന്ന മനസ്സോടുകൂടിയവൻ എന്നതാണല്ലോ വിഷ്ണുചിത്തർ എന്ന പദത്തിന്റെ അർത്ഥം. അദ്ദേഹം ഗരുഡന്റെ അംശാവതാരമായിട്ടാണു് ഗണിക്കപ്പെടുന്നതു്. ഭഗവൽ കൈങ്കര്യം കുടുംബത്തൊഴിലായുള്ള ഒരു ബ്രാഹ്മണദമ്പതികളുടെ പുത്രനായിരുന്നു വിഷ്ണുചിത്തർ. വിഷ്ണുവിന്റെ പല അവതാരമൂർത്തികളിലും അദ്ദേഹത്തെ കൂടുതൽ ആകർഷിച്ചതു് കൃഷ്ണാവതാരമൂർത്തിയായിരുന്നു. ഭക്തന്മാർ വിവിധ ഭക്തിഭാവങ്ങളും കൈക്കൊള്ളാറുണ്ടു്. വിഷ്ണുചിത്തർ പുത്രവാത്സല്യഭാവത്തിലാണു് ഭഗവാനെ ആരാധിച്ചതു്. ഏതു തരത്തിലുള്ള കൈങ്കര്യമാണു് ഏറ്റവും സുഖപ്രദവും ഫലപ്രദവുമായിരിക്കുകയെന്നു് വിഷ്ണുചിത്തർ ആലോചിച്ചു. ശ്രീകൃഷ്ണരാമന്മാർ ധനുര്യാഗം കാണുവാൻ മധുരയിലേക്കു ക്ഷണിക്കപ്പെട്ടു. രാജധാനിക്കു് പോകുന്നവഴിക്കു് ഉണ്ടായ സംഭവം അദ്ദേഹത്തിന്റെ മനസ്സലിയിപ്പിച്ചു. മാലാകാരൻ രാജാവിനുവേണ്ടി കൊണ്ടുവന്നിരിക്കുന്ന മാല്യങ്ങളെകൊണ്ടു് കൃഷ്ണനെ അലങ്കരിച്ചതായിരുന്നു അതു്. ചിത്തരുടെ ഭഗവൽകൈങ്കര്യരൂപം ആ സംഭവം തീർച്ചയാക്കി. വിഷ്ണുചിത്തർ ഒരു നന്ദവനം വെച്ചുപിടിപ്പിച്ചു. അതിൽ വളരെയധികം തുളസിയാണദ്ദേഹം വളർത്തിയതു്. അതാണല്ലോ ശ്രീമന്നാരായണൻ ഏറ്റവും ഇഷ്ടപ്പെടുന്നതു്. ദിനംപ്രതി തോട്ടത്തിൽനിന്നു് പുഷ്പങ്ങളും തുളസിയും പറിച്ചെടുത്തു്

മാല്യങ്ങൾ കെട്ടി ശ്രീവില്ലിപുത്തൂരിലെ ആരാധനാമൂർത്തിയായ ഭഗവാനു് കൊടുക്കുകയെന്നതായിരുന്നു വിഷ്ണുചിത്തരുടെ ഏകപ്രവർത്തി. അദ്ദേഹം വേദശാസ്ത്രപണ്ഡിതനായിരുന്നില്ല. അവ അഭ്യസിക്കുകപോലും ചെയ്തിട്ടില്ലായിരുന്നു. ഒരു ദിവസം വിഷ്ണുചിത്തൎക്കു് ഒരു സ്വപ്നം ഉണ്ടായി. അതിൽ ഭഗവാൻ പ്രത്യക്ഷപ്പെട്ടു. വൈഷ്ണവസിദ്ധാന്തത്തിന്റെ ഔന്നത്യം സ്ഥാപിക്കുവാനായി മധുരക്കു പോവണമെന്നും, പാണ്ഡ്യരാജാവായ വല്ലഭദേവന്റെ രാജധാനിയിലെ പണ്ഡിതസദസ്സിൽ വാദപ്രതിവാദത്തിൽ പങ്കെടുക്കേണമെന്നതുമായിരുന്നു അദ്ദേഹത്തിനു ലഭിച്ച ഭഗവദാജ്ഞ. അദ്ദേഹം ഭഗവാന്റെ കല്പനയനുസരിച്ചു. പണ്ഡിതസദസ്സിൽ ചെന്നു് വാദപ്രതിവാദത്തിൽ പങ്കെടുത്തു. വൈഷ്ണവസിദ്ധാന്തത്തിന്റെ മേന്മ സ്ഥാപിക്കുന്നതിൽ വിജയിച്ചു. വല്ലഭദേവൻ വിഷ്ണുചിത്തൎക്കു് അനവധി സമ്മാനങ്ങൾ കല്പിച്ചുകൊടുത്തു. അക്കാലത്തെ മതാചാൎയ്യരിൽ അഗ്രേസരനാണെന്ന കീർത്തിയും അദ്ദേഹത്തിനു ലഭിച്ചു. ശ്രീമന്നാരായണൻ തന്നെ ശ്രീദേവീസഹിതം ഗരുഡാരൂഢനായി പ്രത്യക്ഷപ്പെട്ടു് വിഷ്ണുചിത്തരെ അനുഗ്രഹിച്ചു. ഭഗവദ്ദർശനം അദ്ദേഹത്തെ ഭക്തിപരവശനാക്കി. അതോടൊപ്പം പരിഭ്രമിപ്പിക്കുകയും വിഷമിപ്പിക്കുകയും ചെയ്തു. ശ്രീമന്നാരായണന്റെ സൌന്ദൎയ്യം, ഭഗവാനു് ദൃഷ്ടിദോഷം ഉണ്ടാക്കിയേക്കാമെന്നു് അദ്ദേഹം പേടിച്ചു. ഭഗവാനെ അതിൽനിന്നു് രക്ഷിക്കുന്നതെങ്ങിനെയെന്നായി അദ്ദേഹത്തിന്റെ ഏകവിചാരം. ഒരു മാതാവു് തന്റെ പുത്രന്റെ രക്ഷക്കു് എത്ര ക്ലേശിക്കുമോ, ഭഗവാന്റെ രക്ഷക്കുവേണ്ടി വിഷ്ണുചിത്തർ അത്രയും ക്ലേശിച്ചു. ഈ ലോകത്തിലെ മനുഷ്യർ ബുദ്ധിപൂൎവ്വം പ്രവർത്തിക്കുന്നവരല്ല. സ്വാർത്ഥമതികളാണു്. അതുകൊണ്ടു് ശ്രീമന്നാരായണനെ മാലോകർ കാണുന്നതിൽ അപകടമുണ്ടു് എന്നു് അദ്ദേഹത്തിനു തോന്നി. ഭഗവാന്റെ സൌന്ദൎയ്യം, ശക്തി, കീർത്തി എന്നിവയെല്ലാം ബാധിക്കപ്പെടാവുന്നതാണെന്നദ്ദേഹം പേടിച്ചു. വിഷ്ണുചിത്തർ മംഗളഗീതങ്ങൾ പാടി ഭഗവാ

നെ അനുഗ്രഹിച്ചു. അദ്ദേഹം പാടിയ അനുഗ്രഹഗീതത്തിന്നു് "പല്ലാണ്ടു്" എന്നാണു് പേർ. വിഷ്ണുവിന്റെ രക്ഷക്കായി തന്നോടു ചേരുവാൻ എല്ലാവരോടും അദ്ദേഹം ആ ഗീതത്തിൽ അപേക്ഷിക്കുന്നുണ്ടു്. ശ്രീഭഗവാനെ അനുഗ്രഹിക്കുവാനുള്ള യോഗ്യത സിദ്ധിച്ച വിഷ്ണുചിത്തക്കു് പെരിയാഴ്‌വാർ "ഭക്താഗ്രഗണ്യൻ" എന്ന പേർ ലഭിച്ചു.

മധുരാവിജയത്തിനുശേഷം പെരിയാഴ്‌വാർ ശ്രീവില്ലിപുത്തൂരിലേക്കു മടങ്ങി, യഥാപൂർവ്വം ഭഗവൽ കൈങ്കര്യം തുടർന്നുപോയി. ഒരു ദിവസം തുളസി നടുവാൻ തടങ്ങൾ തയ്യാറാക്കുന്നതിന്നിടയിൽ ഒരു ദിവ്യശിശു അദ്ദേഹത്തിന്റെ ശ്രദ്ധയെ ആകർഷിച്ചു. ഒരു ചെറിയ സ്ത്രീപ്രജയായിരുന്നു അതു്. ജനിച്ചു് ചില ദിവസങ്ങൾ കഴിഞ്ഞാലുള്ള വലുപ്പമേയുള്ളു. തുളസിച്ചെടികൾക്കിടയിലായിരുന്നു അതു് കിടന്നിരുന്നതു്.

ആഴ്‌വാർ അതീവസന്തുഷ്ടനായി. ജനകമഹാരാജാവിന്നു് സീതയെന്നതുപോലെ അദ്ദേഹത്തിന്നും ഒരു പുത്രി ലഭിച്ചു. സന്താനാഭാവംകൊണ്ടു് ക്ലേശിച്ചുകൊണ്ടിരുന്ന ഗൃഹത്തിലേക്കു് ആഴ്‌വാർ ആ ശിശുവിനെ കൊണ്ടുചെന്നു. അവൾക്കു് ഗോദയെന്നു നാമകരണം ചെയ്തു. വളരെ ജാഗ്രതയോടും, ഭക്ത്യാദരങ്ങളോടും, വാത്സല്യത്തോടുംകൂടി പുത്രിയെ വളർത്തിവന്നു. ഗോദ തന്നെയാണു് പിന്നീടു് ആണ്ടാൾ എന്ന പേരിൽ പ്രസിദ്ധയായിതീർന്നതു്. കലി 97-ാം കൊല്ലത്തിലായിരുന്നു ഗോദയുടെ ജനനം എന്നു് വൈഷ്ണവപരമ്പരയിലുള്ള ഐതിഹ്യം സൂചിപ്പിക്കുന്നു. ഏഴാം ശതകത്തിന്റെ മദ്ധ്യകാലത്തായിരുന്നു ഗോദ ജനിച്ചതെന്നു് ആധുനികപണ്ഡിതന്മാർ പറയുന്നു.

ശുക്ലപക്ഷചന്ദ്രനെപ്പോലെ ഗോദ വളർന്നുവന്നു. നേരത്തെ തന്നെ വിദ്യാ, വിനയ, സംസ്കാരാദികൾ ആർജ്ജിച്ചു. ഭൂമിദേവിയുടെ അംശമായിരുന്നു ഗോദ എന്നു പറയുന്നുണ്ടു്. അവളെ ശ്രീമ

നാരായണൻതന്നെ ആകൎഷിച്ചു. അവളുടെ നൈസൎഗ്ഗികമാണെന്നു പറയാവുന്ന സ്നേഹം വിഷ്ണുവിനെ ലക്ഷ്യമാക്കി വളൎന്നു. അത്തരം പ്രേമവളൎച്ചയിൽ തന്റെ പങ്കു് പെരിയാഴ്‌വാൎക്കും ഉണ്ടായിരുന്നു. വിധിവിഹിതമായി ജാതകൎമ്മം, നാമകരണം, അന്നപ്രാശനം എന്നീ സംസ്കാരങ്ങൾകൊണ്ടു് പെരിയാഴ്‌വാർ ഗോദയെ യഥാകാലം പരിശുദ്ധയാക്കി. വൈഷ്ണവസിദ്ധാന്തങ്ങൾ ഉപദേശിച്ചു. പരദൈവം വിഷ്ണുമാത്രമാണെന്നു മനസ്സിലാക്കുവാനുള്ള സൌകൎയ്യവും, സന്ദൎഭവും ഗോദക്കു ലഭിച്ചു.

തന്റെ നാഥൻ ശ്രീരംഗനാഥനാണെന്നും താൻ ശ്രീരംഗനാഥന്റെ പ്രേമഭാജനമാണെന്നും ശൈശവംമുതൽക്കുതന്നെ ഗോദ വിശ്വസിച്ചുവന്നു. അവളുടെ കുട്ടിക്കളിതന്നെ ശ്രീരംഗനാഥന്റെ ഭാൎയ്യാപദം അൎഹിക്കുവാനുള്ള പരിശീലനങ്ങളായിരുന്നുവെന്നു പറയാം. ദിനംപ്രതി ഗോദ തന്റെ അച്ഛൻ വില്ലിപുത്തൂർ ക്ഷേത്രമൂൎത്തിക്കുവേണ്ടി നിൎമ്മിച്ച പുഷ്പമാല്യങ്ങൾകൊണ്ടു് തന്നെത്താൻ അലങ്കരിക്കും. നിലക്കണ്ണാടിക്കു മുൻവശത്തുനിന്നു തന്റെ പ്രതിരൂപം നോക്കി രസിക്കും. താൻ ശ്രീരംഗനാഥവധുവാവാൻ അൎഹതയുള്ളവളാണെന്നു് സമാധാനിക്കും. പുഷ്പമാല്യങ്ങൾ യഥാസ്ഥാനം മാററിവെക്കും. പെരിയാഴ്‌വാരാവട്ടെ സംഭവിച്ചതെന്തെന്നറിയുകയില്ല. ആ മാല്യങ്ങൾ തന്റെ മകൾ ചൂടിക്കഴിഞ്ഞതാണെന്നറിയാതെ പുരുഷോത്തമനെ അണിയിക്കുവാനായി കൊണ്ടുകൊടുക്കുകയും ചെയ്യും. ഒരുദിവസം ഗോദ മാല്യങ്ങളണിഞ്ഞുനില്ക്കുന്ന കാഴ്ച പെരിയാഴ്‌വാർ യദൃച്ഛയാ കണ്ടു. തന്റെ മകളുടെ മഹാപരാധം അദ്ദേഹത്തെ കോപാവേശനാക്കി, സങ്കടപരതന്ത്രനായി. ചെയ്യേണ്ടതെന്തെന്നറിയാതെ അദ്ദേഹം ഗോദയെ ശകാരിച്ചു. പതിവുപോലെ മാല്യങ്ങൾ ക്ഷേത്രത്തിലേക്കു കൊണ്ടുപോയതുമില്ല. അന്നുരാത്രി അദ്ദേഹത്തിന്നു ഒരു സ്വപ്നമുണ്ടായി. അതിൽ ജഗദീശ്വരനായ വിഷ്ണു പ്രത്യക്ഷനായി. അന്നു് തനിക്കാവശ്യമുള്ള മാല്യങ്ങൾ കൊണ്ടുവരാത്തതെന്തെന്നു് ചോ

ഭിച്ചു. പെരിയാഴ്വാർ വിറച്ചുകൊണ്ടു് യഥാർത്ഥത്തിൽ സംഭവിച്ചതെന്തെന്നു് വിവരിച്ചുകൊടുത്തു. ഈശ്വരൻ തൃപ്തിപ്പെടുകയുണ്ടായില്ല. ഗോദ അണിഞ്ഞുകൊടുത്ത മാല്യങ്ങളാണ് തനിക്കേററവും പ്രിയമായവ എന്നാണദ്ദേഹം പറഞ്ഞതു്. അവയെ തനിക്കു നൽകുന്നതു് ഒരിക്കലുംതന്നെ അപരാധമാവുകയില്ല. നേരെമറിച്ചു് അതുതന്നെയാണു് താൻ ഏററവുമധികം സന്തോഷത്തോടുകൂടി സ്വീകരിക്കുന്നതും. ആണ്ടാൾ അണിഞ്ഞുകഴിഞ്ഞ മാല്യങ്ങൾ അതീവ പാവനമാകുകയാണു് ചെയ്യുന്നതു് എന്നായിരുന്നു ഭഗവാൻ പറഞ്ഞതു്. അതിൽപിന്നെ മാല്യങ്ങൾ നിർമ്മിച്ചുടൻ പെരിയാഴ്വാർ ഗോദയെക്കൊണ്ടു് അതണിയിക്കും. പിന്നെ ക്ഷേത്രത്തിലെ ആരാധനക്കായി സമർപ്പിക്കും. അതു് പതിവായിത്തീൎന്നു. ഈ സംഭവം പെരിയാഴ്വാൎക്കു് ഗോദയോടുള്ള ഭാവത്തിൽ വലിയ മാററം വരുത്തി. ഗോദ ലോകമാതാവാണെന്നു് അദ്ദേഹത്തിനു ബോദ്ധ്യമായി. ലോകത്തെ മായയിൽനിന്നു് രക്ഷിച്ചു വീണ്ടെടുക്കുന്ന അമ്മയെന്ന അർത്ഥമുള്ള ആണ്ടാൾ എന്നപേർ ഗോദക്കു സിദ്ധിച്ചു. അതും തന്റെ അച്ഛനിൽനിന്നുതന്നെയാണ് കിട്ടിയതു. താൻ അണിഞ്ഞ മാല്യങ്ങളെ ഭഗവാനു് അർപ്പിക്കുന്ന പതിവു് അവൾക്കു് ചൂടിക്കൊടുത്ത നാച്ചിയാർ എന്ന പേർ ഉണ്ടാവാൻ ഇടയാക്കി. ക്രമേണ ആണ്ടാളുടെ വിഷ്ണുപ്രേമം വൎദ്ധിച്ചു. ജാഗരാവസ്ഥയിൽ ആണ്ടാൾ മഹാവിഷ്ണുവിനെ ഭർത്താവായി ലഭിക്കുവാനുള്ള ഏകചിന്തയിൽ കഴിച്ചു. രാത്രി ഉറങ്ങുമ്പോഴാവട്ടെ ആ പരമാത്മാവിന്റെ സാമീപ്യം സ്വപ്നാവസ്ഥയിൽ അനുഭവിച്ചു. അവരുടെ അസാമാന്യമായ വിഷ്ണുഭക്തി അവരെ വൃന്ദാവനത്തിലെ യമുനാതീരത്തിലേക്കാനയിച്ചു. അവൾ ഗോപീജനവല്ലഭനായി കഴിച്ചുകൂട്ടിയ ശ്രീകൃഷ്ണന്റെ ലീലകൾ സ്വയം അനുഭവിച്ചു രസിക്കുവാൻ തുടങ്ങി. ആണ്ടാൾതന്നെ ഒരു ഗോപിയായി ചമഞ്ഞു. ഉഷഃകാലത്തു് കിടക്കയിൽനിന്നെഴുന്നേററു് തന്റെ സഖികളെയും എഴുന്നേല്പിച്ചു. പുണ്യതീർത്ഥമായ നദിയിലേക്കു സ്നാനത്തിനു ചെന്നു. തന്റെ ഏട

യനാഥന്റെ ദർശനം ലഭിക്കുവാൻവേണ്ടി സ്നാനംകഴിഞ്ഞു മടങ്ങിയതു് ശ്രീനന്ദഗോപരാജധാനിയിലേക്കായിരുന്നു. മാർഗ്ഗശീർഷമാസത്തിൽ പാവൈനോമ്പു് എന്ന കാർത്യായനിവ്രതം ആണ്ടാൾ അനുഷ്ഠിച്ചു. ശ്രീകൃഷ്ണനെ നാഥനായി ലഭിക്കുവാൻവേണ്ടി ഗോപികൾ അനുഷ്ഠിച്ചതായിരുന്നുവല്ലൊ കാർത്യായനീവ്രതം. തന്നെ ശ്രീമഹാവിഷ്ണുവിനോടു യോജിപ്പിക്കുവാൻ ദയവുണ്ടാകണമെന്നു ഗോദ കാമദേവനോടു പ്രാർത്ഥിച്ചു.

വളർന്നുവരുന്ന ഗോദ പെരിയാഴ്‌വാർക്കു് ഒരു പ്രശ്നമായിതീർന്നു. ഗോദയുടെ ദിവ്യപ്രേമം വർദ്ധമാനമായിത്തീർന്നു. അതു് ചിത്തഭ്രമം തന്നെയോ എന്നു് പെരിയാഴ്‌വാർക്കു തോന്നി. വിവാഹം ആ ചിത്തഭ്രമത്തിന്നു് പരിഹാരമായേക്കാമെന്നു് പെരിയാഴ്‌വാർ വിശ്വസിച്ചു. വിവാഹപ്രശ്നത്തെപ്പറ്റി ആഴ്‌വാർ ഗോദയോടു സംസാരിച്ചു. ആരെ നാഥനായി വരിക്കുവാനാണു് ഗോദ ഇഷ്ടപ്പെടുന്നതെന്നു് പെരിയാഴ്‌വാർ ചോദിച്ചു. ഗോദക്കു് യാതൊരു സംശയവും ഉണ്ടായില്ല. തന്റെ ഹൃദയനാഥൻ മഹാവിഷ്ണു മാത്രമായിരുന്നു. അദ്ദേഹത്തെ മാത്രമാണു് അവൾ വിവാഹം കഴിക്കുക. മററാരെയെങ്കിലും വിവാഹം കഴിക്കുവാൻ ആലോചിക്കുന്നതിന്നുമുമ്പുതന്നെ താൻ ഇഹലോകവാസം വെടിയുകയാണുണ്ടാവുക എന്നതാണു് ആണ്ടാളിൽനിന്നു് പെരിയാഴ്‌വാർക്കു ലഭിച്ച മറുപടി. അവൾ ജഗന്നാഥനെ നാഥനാക്കി വരിക്കുവാൻ തീർച്ചയാക്കിക്കഴിഞ്ഞിരുന്നു. ആ തീരുമാനത്തിൽനിന്നു പിൻമാറാൻ അവൾ തയ്യാറുണ്ടായിരുന്നില്ല. തമിഴകത്തിൽ 108 തിരുപ്പതികളുണ്ടു്—പാവനങ്ങളായ വിഷ്ണുക്ഷേത്രങ്ങൾ—അവിടത്തെ 108 ആരാധനാമൂർത്തികളും മഹാവിഷ്ണുവിന്റെ മൂർത്തിഭേദങ്ങളാണു്. അവരിൽ ആരെയാണു് ആണ്ടാൾ പ്രേമിച്ചതെന്നു മനസ്സിലാക്കുവാൻ ആഴ്‌വാർ ആഗ്രഹിച്ചു. വിവിധക്ഷേത്രങ്ങളിലെ മൂർത്തികളുടെ ഗുണഗണങ്ങൾ ആഴ്‌വാർ ആണ്ടാൾക്കു വിവരിച്ചുകൊടുത്തു. ശ്രീരംഗനാഥനെ വിവരിച്ചു

പ്പോൾ ആണ്ടാളുടെ ഹൃദയം അലിഞ്ഞുപോയി. കണ്ണുകൾ ആനന്ദബാഷ്പം വർഷിച്ചു. ശ്രീരംഗനാഥസ്വരൂപം ആണ്ടാളെ കോൾമയിർ കൊള്ളിച്ചു. ആണ്ടാളുടെ ശരീരത്തിൽകൂടി ഒരു ദിവ്യശക്തി പാഞ്ഞു. ആണ്ടാൾ മോഹിതയായി. ഗോദയുടെ പ്രേമഭാജനം ശ്രീരംഗനാഥനാണെന്ന് അവൾ അത്രയും പറയാതെ തന്നെ പെരിയാഴ്‌വാർക്കു തീർച്ചയായി. എന്നാൽ ആണ്ടാൾ ശ്രീരംഗനാഥനെ വിവാഹം കഴിക്കുകയെന്നതു സാദ്ധ്യമാണോ?

പെരിയാഴ്‌വാരുടെ സ്വപ്നത്തിൽ ശ്രീരംഗനാഥൻതന്നെ പ്രത്യക്ഷമായി. താൻ ഒട്ടുംതന്നെ സംശയിക്കേണ്ടതില്ലെന്നും, എത്രയോ അധികം അസംഭാവ്യമായി തോന്നുന്ന ഗോദാവിവാഹം എന്ന ആശ്ചര്യം സംഭവിക്കുമെന്നും, അതു നടത്തുവാൻ താൻതന്നെ മുൻകയ്യെടുക്കുകയാണെന്നും ശ്രീരംഗനാഥൻ ആഴ്‌വാർക്ക് ഉറപ്പുകൊടുത്തു. ശ്രീരംഗത്തിലെ അർച്ചകന്മാർക്കും രംഗനാഥന്റെ ആജ്ഞ ലഭിച്ചു. ക്ഷേത്രബഹുമതികളോടുകൂടി അവർ ശ്രീവില്ലിപുത്തൂർക്കു ചെല്ലണം. തന്റെ വധുവായ ആണ്ടാളെ യഥോചിതം ശ്രീരംഗത്തിലേക്കു കൂട്ടിക്കൊണ്ടു വരണം എന്നതായിരുന്നു ഭഗവദാജ്ഞ. അർച്ചകർ ഭഗവാന്റെ ആജ്ഞപ്രകാരം ശ്രീവില്ലിപുത്തൂർക്കു ചെന്നു. രാജകീയമായ സ്വർണ്ണപ്പല്ലക്കിൽ സർവ്വാഭരണഭൂഷിതയായി ഭഗവദ് വധുവായ ആണ്ടാളെക്കയററി ശ്രീരംഗത്തിലേക്കു തിരിച്ചു. ഭക്തജനങ്ങളാൽ അനുഗമിക്കപ്പെട്ടും, പെരിയാഴ്‌വാരാൽ നയിക്കപ്പെട്ടും വധൂസംഘം ശ്രീരംഗനാഥസന്നിധിയിലെത്തി. എല്ലാരും കണ്ടുകൊണ്ടിരിക്കെ ഭുവനസുന്ദരനായ രംഗനാഥന്റെ ഗർഭഗൃഹം പ്രവേശിച്ചു. അദ്ദേഹത്തിന്റെ സൌന്ദര്യലഹരിയാൽ ആണ്ടാൾ മോഹിതയായി. പന്നഗശായിയായ രംഗേശന്റെ അടുത്തു ചെന്ന ആണ്ടാൾ സ്വയം ഭുജംഗശയ്യയിൽ കയറി രംഗേശന്റെ അടുത്തുചെന്നുനിന്നു. രംഗനാഥാമൃതം പാനംചെയ്തു. പെട്ടെന്ന് ഒരു ദിവ്യജ്യോതിസ്സ് ആണ്ടാളിൽനിന്നുത്ഭവിച്ച് രംഗനാഥനിൽ ലയിച്ചു. ആണ്ടാൾ രംഗ

നാഥസായൂജ്യം പ്രാപിച്ചു. കാണികറം അത്ഭുതപരതന്ത്രരായി. പെരിയാഴ്‌വാർ ഏകകാലത്തിൽ സന്തോഷാശ്രുവും, ശോകാശ്രുവും വാർത്തു തന്റെ പുത്രി ശ്രീരംഗനാഥനിൽ ഐക്യം പ്രാപിച്ചതിലുള്ള സന്തോഷം, തന്റെ മകളുടെ വിരഹത്തിൽനിന്നുണ്ടായ ശോകം പെരിയാഴ്‌വാർ തന്റെ അന്ത്യാഭനായി കഴിഞ്ഞിരുന്നുവെന്നു അശരീരിയായി രംഗനാഥൻ അരുളിച്ചെയ്തു. ശ്രീവില്ലിപുത്തൂർക്ക് തിരിച്ചുചെല്ലുവാനും, ശ്രീരംഗനാഥന്റേയും ആണ്ടാളുടെയും വിഗ്രഹങ്ങറം പ്രതിഷ്ഠിച്ച് ഭക്തിപൂർവ്വം ആരാധിക്കുവാനും ആ അശരീരി പെരിയാഴ്‌വാരെ ഉപദേശിച്ചു. ശ്രീവില്ലിപുത്തൂരിൽ താൻ ചെയ്തുകൊണ്ടിരുന്ന കൈങ്കര്യം പെരിയാഴ്‌വാർ തുടൎന്നു നടത്തേണമെന്നതും രങ്കനാഥന്റെ ആഗ്രഹമായിരുന്നു.

തിരുപ്പാവയും നാച്ചിയാർ തിരുമൊഴിയും ആണ്ടാളുടെ കൃതികളായ ദിവ്യപ്രബന്ധങ്ങളാണ്. അവ ആദ്യത്തെ ആയിരത്തിൽ അടങ്ങിട്ടുണ്ട്. അവ രണ്ടും പ്രേമഗീതങ്ങളാണ്. പ്രേമാതുരയായ വധുവിന്റെ വിവിധ ഭാവങ്ങറം അവ ചിത്രീകരിക്കുന്നു. നിരാശനിമിത്തം നായിക അനുഭവിക്കുന്ന യാതനകറം മുതൽ തന്റെ ഹൃദയനാഥസാന്നിദ്ധ്യവും ഐക്യവും ഉണ്ടാക്കിത്തീൎക്കുന്ന സന്തോഷപാരവശ്യം വരെയുള്ള വിവിധ ഭാവങ്ങറം അതിൽ പ്രത്യക്ഷമായിട്ടുണ്ട്. ഒരു വ്യത്യാസം മാത്രമാണുള്ളത്. ഇവിടെ ഹൃദയനാഥൻ ലോകനാഥനാണെന്നുള്ളതുമാത്രം.

കന്യകമാർ മാൎഗ്ഗശിരമാസത്തിൽ അനുഷ്ഠിക്കുന്ന ഒരു വ്രതമാണ് പാവൈനോമ്പ് എന്ന കാർത്ത്യായനീവ്രതം ശ്രീകൃഷ്ണനെ നാഥനായി ലഭിക്കുവാൻ വേണ്ടി വൃന്ദാവനത്തിലെ ഗോപികറം അനുഷ്ഠിച്ച വ്രതം തന്നെയാണത്. ഗുണസമ്പന്നരായ ഭർത്താക്കന്മാർ ലഭിക്കുവാനും ലോകത്തിൽ സാർവത്രികമായ ശാന്തിയും സമാധാനവും ധനധാന്യസമ്പൽസംപൂൎണ്ണതയും ഉണ്ടാകുവാനുംവേണ്ടി കാർത്ത്യായനിയെ ആരാധിക്കുകയാണവർ ചെ

യ്യുന്നതു്. ദിനംപ്രതി ബ്രാഹ്മമുഹൂർത്തത്തിൽ കന്യകമാർ എഴുനേൽക്കുന്നു, സ്നാനംചെയ്യുന്നു, കാർത്യായനിയെ ആരാധിക്കുന്നു. ഉജ്ജ്വലജീവിതംനയിക്കുന്നു സൽകർമ്മങ്ങൾ അനുഷ്ഠിക്കുന്നു. എല്ലാവിധ ദുർഗ്ഗുണങ്ങളും, ദുഷ്കർമ്മങ്ങളും ത്യജിക്കുന്നു. അതാണ് വ്രതത്തിലെ ചടങ്ങ്. തന്നെയും, തൻെറ സഖികളേയും ഗോപികളോടു് ഉപമിക്കുകയാകുന്നു തിരുപ്പാവയെന്ന ഗീതങ്ങളിൽ ആണ്ടാൾ ചെയ്യുന്നതു്. ശ്രീകൃഷ്ണനോടുള്ള ഭക്തിബഹുമാനാദികൾ ആണ്ടാളിൽ ഗോപീഭാവംതന്നെ പൂർണ്ണമായുണ്ടാക്കുന്നു. ആണ്ടാൾ തന്നെത്താൻ ശ്രീകൃഷ്ണനു് അർപ്പിക്കുന്നു. ജഗന്നാഥൻെറ അടിമയായി ജീവിക്കുവാനും ഇഷ്ടം നിറവേററുവാനും തീർച്ചയാക്കുന്നു. തൻെറ അർപ്പണം സ്വീകരിക്കണമെന്നല്ലാതെ മറെറാരു ആഗ്രഹവും ആണ്ടാൾക്കില്ല. ധനുമാസം 30 ദിവസങ്ങളിൽ ഗാനം ചെയ്യുതായി ഗണിക്കപ്പെടുന്ന 30 പാശുരങ്ങളിൽ ശ്രീകൃഷ്ണനെ ആണ്ടാൾ വർണ്ണിക്കുന്നു. ബാലചേഷ്ടകളെ അനുസ്മരിക്കുന്നു, വീരകൃത്യങ്ങളെ ശ്ലാഘിക്കുന്നു, ഓരോ പാശുരത്തിൻെറയും പല്ലവി ഭക്തയായ തൻെറ പ്രേമത്തെ ജഗന്നാഥനായ ഭഗവാൻ സ്വീകരിച്ചരുളേണമേ എന്നതുതന്നെ.

തിരുമൊഴിയിലെ പ്രതിപാദ്യവും ദിവ്യപ്രേമം തന്നെ. ഗീതത്തിലെ ഓരോ വാക്കും ആണ്ടാൾക്കു് ശ്രീരംഗനാഥനിലുള്ള സീമാതീതമായ പ്രേമം വ്യക്തമാക്കുന്നു. പ്രേമാർത്ഥിയായ ഒരു കന്യക തൻെറ ഹൃദയനാഥനുമായി ചേരുവാൻ ചെയ്യുന്നതെല്ലാംതന്നെ ശ്രീകൃഷ്ണനുമായി ഐക്യമുണ്ടാവാൻവേണ്ടി ആണ്ടാൾ ചെയ്യുന്നു. ശ്രീകൃഷ്ണനെ പ്രേരിപ്പിച്ചു തന്നെ സ്വീകരിപ്പിക്കുവാൻ കാമദേവനെ പ്രാർത്ഥിക്കുന്നു. ദിവ്യപ്രേമബാധിതയായി ശ്രീകൃഷ്ണനു അനവധി സന്ദേശങ്ങൾ അയക്കുന്നു. സന്ദേശവാഹകന്മാരിൽ തൻെറ സഖികൾ, പക്ഷിമൃഗാദികൾ, മേഘം എന്നിവയെയെല്ലാം ഉൾപ്പെടുന്നു. തൻെറ ഹൃദയനായകൻ ബധിരത്വവും, മൂകത്വവും ഭാവിച്ചു് തന്നെ വിഗണിക്കുന്നുവെന്നു് പ

ഞ്ചഭൂതങ്ങളോട് ആണ്ടാൾ പരാതിപ്പെടുന്നു. തന്റെ ഹൃദയനാഥനെ വിവാഹംകഴിച്ച് അവനുമായി പരമാനന്ദത്തിൽ ജീവിക്കുന്നതായി സ്വപ്നസുഖം അനുഭവിക്കുന്നു. അതു് തന്റെ സഖികളോടും മറവും പറഞ്ഞു് ആ സുഖത്തിൽ അവരെയും ഭാഗഭാക്കുകളാക്കുന്നു. തന്റെ കാമുകസന്നിധിയിലേക്കു തന്നെ കൊണ്ടുചെല്ലുവാൻ ആണ്ടാൾ അഭ്യർത്ഥിക്കുന്നു. ആത്മശാന്തിയില്ലാതെ ഓടിനടക്കുന്നു. കാണുന്ന ചരാചരങ്ങളോടെല്ലാം തന്റെ പ്രിയനെ കാണുകയുണ്ടായോ എന്നു് അന്വേഷിക്കുന്നു. അവർ നല്കുന്ന ഉത്തരമാവട്ടെ അദ്ദേഹം വൃന്ദാവനത്തിലുണ്ടായിരുന്നു എന്നതാണ്. വൃന്ദാവനത്തിലേക്കു പോകുവാൻ തന്നെ ആണ്ടാൾ മുതിരുന്നു, യാത്ര തുടരുന്നു. ഈ ഗീതങ്ങളിൽ ചിത്രീകരിച്ചിട്ടുള്ള ആണ്ടാളുടെ പ്രേമം നായികാഭാവഭക്തിയുടെ പരമകാഷ്ഠയാണ് അനന്യസാധാരണ സൌന്ദര്യമുള്ളതുമാണ്.

---

# ശ്രീശങ്കരാചാര്യ്യർ.

ശങ്കരഭഗവൽപാദരുടെ അവതാരകാലത്തെ പരിതഃസ്ഥിതികൾ ഏകദേശം ഇന്നത്തേതുപോലെതന്നെയായിരുന്നു. അന്നും കലഹകലുഷമായിരുന്നു. മനഃശ്ശാന്തി കേവലം വാക്കിൽമാത്രമേ ഉണ്ടായിരുന്നുള്ളു. ആദ്ധ്യാത്മികശ്ശൂന്യത പരക്കെ വ്യാപിച്ചിരുന്നു. സമുദായമൈത്രി നാമാവശേഷമായിത്തീർന്നിരുന്നു. രാജ്യത്തിൽ രാജാവുണ്ടായിരുന്നില്ല. മതത്തിന്നു് ആചാര്യ്യനുമുണ്ടായിരുന്നില്ല. അക്കാലത്തു് ഉണ്ടായിരുന്ന അവസ്ഥയെ തന്റെ ബ്രഹ്മസൂത്രഭാഷ്യത്തിൽ 'ശ്രീശങ്കരൻ അപലപിക്കുന്നതു് നോക്കുക.' നമ്മുടെ പൂർവ്വികന്മാർക്കു ദേവന്മാരുമായി സമ്പർക്കമുണ്ടാവാനും സംഭാഷിക്കുവാനുമുള്ള കഴിവു് ആധുനികർക്കുള്ളതിൽ ഒട്ടുംതന്നെ കൂടുതലായിരുന്നില്ലെന്നു് സ്ഥാപിക്കുവാൻ ശ്രമിക്കുന്നവർ ഇപ്പോഴും ധാരാളമുണ്ടു്. ഇന്നു് രാജ്യത്തിൽ സാർവ്വഭൌമനായ ഒരു ചക്രവർത്തിയില്ലാത്തതുകൊണ്ടു് മുൻകാലങ്ങളിലും ചക്രവർത്തികൾ ഉണ്ടായിരിന്നിരിക്കുവാൻ തരമില്ലെന്നുതന്നെ അവർ വാദിക്കാം. സമുദായത്തിലെ വിവിധജാതിക്കാർ സ്വധർമ്മം പരിപാലിക്കുന്നതിൽ ഇന്നു വളരെ അനാസ്ഥരാണു്. അതുകൊണ്ടു് മുൻകാലത്തിലൊരിക്കലുംതന്നെ സമുദായാംഗങ്ങൾ സ്വധർമ്മം പാലിച്ചുപോന്നിരിക്കുകയില്ലെന്നും അവർ വാദിക്കാം. ഒടുവിൽ പറഞ്ഞ വാദങ്ങൾക്കു ആദ്യത്തേതിന്നുള്ളതു കഴമ്പു മാത്രമാണുള്ളതു്". "ശ്രീശങ്കരന്റെ കാലത്തു് ഭാരതം രാഷ്ട്രീയക്കുഴപ്പത്തിൽ ആണ്ടിരുന്നു. രാജ്യം ഛിന്നഭിന്നമായി. അനവധി ചെറുരാജ്യങ്ങളുടെ സമാഹാരമായിരുന്നു. സമുദായം ഇതിലേറെ അധഃപതിക്കാനില്ല. നിരവധി നാട്ടുപ്രഭുക്കൾക്കിടയിൽ മൈത്രി ഒട്ടുംതന്നെ ഉണ്ടായിരുന്നില്ല. ഓരോരുത്തനും മേധാവിത്വത്തിന്നുവേണ്ടി പ്രത്യക്ഷമായും പരോക്ഷമായും അശ്രാന്തപരിശ്രമം ചെയ്യുകയായിരുന്നു. സമുദായത്തിലെ വിവിധവകുപ്പുകൾ അവകാശങ്ങൾ സ്ഥാപിച്ചുകിട്ടുവാൻ പരസ്പരം തല്ലുകൂടുകയായിരുന്നു.

സ്വധൎമ്മചിന്തപോലും അവൎക്കുണ്ടായിരുന്നില്ല. വെറുപ്പിൽനിന്നു് സംജാതമാകുന്നതു് വെറുപ്പുമാത്രമാണു്. സ്വാൎത്ഥതയുടെയും ദുരവസ്ഥയുടെയും ബലിപീഠത്തിൽ സമാധാനം ബലികഴിക്കപ്പെട്ടിരുന്നു അരാജകത്വം നാടാകെ വ്യാപിച്ചിരുന്നു. രാഷ്ട്രീയത്തുറകളിലെന്നപോലെ ആത്മീയജീവിതത്തിലും ചിന്താഗതികളിലും അരാജകത്വമാണുണ്ടായിരുന്നതു്. ഒരുവശത്തു് അക്ഷരവാദികളും ആചാരവാദികളും. അവർ ലോകഗതി മനസ്സിലാക്കുവാൻ വിസമ്മതിച്ചു. ഗ്രന്ഥങ്ങളിലെ വാക്കുകൾ മാത്രമായിരുന്നു അവരുടെ ശ്രദ്ധയെ ആകൎഷിച്ചതു്. അതിൽ അന്തൎഗ്ഗതമായ സാരം മനസ്സിലാക്കുവാൻ അവർ ഒട്ടും തയ്യാറായിരുന്നില്ല. നിരൎത്ഥകമായ വാദങ്ങളെച്ചൊല്ലി തമ്മിൽത്തല്ലുകയായിരുന്നു. അവർ മറെറാരുഭാഗത്തു് വിഗ്രഹഭഞ്ജകന്മാരും നിരീശ്വരവാദികളും. പുരാതനവും പാവനവുമായ ഏതൊന്നിനെയും നിശ്ശേഷം നശിപ്പിക്കുകയെന്നതായിരുന്നു അവരുടെ ലക്ഷ്യം. വേദാന്തികളിലാകട്ടെ വലയം സ്വയം പ്രമാണികളായി നടിച്ചു. അവരുടെ അടിസ്ഥാനതത്വങ്ങൾ വിഭിന്നങ്ങളായിരുന്നു. ഓരോ വകുപ്പിലും അരാജകത്വം നൃത്തംവെച്ചിരുന്നു. പുറമെ വിവിധവകുപ്പുകൾ തമ്മിലുള്ള കലഹവും പരമകാഷ്ഠയെ പ്രാപിച്ചിരുന്നു. സത്യം ഏകമാണെന്ന വേദതത്വം അതിപുരാതനമാണു്. അനാദിയാണു് എന്നാൽ അതിനെ ഓൎമ്മിക്കുന്നവരായി ആരുംതന്നെ ഉണ്ടായിരുന്നില്ല. ഓരോ വകുപ്പും ഇടുങ്ങിയ മനസ്ഥിതിക്കുള്ളിൽ അവനവന്റെ ആരാധനമൂൎത്തി മാത്രമാണു് ദൈവമെന്നു വിശ്വസിച്ചു, വാദിച്ചു, തമ്മിൽതല്ലി. മതം മനഃശ്ശാന്തിയുണ്ടാക്കുവാനുള്ള മാൎഗ്ഗമല്ലാതായിത്തീൎന്നു. നേരെമറിച്ചു് വിനാശകമായ ഒരു ആയുധവുമായി മാറി.”

ഇങ്ങനെ പൂൎണ്ണമായി അരക്ഷിതാവസ്ഥയിൽ പതിച്ചിരുന്ന ഭാരതത്തിലായിരുന്നു ശ്രീശങ്കരൻ അവതരിച്ചതു്. അദ്ദേഹത്തിന്റെ ആയുസ്സ് 32 കൊല്ലം മാത്രമായിരുന്നു. അത്രയും ചെറിയകാലത്തിൽ ശ്രീശങ്കരൻ വിശ്വസിക്കുവാൻ വയ്യാത്ത അത്ഭു

തകൃത്യങ്ങളാണ് നിർവ്വഹിച്ചതു്. ജനങ്ങളുടെ മനോവേദന നശിപ്പിക്കുന്നതിലും ആദ്ധ്യാത്മികാരോഗ്യവും ജ്ഞാനവും കൈവരുത്തുന്നതിലുമായി തൻെറ ഹ്രസ്വജീവിതം ചിലവഴിച്ചു. അതിൽ അത്ഭുതപൂർവ്വം വിജയിക്കുകയും ചെയ്തു. ആദ്ധ്യാത്മികഭിഷഗ്വര്യനായിരുന്നു ശ്രീശങ്കരൻ. സമുദായത്തിൻെറ കഴമ്പ് അരിച്ചുതിന്നുന്ന വ്യാധിയെന്തെന്നു് മനസ്സിലാക്കുവാനായി ശ്രീശങ്കരനു് ഒട്ടുംതന്നെ ബുദ്ധിമുട്ടു് ഉണ്ടായിരുന്നില്ല. അതു് അനൈക്യം ആണെന്നു് അദ്ദേഹം ഒററനോട്ടത്തിൽ മനസ്സിലാക്കി. ആ വ്യാധി നശിപ്പിക്കുവാനുള്ള ഔഷധത്തെപ്പററിയും അദ്ദേഹത്തിനു് യാതൊരു സംശയവും ഉണ്ടായിരുന്നില്ല. അതിനു പററിയ ഔഷധം ഒന്നുമാത്രമായിരുന്നു. വേദാന്തോപനിഷത്സാരമായ അദ്വൈതജ്ഞാനം അതു മാത്രമായിരുന്നു രോഗശാന്തിക്കു് പര്യാപ്തമായിരുന്നതു്. ഈ ഔഷധം ഏതുകാലത്തിനും പററിയതുതന്നെ. ശ്രീശങ്കരൻെറ കാലത്തെസംബന്ധിച്ചു് അതിനു പ്രത്യേക പ്രാധാന്യവുമുണ്ടായിരുന്നു.

ശ്രീശങ്കരൻെറ ജീവചരിത്രസംഭവങ്ങളെക്കുറിച്ചു് വിവരങ്ങൾ നല്കുന്നവയായി ചില ഐതിഹ്യങ്ങൾ മാത്രമാണുള്ളതു്. അവ മിക്കവാറും പരസ്പരവിരുദ്ധങ്ങളുമാണ്. മാധവൻ, ആനന്ദഗിരി, ചിദ്വിലാസൻ, സദാനന്ദൻ എന്നിവർ നിർമ്മിച്ചിട്ടുള്ള ശ്രീശങ്കരവിജയത്തിൽനിന്നു മാത്രമാണ്, ശ്രീശങ്കരനെക്കുറിച്ചു് കുറെയൊക്കെ മനസ്സിലാക്കുവാൻ കഴിയുക. പതഞ്ജലിവിജയം, ശിവരഹസ്യം, ബ്രഹ്മാണ്ഡപുരാണം, സ്കന്ദപുരാണം എന്നിവയിലും ശ്രീശങ്കരജീവിതത്തെക്കുറിച്ചു് ചിലതെല്ലാം കാണാം.

കേരളത്തിൽ ചൂർണ്ണയെന്നും, പൂർണ്ണയെന്നും, പെരിയാറെന്നും വിളിക്കപ്പെടുന്ന പാവനനദിയുടെ കരയിലായി സ്ഥിതിചെയ്യുന്ന പ്രകൃതിസുന്ദരവും ശാന്തവുമായ ഒരു ചെറുഗ്രാമമാണ് കാലടി. ആലുവായിൽനിന്നു് ഏകദേശം ആറുനാഴിക ദൂരത്താ

ണ്, ശങ്കരാവതാരത്താൽ ലോകവിശ്രുതി നേടുവാൻ ഇടയായ ആ ഗ്രാമം സ്ഥിതിചെയ്യുന്നതു്. അവിടത്തെ ഒരു നമ്പൂതിരി—കേരളബ്രാഹ്മണക്ക നമ്പൂതിരി എന്നാണ് പേർ; അവരുടെ ഗൃഹങ്ങൾക്ക് ഇല്ലം എന്നു:—കുടുംബത്തിലാണ് ശ്രീശങ്കരൻ ജാതനായതു്. ആചാര്യപരമ്പരയനുസരിച്ച് ശ്രീശങ്കരന്റെ ജനനകൊല്ലം ഒരു നന്ദനവർഷം വൈശാഖമാസം ശുക്ലപക്ഷം പഞ്ചമിയായിരുന്നു. അന്നത്തെ നക്ഷത്രം പുനർവസുവെന്ന പുനർതവും. ഇതു് കലിവർഷം 2593ലായിരുന്നുവെന്നാണ് പറയപ്പെടുന്നതു്. അതായതു് 509 B. C. ആധുനികപണ്ഡിതന്മാർ മററെല്ലാകാര്യങ്ങളിലുമെന്നപോലെ ഇതിലും അഭിപ്രായവ്യത്യാസം പ്രകടിപ്പിക്കുകയാണ് ചെയ്യുന്നതു്. 788 A. D. യിലായിരുന്നു ശ്രീശങ്കരൻ ജനിച്ചതു് എന്നാണ് അവക്ക പറയുവാനുള്ളതു്. ഭർത്തൃഹരിക്കു ശേഷവും (600 A. D.) വാചസ്പതിമിശ്രനു മുമ്പിലും (841 A. D.) ആയിരിക്കണം ശ്രീശങ്കരന്റെ ജീവിതകാലം എന്നു തീൎത്തുപറയാവുന്നതാണെന്നു് തോന്നുന്നു.

കാലടിയിൽ ശിവഗുരുവെന്നും ആര്യാംബയെന്നും പേരായി അതീവ ദൈവഭക്തിയുള്ള നമ്പൂതിരിദമ്പതികൾ ഉണ്ടായിരുന്നു. അവർ വളരെക്കാലം അനപത്യദുഃഖം അനുഭവിച്ചു. ശ്രീപരമേശ്വരനെ സേവിക്കുവാനായി അവർ തൃശ്ശിവപേരൂരെന്ന തൃശ്ശൂക്ക പോയി. അവിടത്തെ വിശ്രുതമായ ശിവക്ഷേത്രത്തിലെ ഉപാസനാമൂർത്തിയാണ് വൃഷാചലേശ്വരനെന്നും വടക്കുന്നാഥനെന്നും അറിയപ്പെടുന്ന ശ്രീപരമേശ്വരൻ. ദമ്പതികൾ ഭഗവത് ഭജനം കഴിച്ചു. പുത്രസന്താനം തന്നു് രക്ഷിക്കേണമെന്നു് ശ്രീപരമേശ്വരനെ അകമഴിഞ്ഞു് പ്രാൎത്ഥിച്ചു. ഭഗവാനാകട്ടെ വിളികേൾക്കുകതന്നെ ചെയ്തു. ഏറെത്താമസിയാതെ അവക്ക ശ്രീശങ്കരൻ ജാതനായി. ദമ്പതികളുടെ പ്രാൎത്ഥനമൂലം ശ്രീപരമേശ്വരൻതന്നെ ശ്രീശങ്കരനായി ജനിച്ചുവെന്നാണ് വിശ്വസിച്ചുവരുന്നതു്. ദിവ്യശിശു അനിതരസാധാരണമായ ബുദ്ധിവൈഭവം

പ്രകടിപ്പിച്ചു. അഞ്ചാംവയസ്സിൽ തന്നെ ശിശു ഉപനീതനായി. എട്ടുവയസ്സെത്തുമ്പോഴെക്കും, വേദശാസ്ത്രപുരാണ ഇതിഹാസങ്ങളിൽ അദ്വിതീയമായ പാണ്ഡിത്യം നേടിക്കഴിഞ്ഞിരുന്നു ശ്രീശങ്കരൻ. ഏകദേശം ഇക്കാലത്തു് ശിവഗുരു കാലധർമ്മം പ്രാപിച്ചു. ശ്രീശങ്കരനെ വളർത്താനുള്ള ഭാരം ആര്യാംബ തന്നെ ഏറ്റെടുക്കേണ്ടിവന്നു. തന്റെ പുത്രനിൽ വർദ്ധമാനമായി വരുന്ന സന്യാസേച്ഛ മാതാവിന്റെ ശ്രദ്ധയെ ആകർഷിച്ചിരിക്കണം. തന്റെ മകൻ തുരീയആശ്രമം സ്വീകരിച്ചുണ്ടാവുന്ന നഷ്ടം അനുഭവിക്കുവാൻ മാതാവു് തയ്യാറുണ്ടായിരുന്നില്ല. അവരുടെ ഏകപുത്രനായിരുന്നുവല്ലൊ ശ്രീശങ്കരൻ. മകനു് വേളി കഴിച്ചു് ഗൃഹസ്ഥാശ്രമം സ്വീകരിപ്പിച്ചാൽ രക്ഷയുണ്ടാവുമെന്നു് മാതാവു് കരുതി. അതിന്നു വേണ്ട ആലോചനകൾ തുടങ്ങി. ശ്രീശങ്കരനു് ഗാർഹസ്ഥ്യജീവിതത്തിൽ ഒട്ടുംതന്നെ അഭിലാഷമുണ്ടായിരുന്നില്ല. അതു് അദ്ദേഹത്തിനെ ആകർഷിക്കുകയുണ്ടായില്ല. നേരെമറിച്ചു് നിമിഷംപ്രതി ശ്രീശങ്കരൻ ഗാർഹസ്ഥ്യത്തിൽനിന്നു് അകന്നുപോവുകയായിരുന്നു. ഉദ്ദേശരഹിതമായ സാമാന്യജീവിതം നയിച്ചു് ഭൂമിയിൽ ഭാരഭൂതനായി കഴിയുവാനുള്ളതല്ലായിരുന്നു ശ്രീശങ്കരാവതാരം. അദ്വൈതസ്ഥാപനമായിരുന്നു ആ അവതാരലക്ഷ്യവും രഹസ്യവും. മനുഷ്യസമുദായത്തിന്നു് എന്നുമില്ലാത്ത മനഃശ്ശാന്തിയും സമാധാനവും കൈവരുത്തുക. പരബ്രഹ്മം ആരാഞ്ഞു കണ്ടെത്തി തന്റെ സമകാലികന്മാർക്കും ഭാവിതലമുറകൾക്കും ആ നേട്ടം സമർപ്പണം ചെയ്യുക എന്ന ലക്ഷ്യത്തോടുകൂടി ജനിച്ച ശ്രീശങ്കരൻ തന്റെ പ്രവൃത്തി ആരംഭിക്കുവാൻ തയ്യാറായി. മററു ശിശുക്കൾ കളിക്കോപ്പുകളും ക്ഷുദ്രാഭരണങ്ങളും ത്യജിക്കുവാൻ വിസമ്മതിക്കുന്ന ആ ചെറുപ്രായത്തിൽ അദ്ദേഹം സന്യസിക്കുവാനുള്ള ആഗ്രഹം പ്രകടിപ്പിച്ചു. തന്റെ മകൻ സന്യസിക്കുവാൻ അനുവാദം നല്കുവാൻ ആര്യാംബ തയ്യാറായില്ല. ഏതൊരു മാതാവാണു് അറിഞ്ഞുംകൊണ്ടു് തന്റെ പുത്രൻ നഷ്ടപ്പെട്ടുപോവാൻ തയ്യാറെടുക്കുക

ക? ഭഗവദിച്ഛ രൂപംകൊള്ളുവാൻ ഒരു അത്ഭുതംതന്നെ സംഭവിക്കേണ്ടിയിരുന്നു. അതു് സംഭവിക്കുകയും ചെയ്തു. ഒരു ദിവസം ആൎയ്യാംബയും ശ്രീശങ്കരനുംകൂടി സ്നാനത്തിന്നായി പൂൎണ്ണാനദിയിലേക്കു് ചെന്നു. സ്നാനം ചെയ്തുകൊണ്ടിരിക്കെ ശ്രീശങ്കരനെ ഒരു മുതല പിടികൂടി കൂട്ടിനിലവിളിച്ചു. മാതാവു് പരിഭ്രമിച്ചു. ആപത്തോ മരണമോ ആസന്നമായ കാലത്തു് മററു പരിതസ്ഥിതികളൊന്നും പരിഗണിക്കാതെ സന്യാസാശ്രമം വരിക്കുകയെന്നൊരു പതിവുണ്ടു്. അതിന്നു് ആപത്സന്യാസം എന്നു പേർ. തന്റെ അവസാനം ആസന്നമായിരിക്കുന്നുവെന്നു ആ ഘട്ടത്തിലെങ്കിലും തന്നെ സന്യസിക്കുവാൻ അനുവദിക്കണമെന്നു് ശ്രീശങ്കരൻ അമ്മയോടു് യാചിച്ചു. അമ്മ മനസ്സില്ലാമനസ്സോടെ അതിന്നു സമ്മതിച്ചു. അപ്രതീക്ഷിതമായി വന്നു ശ്രീശങ്കരനെ പിടികൂടിയ മുതല അപ്രതീക്ഷിതമായിത്തന്നെ അന്തൎദ്ധാനം ചെയ്തു. യാതൊരു ഊനവും കൂടാതെ ശിശു രക്ഷപ്പെട്ടു. സന്യാസാശ്രമം സ്വീകരിക്കുകയെന്ന നിശ്ചയം സുദൃഢമായി. അവരുടെ അന്ത്യകാലത്തു് താൻ അവരുടെ അടുക്കൽ എത്തിക്കൊള്ളാമെന്നും സംസ്കാരം യഥാവിധി നടത്തിക്കൊള്ളാമെന്നും ദേശാടനത്തിന്നു പുറപ്പെടുംമുമ്പു് ശങ്കരൻ മാതാവിന്നു് ഉറപ്പുകൊടുത്തു.

നാടും ഇല്ലവും ത്യജിച്ചു് പുറപ്പെട്ടു, എട്ടുവയസ്സുകൂടി പ്രായമാകാത്ത ശങ്കരൻ, തന്റെ സൽഗുരുവിനെ അന്വേഷിച്ചുംകൊണ്ടു് നേരെ വടക്കോട്ടു് തിരിച്ചു. ശങ്കരന്റെ ആയുഃപ്രമാണത്തെപ്പററി ഒരു ഐതിഹ്യമുണ്ടു്. വിധി ശങ്കരന്നു് അനുവദിച്ചുകൊടുത്തതു് എട്ടുകൊല്ലം മാത്രമായിരുന്നു. ദിവ്യശിശു കാലടി വിടുന്നതിന്നല്പം മുമ്പു് അഗസ്ത്യനും ശ്രീനാരദനുമുൾപ്പെടെയുള്ള ഒരു താപസസംഘം കാലടി സന്ദൎശിക്കുകയുണ്ടായി. അവർ ശ്രീശങ്കരന്റെ ഇല്ലത്തേക്കു വന്നു. ആൎയ്യാംബയും ശ്രീശങ്കരനും അവരെ സ്വീകരിച്ചുപചരിച്ച രീതി അവരെ അത്യധികം സന്തോഷിപ്പിച്ചു. ശ്രീശങ്കരൻ, ബ്രഹ്മാവനുവദിച്ചുകൊടുത്ത

എട്ടുകൊല്ലത്തിന്നു പകരം പതിനാറുകൊല്ലം ജീവിച്ചിരിക്കട്ടെയെന്നവർ അനുഗ്രഹിച്ചു എന്നുള്ളതാണ്. അതു് കൂടുതൽ ലഭിച്ച ഈ എട്ടുകൊല്ലം, തൻെറ കൃത്യനിർവ്വഹണത്തിന്നു പര്യാപ്തമല്ലായിരുന്നു. വടക്കോട്ടു തിരിച്ച ശങ്കരനു തൻെറ ഗുരുവിനെ കണ്ടുകിട്ടിയതു് നർമ്മദാതീരത്തിൽവെച്ചായിരുന്നു. ശ്രീഗൌഡപാദൻെറ ശിഷ്യനായിരുന്നു ഗോവിന്ദഭഗവൽപാദർ. അദ്ദേഹത്തെയായിരുന്നു ശങ്കരൻ ഗുരുവായി വരിച്ചതു്. അനേകം ജ്ഞാനികളാൽ ചൂഴപ്പെട്ടു ശ്രീഗോവിന്ദൻ ഒരു ഗുഹയിൽ ഇരിക്കുകയായിരുന്നു. ശ്രീശങ്കരൻ ഗോവിന്ദപാദരെ സമീപിച്ചു, തന്നെ ശിഷ്യനായി സ്വീകരിക്കേണമെന്നും, ഉപദേശിച്ചരുളേണമെന്നും, സന്യാസം നൽകേണമെന്നും അഭ്യർത്ഥിച്ചു. ഗുരുവിന്നു് ഒട്ടുംതന്നെ സംശയമുണ്ടായിരുന്നില്ല. ശ്രീശങ്കരനെക്കാൾ കൂടുതൽ വിശിഷ്ടനായ ഒരു ശിഷ്യനെ ലഭിക്കുവാനുള്ള ഭാഗ്യം എപ്പോഴാണുണ്ടാവുക? അതു് പ്രതീക്ഷിക്കാവുന്നതുമല്ല. അസംഭാവ്യമാണെന്നുതന്നെ പറയാം. സന്യാസാശ്രമം സ്വീകരിക്കുന്നതിന്നു് പൂർവ്വാംഗമായുള്ള ചടങ്ങുകളെല്ലാം ശ്രീശങ്കരൻ അനുഷ്ഠിച്ചു. വേദാന്തതത്വോപദേശം ഗോവിന്ദഗുരുപാദരിൽനിന്നു സ്വീകരിച്ചു.

ശ്രീശങ്കരൻ ഗോവിന്ദഭഗവൽപാദരുടെ ആശ്രമത്തിൽ താമസിച്ചുകൊണ്ടിരുന്ന കാലത്തു് ഒരു അത്ഭുതം സംഭവിച്ചു. നർമ്മദയിൽ വെള്ളപ്പൊക്കമുണ്ടായി. നദി കര കവിഞ്ഞൊഴുകി. ഇരുവശത്തുമുള്ള സ്ഥലങ്ങൾ വെള്ളത്തിലാണ്ടുപോയി. അനവധി കുടിലുകൾ നശിക്കുമെന്ന ഘട്ടത്തിലായി. ജനങ്ങൾ ഭയചകിതരായി. ശ്രീശങ്കരൻ ഒരു കമണ്ഡലു നിലത്തുവെച്ചു, ജലാകർഷണമന്ത്രം ജപിച്ചു. പെരുവെള്ളം നിയന്ത്രിതമായി. ജലം നദിക്കുതിരിച്ചുചെന്നു. കുടിലുകളും ജനങ്ങളും രക്ഷപ്പെട്ടു. ഗോവിന്ദപാദരുടെ ആശ്രമവും രക്ഷിക്കപ്പെട്ടു. നർമ്മദയിലെ ജലപ്രവാഹം തടഞ്ഞു് പരിസരങ്ങളെ നാശത്തിൽനിന്നു് രക്ഷിക്കുന്നവനാണ് ബ്രഹ്മസൂത്രത്തിന്നു ഭാഷ്യം എഴുതുവാൻ യോഗ്യ

ളായിരിക്കുകയെന്നു് അത്രിമഹർഷി മുൻതന്നെ പ്രവചിച്ചിരുന്നു. ആ വിവരം ഗോവിന്ദപാദരും അറിഞ്ഞിരുന്നു. മററു തരത്തിലും ശ്രീശങ്കരൻെറ യോഗ്യത അദ്ദേഹം വേണ്ടുംവണ്ണം മനസ്സിലാക്കിയിരുന്നു. ശ്രീശങ്കരൻ കാശിക്കുചെന്നു് അവിടെ താമസിക്കേണമെന്നും ബ്രഹ്മസൂത്രത്തിനും മററു രണ്ടു പ്രസ്ഥാനങ്ങളായ ഉപനിഷത്തുകരം, ഭഗവൽഗീത എന്നിവയ്ക്കും വ്യാഖ്യാനങ്ങരം എഴുതേണമെന്നും ഗുരു നിയോഗിച്ചു.

വാരാണസിയെന്നു് വിഖ്യാതമായ കാശിയിലേക്കു ശ്രീശങ്കരൻ യാത്രയായി. ഭാരതീയസംസ്കാരത്തിൻെറയും ആദ്ധ്യാത്മികവിദ്യാവികസനത്തിൻെറയും ചരിത്രത്തിൽ അദ്വിതീയമായ സ്ഥാനമാണു് വിശ്രുതമായ വാരാണസിയ്ക്കുള്ളതു്. ആ പുണ്യക്ഷേത്രത്തിലാണു് ശ്രീശങ്കരൻ തൻെറ പ്രഥമശിഷ്യനെ സ്വീകരിച്ചതു്. ശ്രീശങ്കരൻെറ പ്രഥമശിഷ്യസ്ഥാനം ലഭിക്കുവാനുള്ള ഭാഗ്യം ലഭിച്ചതു് വിഷ്ണുശർമ്മനെന്ന ഒരു യുവാവിന്നായിരുന്നു. അദ്ദേഹം ചോളദേശക്കാരനായിരുന്നു. വാരാണസിക്കുചെന്നു വളരെയധികം കഴിയുന്നതിന്നു മുമ്പാണു് ശ്രീശങ്കരനെ കാണുവാനും സന്യാസം സ്വീകരിക്കുവാനും ഇടയായതു്. തുരീയാശ്രമത്തിൽ അദ്ദേഹത്തിന്നു് ശ്രീശങ്കരൻ നല്കിയ നാമധേയം സനന്ദനെന്നായിരുന്നു. പിന്നീടു് മററു ചില ശിഷ്യന്മാരെയും അദ്ദേഹം സ്വീകരിച്ചു. കാലക്രമത്തിൽ ശിഷ്യന്മാർ പരസ്പരം അസൂയാലുക്കളായിത്തീർന്നുവെങ്കിൽ അതിൽ അത്ഭുതപ്പെടുവാനില്ല. അതു് നൈസർഗ്ഗികംമാത്രമാണു്. ശ്രീശങ്കരൻ സനന്ദനപക്ഷപാതിയായിരുന്നുവെന്നും അദ്ദേഹത്തോടു് പ്രത്യേകം സ്നേഹാദരങ്ങരം കാണിച്ചുവെന്നും മററുശിഷ്യന്മാർ സംശയിച്ചു. സനന്ദനൻ അത്തരം പ്രത്യേകഗണനാ അർഹിക്കുന്നില്ലെന്നും അവർ വിശ്വസിച്ചു. സനന്ദനൻ എത്രയും ശ്രേഷ്ഠനായ ശിഷ്യനായിരുന്നുവെന്നു് മററുള്ളവരെ മനസ്സിലാക്കിക്കണമെന്നു് ശ്രീശങ്കരൻ നിശ്ചയിച്ചു. ഒരു ദിവസം അദ്ദേഹം മററു ശി

ഷ്യന്മാരോടൊപ്പം ഗംഗയിൽ സ്നാനം ചെയ്യുകയായിരുന്നു. സനന്ദനൻ മറുകരയിൽ തന്റെ കാഷായവസ്ത്രങ്ങളുംവെച്ച് നില്ക്കുകയായിരുന്നു. ശ്രീശങ്കരൻ സനന്ദനനെ തന്റെ അടുത്തു വരുവാൻ ആഹ്വാനം ചെയ്തു. ഒരു സാധാരണ കാര്യമെന്നു തോന്നത്തക്കവണ്ണം ഉടനടി സനന്ദനൻ ഗംഗാജലത്തിനു പരിയായി ഗുരുവിന്റെ അടുക്കലേക്ക് നടക്കുകയായി. സനന്ദനൻ ഓരോ അടിവെക്കുമ്പോഴും അദ്ദേഹത്തിന്റെ പാദങ്ങൾക്കടിയിൽ പുതിയ ഒരു താമരപുഷ്പം പൊന്തിവന്നു് താങ്ങിനിൎത്തി. തന്മൂലം അദ്ദേഹത്തിന്നു് പത്മപാദനെന്ന പേരും ലഭിച്ചു. സതീൎത്ഥ്യന്മാൎക്കു അദ്ദേഹത്തിന്റെ മാഹാത്മ്യവും വെളിവായി.

ശ്രീശങ്കരൻ ഹസ്താമലകനെ ശിഷ്യനായി സ്വീകരിച്ചതും അത്ഭുതകരമായ രീതിയിലായിരുന്നു. ഹസ്താമലകൻ ജനനാൽ മൂകനായിരുന്നു. ശ്രീശങ്കരാനുഗ്രഹത്താൽ മകനെ വാഗ്ദേവി പ്രസാദിക്കുമെന്ന വിശ്വാസത്തോടുകൂടി അദ്ദേഹത്തിന്റെ അച്ഛനായിരുന്ന ദിവാകരൻ മകനെ അടുത്തേക്കു കൂട്ടിക്കൊണ്ടുവന്നു. ശ്രീശങ്കരൻ മൂകനായ ബാലനോട് "നീയാർ" എന്നു് ചോദ്യം ചെയ്തു. ബാലൻ ഉടനടി പറഞ്ഞു. "ശരീരം, മനസ്സ് എന്നിവയുടെ അംശങ്ങളും ഗുണങ്ങളുമായി യാതൊരു ബന്ധവുമില്ലാത്തതും അവയിൽനിന്നു് തീരെ വ്യത്യസ്തമായതുമായ ആത്മാവാണ് താൻ" എന്നു്. ശ്രീശങ്കരന്റെ പ്രശ്നത്തിന്നുത്തരമായി ബാലനിൽനിന്നു നിൎഗ്ഗമിച്ചതു് ചില ശ്ലോകങ്ങളായിരുന്നു. അവ ഓരോന്നിന്റെയും അവസാനത്തിലായി, ബാലൻ പ്രഖ്യാപിച്ചു. "സനിത്യോപലബ്ധി സ്വരൂപോഹമാത്മാ" എന്നു്. ആത്മാവാണ് ഞാൻ. നിത്യമായ ബോധമാണ് അതിന്റെ സ്വഭാവം. ശ്രീശങ്കരൻ എന്തെന്നില്ലാതെ സന്തോഷിച്ചു. ബാലനെ തന്റെ ശിഷ്യനായി സ്വീകരിച്ച് കൃതാൎത്ഥനായി. അദ്ദേഹത്തിന്നു് ഹസ്താമലകനെന്ന തുരീയാശ്രമനാമധേയത്തിൽ സന്യാസം നല്കി. ഉള്ളംകയ്യിലുള്ള നെല്ലിക്കപോലെ സ്പഷ്ടമായ ജ്ഞാന

ത്തോടുകൂടിയവനെന്നാണു് ആ പേരിന്റെ അൎത്ഥം. ഏകദേശം ഇതേകാലത്തുതന്നെയായിരുന്നു കലാനാഥനും ശ്രീശങ്കര ശിഷ്യനായതു്. അദ്ദേഹം ശ്രീശങ്കരനെ സമീപിച്ചു് തന്നെ ശിഷ്യനായി സ്വീകരിക്കേണമെന്നു് അപേക്ഷിച്ചു. ശ്രീശങ്കരസ്തുതിയായുള്ള ഒരു ഗീതം പാടിയാണദ്ദേഹം ശിഷ്യത്വം അൎത്ഥിച്ചതു്. അതു് കഠിനമായ തോടകവൃത്തത്തിലായിരുന്നു രചിച്ചതു്. ശ്രീശങ്കരനെ ആ കവനം വളരെ സന്തോഷിപ്പിച്ചു. കലാനാഥനെ ശിഷ്യനായി സ്വീകരിച്ചു്, തോടകാചാൎയ്യനെന്നപേരിൽ സന്ന്യാസം നല്കുകയുംചെയ്തു.

ശ്രീശങ്കരൻ കാശിയിൽ താമസിച്ചുകൊണ്ടിരുന്ന കാലത്തു് നടന്ന രണ്ടു സംഭവങ്ങൾ വിവരണാൎഹങ്ങളാണു്. ഒരു ദിവസം രാവിലെ ശ്രീശങ്കരൻ ഗംഗാസ്നാനം കഴിഞ്ഞു് ശിഷ്യന്മാരാൽ അനുഗമിക്കപ്പെട്ടു. വിശ്വനാഥക്ഷേത്രത്തിലേക്കു ചെല്ലുകയായിരുന്നു. അദ്ദേഹത്തിന്നെതിരായി തന്റെ വേട്ടനായ്ക്കളാൽ അനുഗമിക്കപ്പെട്ടും കൈയിൽ മദ്യകുംഭത്തോടുകൂടിയും ഒരു ചണ്ഡാലൻ വരുന്നുണ്ടായിരുന്നു. അവൻ ശ്രീശങ്കരന്നു് വളരെ അടുത്തെത്തിക്കഴിഞ്ഞിരുന്നു. തന്റെ മാൎഗ്ഗത്തിൽ നിന്നു മാറിനില്ക്കുവാൻ ശ്രീശങ്കരൻ ചണ്ഡാലനോടാജ്ഞാപിച്ചു. ചണ്ഡാലന്നാവട്ടെ ഒട്ടുംതന്നെ സംശയമുണ്ടായില്ല. ഏതാണു് മാറിപ്പോകേണ്ടതു്. ശരീരമോ, ആത്മാവോ? എന്നതായിരുന്നു ചണ്ഡാലന്റെ ചോദ്യം. "എല്ലാവരുടെ ശരീരങ്ങളും രക്തമജ്ജ മാംസാസ്ഥികൾകൊണ്ടു് നിൎമ്മിതമാണു്. എല്ലാററിന്റെയും ഘടന ഒന്നുതന്നെ. ആത്മാവാകട്ടെ സൎവ്വവ്യാപിയുമാണു്. ആരെയാണു് നിങ്ങൾ മാറിപ്പോവാൻ പറയുന്നതു്" എന്നായി ചണ്ഡാലൻ. വന്നതു് സാമാന്യനായ ഒരു ചണ്ഡാലനല്ലെന്നു് ശ്രീശങ്കരൻ ഉടനടി മനസ്സിലാക്കി. യഥാൎത്ഥത്തിൽ ശ്രീപരമേശ്വരനായിരുന്നു ചണ്ഡാലരൂപത്തിൽ ശ്രീശങ്കരന്നു മുമ്പിൽ പ്രത്യക്ഷനായതു്. ശ്രീശങ്കരൻ ഉമാമഹേശ്വരനെ സാഷ്ടാംഗം

പ്രണമിച്ചു. പരബ്രഹ്മപ്രാപ്തിയും ഐക്യബോധവും ലഭിച്ചവൻ—അവൻ ചണ്ഡാലനായാലും ബ്രാഹ്മണനായാലും തന്റെ ഗുരുവാണെന്നു പറഞ്ഞു. അതിവിശിഷ്ടമായ ഗീതങ്ങൾകൊണ്ടു് ശ്രീശങ്കരൻ ജഗദീശ്വരനെ സ്തുതിച്ചു.

മറെറാരു സംഭവം, ശ്രീശങ്കരൻ മോഹമുദ്ഗരമെന്ന സ്തോത്രം രചിച്ചതാണ്. ഒരു വൈയാകരണനെ ഉപകരിച്ചുകൊണ്ടാണ് മോഹമുദ്ഗരം രചിച്ചതു്. ഒരുദിവസം ശ്രീശങ്കരൻ ശ്രീകാശിയിലെ ഒരു തെരുവീഥിയിൽക്കൂടി നടക്കുകയായിരുന്നു. ഒരു വൈയാകരണൻ വ്യാകരണനിയമങ്ങൾ ഉരുവിട്ടു പഠിക്കുകയായിരുന്നു. ഉപയോഗശൂന്യങ്ങളായ വ്യാകരണനിയമങ്ങൾ ഉരുവിട്ടു പഠിക്കുന്ന വൈയാകരണന്റെ ബുദ്ധിശൂന്യതയെ വ്യക്തമാക്കുവാനായി ശ്രീശങ്കരൻ അതിമധുരമായ ഭജഗോവിന്ദകീർത്തനം രചിച്ചു ആദ്യത്തെ ശ്ലോകംകൊണ്ടു അദ്ദേഹം പറയുന്നു. "അല്ലയോ വിഡ്ഢി, ഗോവിന്ദനെ ഭജിക്കുക. ഗോവിന്ദനെ ഭജിക്കുക. ഗോവിന്ദനെ ഭജിക്കുക, മരണകാലം അടുക്കുമ്പോൾ ഡുകൃഞ്കരണേ എന്ന വ്യാകരണനിയമങ്ങൾ നിന്റെ സഹായത്തിനു് എത്തുകയില്ലെന്നു് മനസ്സിലാക്കിയുംകൊണ്ടു് ഗോവിന്ദഭജനം ചെയ്യുക."

ചണ്ഡാലരൂപത്തിൽവന്ന ശ്രീപരമേശ്വരൻ ശ്രീശങ്കരനോടു് ഹിമാലയത്തിൽ സ്ഥിതിചെയ്യുന്ന ബദരികാശ്രമത്തിലേക്കു പോവാൻ ആജ്ഞാപിച്ചു. അതനുസരിച്ചു് അദ്ദേഹം ബദരികാശ്രമത്തിലേക്കു പോയി. അവിടെ വേദവ്യാസമഹർഷിയെ സന്ദർശിച്ചു. അദ്ദേഹത്തിന്റെ അനുഗ്രഹത്തിന്നു് പാത്രീഭവിച്ചു. അവിടെവെച്ചുതന്നെയായിരുന്നു തന്റെ പരമഗുരുവായ ഗോവിന്ദപാദരെ ആചാര്യർ കണ്ടുമുട്ടിയതും, അനുഗ്രഹീതനായതും. ബദരികാശ്രമത്തിൽ നിന്നു് വാരാണസിക്കു് തിരിച്ചുവന്നതിൽപ്പിന്നെയായിരുന്നു ശ്രീശങ്കരൻ തന്റെ ഭാഷ്യങ്ങളും മററു സ്വതന്ത്രകൃതികളും രചിച്ചതു്.

ശ്രീകാശിയിൽ മണികർണ്ണികാഘട്ടത്തിലുള്ള മുക്തിമണ്ഡപത്തിലായിരുന്നു ശ്രീശങ്കരൻ വിവിധ ഗ്രന്ഥങ്ങൾ രചിച്ചതും അവയെ ശിഷ്യകോടികൾക്ക് വിവരിച്ചുകൊടുത്തതുമെന്ന് പറഞ്ഞുകേട്ടിട്ടുണ്ട്. ശ്രീവിഷ്ണുസഹസ്രനാമഭാഷ്യമായിരുന്നു അദ്ദേഹം ആദ്യം രചിച്ചത്. അതിനെത്തുടർന്ന് പ്രസ്ഥാനത്രയമെന്ന് ശ്രുതിപ്പെട്ട ഉപനിഷത്തുകൾ, ഭഗവദ്ഗീത, ബ്രഹ്മസൂത്രം എന്നിവയും. ഒരിക്കൽ അദ്ദേഹം ബ്രഹ്മസൂത്രഭാഷ്യം തന്റെ ശിഷ്യന്മാർക്ക് പറഞ്ഞുകൊടുത്തുകൊണ്ടിരിക്കുമ്പോൾ ശ്രീവേദവ്യാസൻ തന്നെ ഒരു വൃദ്ധന്റെ വേഷത്തിൽ അവിടെ വന്നുവെന്നും തന്റെ അനുമാനങ്ങൾ സാധൂകരിക്കുവാനായി ശ്രീശങ്കരനോട് ആവശ്യപ്പെടുകയുമുണ്ടായിയെന്നും പറയുന്നുണ്ട്. രണ്ടുപേരും തമ്മിൽ നീണ്ടുനിന്ന വാദപ്രതിവാദം ഉണ്ടായി. അത് അവസാനിക്കുന്ന ലക്ഷണമൊന്നും കാണുകയുണ്ടായില്ല. ആഗതനായ വൃദ്ധൻ വേദവ്യാസനാണെന്ന് പത്മപാദൻ മനസ്സിലാക്കിക്കഴിഞ്ഞിരുന്നു. അദ്ദേഹം ആചാര്യനോടും വൃദ്ധനോടുമായി പറഞ്ഞു. "ശിവാവതാരമായ ശ്രീശങ്കരനും വിഷ്ണുവിന്റെ അവതാരമായ വേദവ്യാസനും തമ്മിൽ കലഹിക്കുവാൻ തുടങ്ങിയാൽ ലോകത്തിൽ സമാധാനവും ശാന്തിയും ഉണ്ടാകുന്നതെങ്ങിനെ" പത്മപാദൻ അവരോട് വാദപ്രതിവാദങ്ങൾ അവസാനിപ്പിക്കുവാൻ അപേക്ഷിക്കുകയും ചെയ്തു. താൻ ആരാണെന്നുള്ള വസ്തുത വ്യക്തമായിക്കഴിഞ്ഞവുടൻ വേദവ്യാസൻ ശ്രീശങ്കരന്റെ ഭാഷ്യം ശരിയാണെന്ന് സമ്മതിക്കുകയും അദ്ദേഹത്തിന്റെ ജീവിതപ്രമാണം 16 കൊല്ലത്തിൽനിന്ന് 32 ആയിത്തീരുമെന്ന് അനുഗ്രഹിക്കുകയും ചെയ്തു. ശ്രീശങ്കരൻ ഭാരതപര്യടനം നടത്തി തന്റെ വേദാന്തതത്വങ്ങൾ പ്രചരിപ്പിക്കണമെന്നും അദ്വൈതമതം സ്ഥാപനം ചെയ്യണമെന്നും പറഞ്ഞു വേദവ്യാസൻ അന്തർദ്ധാനം ചെയ്തു.

കാശിയിൽനിന്ന് ശ്രീശങ്കരൻ പ്രയാഗക്കുപോയി. ഗംഗ, യമുന, സരസ്വതി എന്നിവയുടെ സംഗമസ്ഥാനമായ ത്രിവേ

ണിയിൽ കുറെക്കാലം സ്ഥാനംചെയ്തു താമസിച്ചു. വിശ്രുതനും അ ഭിജ്ഞനുമായ മീമാംസകനായിരുന്നു കുമാരിലഭട്ടൻ. അദ്ദേഹം ഉമിത്തീയിൽകിടന്നു പ്രാണത്യാഗംചെയ്യുവാൻ തീൎച്ചയാക്കിയ വൎത്തമാനം ശ്രീശങ്കരൻ അറിഞ്ഞു. ഉടൻതന്നെ അദ്ദേഹം കുമാരിലഭട്ടനെ സന്ദൎശിച്ചു. പൂൎവ്വമീമാംസയിലുള്ള ദൂഷ്യങ്ങൾ വ്യക്തമാക്കുവാൻ ശ്രീശങ്കരൻ ആഗ്രഹിച്ചു. അതിനെ സംബന്ധിച്ച് വാദപ്രതിവാദങ്ങൾ നടത്തുവാൻ ഏററവും കൂടുതൽ യോഗ്യൻ കുമാരിലഭട്ടൻ തന്നെയായിരുന്നു. എന്നാൽ വാദപ്രതിവാദത്തിൽ ഏൎപ്പെടാവുന്ന അവസ്ഥയിലല്ല ശ്രീശങ്കരൻ കുമാരിലഭട്ടനെ കണ്ടതു. അദ്ദേഹത്തിന്റെ ശരീരത്തിനു ചുററും ഉമി കുന്നുപോലെ കൂട്ടി അതിൽ തീകൊടുത്തു് സാവധാനത്തിൽ വെന്തു മരിക്കുകയായിരുന്നു. മുമ്പു് താൻ ചെയ്തിട്ടുള്ള ഒരു തെററിനു് പ്രായശ്ചിത്തമായിട്ടായിരുന്നു കുമാരിലഭട്ടൻ ആ യാതന സ്വയം വരിച്ചതു്. അദ്ദേഹം മുമ്പൊരിക്കൽ ബുദ്ധമതരഹസ്യങ്ങൾ മനസ്സിലാക്കുവാൻ ആഗ്രഹിച്ചു. അതു് സാമാന്യം ന്യായമായ മാൎഗ്ഗങ്ങളിൽകൂടി സാധിക്കുന്നതല്ലെന്നുകണ്ട അദ്ദേഹം ഒരു ബൌദ്ധന്റെ വേഷം ധരിച്ചു് ബൌദ്ധാചാൎയ്യന്മാരെ സമീപിച്ചു. അവരെ വഞ്ചിച്ചു അവരുടെ രഹസ്യങ്ങൾ മനസ്സിലാക്കി. ബുദ്ധമതഖണ്ഡനം കാൎയ്യക്ഷമമായി ചെയ്യുവാൻവേണ്ടിയായിരുന്നു അദ്ദേഹം അങ്ങിനെ ചെയ്തതു്. എന്നാൽ കുമാരിലഭട്ടൻ കൎമ്മകാണ്ഡത്തിൽ അത്യന്തം വിശ്വസിക്കുന്നവനായിരുന്നു. മനഃപൂൎവ്വം താൻചെയ്ത കുററത്തിനു് കൎമ്മകാണ്ഡം വിധിക്കുന്ന പ്രായശ്ചിത്തം ചെയ്യേണ്ടതു് തന്റെ കൎത്തവ്യമാണെന്നു് അദ്ദേഹം ഉറച്ചു. അതുകൊണ്ടായിരുന്നു അദ്ദേഹം ഉമിത്തീയിൽ വെന്തു മരിക്കുവാൻ തീൎച്ചയാക്കിയതു്. കുമാരിലഭട്ടനെ ഈ അവസ്ഥയിൽകണ്ട ശ്രീശങ്കരൻ വളരെ സങ്കടപ്പെട്ടു. അദ്ദേഹവുമായി വാദപ്രതിവാദം നടത്തി പൂൎവ്വമീമാംസയുടെ ദൂഷ്യങ്ങൾ വ്യക്തമാക്കുവാൻ തനിക്കു സാധിക്കാഞ്ഞതിൽ അദ്ദേഹം വളരെ ഖേദിച്ചു. മാഹിഷ്മതിയിൽ മണ്ഡനമിത്രൻ എന്ന ഒരു പ

ണ്ഡിതനുണ്ടെന്നും അദ്ദേഹവുമായി വാദപ്രതിവാദം നടത്താവുന്നതാണെന്നും പറഞ്ഞു ശ്രീശങ്കരനെ സമാധാനിപ്പിച്ചു കുമാരിലഭട്ടർ.

പരിചയസമ്പന്നനും വാദപ്രതിവാദങ്ങളിലേർപ്പെടുവാൻ നിയോഗ്യനുമായ മഹാപണ്ഡിതനായിരുന്നു മണ്ഡനമിശ്രൻ. വേദങ്ങളിലും തർക്കശാസ്ത്രം മുതലായ മററുശാസ്ത്രങ്ങളിലും പ്രവീണനായിരുന്നു അദ്ദേഹം. ശ്രീശങ്കരൻ മണ്ഡനമിശ്രന്റെ ആശ്രമത്തിൽ എത്തിയ സമയം ആ ഗൃഹത്തിന്റെ വാതിൽ അടച്ചിരുന്നു. മണ്ഡനമിശ്രൻ ഒരു ശ്രാദ്ധകർമ്മം നടത്തുകയായിരുന്നു. തന്റെ യോഗശക്തി ഉപയോഗിച്ചു് ശ്രീശങ്കരൻ ഗൃഹത്തിനകത്തുകടന്നു. താനുമായി വാദപ്രതിവാദത്തിലേർപ്പെടേണമെന്നു് മണ്ഡനമിശ്രനോടു് അദ്ദേഹം അപേക്ഷിച്ചു. ശ്രീശങ്കരന്റെ ജീവിതത്തിൽ ഏററവുമധികം പ്രാധാന്യമർഹിക്കുന്നതും അത്യന്തം രസകരവുമായ സംഭവമാകുന്നു, ശങ്കര—മണ്ഡനമിശ്ര സംവാദം. കർമ്മാനുഷ്ഠാനങ്ങൾ അനുപേക്ഷണീയമാണെന്നും അവ തന്നെയാണു് മോക്ഷഹേതുക്കളെന്നും ഘോഷിക്കുന്ന വേദങ്ങൾ എന്നതാണു് മീമാംസകരുടെ വാദം. പ്രത്യുത പരബ്രഹ്മ_ആത്മബന്ധമാണു് വേദത്തിലെ ഏററവും പ്രധാനമായ പ്രതിപാദ്യം എന്നതാണു് വേദാന്തികളുടെ വാദം. ശ്രീശങ്കരന്റെ ജീവിതലക്ഷ്യം തന്നെ വേദാന്തമതസ്ഥാപനമായിരുന്നു. മീമാംസകവാദം അടിസ്ഥാനരഹിതമാണെന്നും അർത്ഥരഹിതമാണെന്നും സ്ഥാപിക്കുവാൻ വേണ്ടിയാണു് ശ്രീശങ്കരൻ വാദപ്രതിവാദം അർത്ഥിച്ചതു്. കർമ്മകാണ്ഡത്തിന്റെ പ്രചണ്ഡവക്താവായ മണ്ഡനമിശ്രനുമായുള്ള സംവാദം അതുകൊണ്ടു് ശ്രീശങ്കരന്റെ ജീവിതത്തിൽ അതിപ്രധാനമായ ഒരു സംഭവമായിരുന്നുവെന്നതിൽ സംശയമില്ല.

വാദപ്രതിവാദം അനവധി ദിവസങ്ങൾ നീണ്ടുനിന്നു. മണ്ഡനമിശ്രന്റെ പത്നിയായ ഭാരതിദേവി അസാമാന്യപാ

ണ്ഡിത്യം നേടിയ ഒരു സ്ത്രീരത്നമായിരുന്നു. അവരായിരുന്നു വാദപ്രതിവാദത്തിൽ മാദ്ധ്യസ്ഥം വഹിച്ചതു്. വാദപ്രതിവാദം ആരംഭിക്കുന്നതിനുമുമ്പു് ഭാരതിദേവി മണ്ഡനമിത്രന്റെയും ശ്രീശങ്കരന്റെയും കഴുത്തുകളിൽ ഓരോ പുഷ്പഹാരം അണിയിക്കുകയും ആരുടെ കഴുത്തിലെ ഹാരം ആദ്യം വാടുവാൻ തുടങ്ങുന്നുവോ അവർ വാദത്തിൽ പരാജയപ്പെട്ടതായി ഗണിക്കപ്പെടുമെന്നു് പ്രഖ്യാപിക്കുകയും ചെയ്യുകയാണു് പതിവു്. അങ്ങിനെ അനവധി ദിവസങ്ങൾ കഴിഞ്ഞുപോയി. മണ്ഡനമിത്രന്റെ കഴുത്തിലെ ഹാരം വാടിത്തുടങ്ങുന്ന ലക്ഷണങ്ങൾ പ്രത്യക്ഷമായി. അദ്ദേഹത്തിന്റെ പത്നിതന്നെ നിശ്ചയിച്ച പരാജയലക്ഷണമാണല്ലോ അതു്. അതുകൊണ്ടു് ശ്രീശങ്കരാഭിപ്രായം ശരിയാണെന്നും താൻ വാദത്തിൽ പരാജയപ്പെട്ടുവെന്നും മണ്ഡനമിത്രൻ സമ്മതിച്ചു. ശ്രീശങ്കരന്റെ ശിഷ്യത്വം സ്വീകരിക്കുവാനും സന്യസിക്കുവാനും അദ്ദേഹം തയ്യാറായി.

എന്നാൽ, ശ്രീശങ്കരന്റെ വിജയം പൂർണ്ണമല്ലെന്നും അതു് പൂർണ്ണമാവണമെങ്കിൽ തന്നെയുംകൂടി വാദപ്രതിവാദത്തിൽ അദ്ദേഹം തോല്പിക്കണമെന്നും ഭാരതിദേവി പറഞ്ഞു. ശ്രീശങ്കരൻ അതിനും സമ്മതിച്ചു. വിവിധശാസ്ത്രാന്തർഗ്ഗതമായ അനവധി വിഷയങ്ങൾ വാദിക്കപ്പെട്ടു. ഓരോന്നിലും ശ്രീശങ്കരൻ തന്റെ അഭിപ്രായം സാധുവാണെന്നു വ്യക്തമാക്കി വാദത്തിൽ തന്റെ മേന്മ സ്ഥാപിച്ചു. ശ്രീശങ്കരചരിത്രത്തിൽ ഈ ഘട്ടത്തിലാണു് അത്യന്താപേക്ഷിതമല്ലാത്തതും ഒഴിച്ചുവിടാവുന്നതുമായ ഒരു സംഭവം ചരിത്രകാരന്മാർ വിവരിച്ചുകാണുന്നതു്. ഭാരതിദേവി എങ്ങിനെയെങ്കിലും ശ്രീശങ്കരനെ തോല്പിക്കുവാൻ ആഗ്രഹിച്ചുപോലും. ശ്രീശങ്കരൻ ബാല്യത്തിൽ സന്യസിച്ചു. അദ്ദേഹത്തിനു കാമശാസ്ത്രസംബന്ധിയായ അനുഭവം ഒട്ടുംതന്നെ ഉണ്ടായിരുന്നില്ല. അതുകൊണ്ടു് കാമശാസ്ത്രസംബന്ധിയായ ചില വിഷയങ്ങളെ ഭാരതിദേവി വാദപ്രതിവാദത്തിൽ ഉന്നയിച്ചു. തനി

ക്ക ആ വിഷയങ്ങളെക്കുറിച്ച് ഒട്ടുംതന്നെ അറിവില്ലെന്നു് ശ്രീശങ്കരൻ സമ്മതിച്ചു. എന്നാൽ സമയംനല്കുന്നതായാൽ ആ വിഷയങ്ങളെക്കുറിച്ചും വാദിക്കുവാൻ താൻ തയ്യാറാണെന്നു് ശ്രീശങ്കരൻ പറയുകയും ചെയ്തു. ഭാരതിദേവി അതിന്നുവേണ്ടി സമയം അനുവദിച്ചുകൊടുത്തു. തല്ക്കാലം വാദം നിൎത്തിവെച്ചു. ശങ്കരസഹായാൎത്ഥം മറെറാരു സംഭവമുണ്ടായി. അമരകനെന്ന രാജാവു് അപ്പോഠം കാലധൎമ്മം പ്രാപിച്ചു. തന്റെ ശരീരത്തെ ജാഗ്രതയായി സൂക്ഷിക്കേണമെന്നു് തന്റെ ശിഷ്യന്മാരെ പറഞ്ഞേല്പിച്ച ശങ്കരൻ തന്റെ യോഗശക്തികൊണ്ടു് അമരകന്റെ ശരീരത്തിൽ കടന്നു രാജാവു് ഉയിൎത്തെഴുന്നേററു. പൌരന്മാരെല്ലാം സന്തോഷഭരിതരായി, അത്യാശ്ചൎയ്യകരമായ ഈ സംഭവംകൊണ്ടു്. അമരകശരീരത്തിലുള്ള ശ്രീശങ്കരൻ രാജഭോഗങ്ങഠം അനുഭവിച്ചുംകൊണ്ടു് രാജധാനിയിൽ വസിച്ചുപോന്നു. അമരുകരാജ്ഞിമാരിൽനിന്നു് കാമശാസ്ത്രസംബന്ധിയായ അനുഭവങ്ങളും ശ്രീശങ്കരനുണ്ടായി. രാജാവു് രാജ്യഭാരം ചെയ്യുന്ന രീതിക്കു് മുമ്പൊന്നുമില്ലാത്ത ഒരു പ്രത്യേകതയും ഔദ്ധത്യവും പ്രത്യക്ഷപ്പെട്ടു. അമരുകരാജാവു് ഉയിൎത്തെഴുന്നേററപ്പോഠം മുമ്പിലത്തേക്കാഠം ബുദ്ധിമാനും ഗുണവാനും ആയിത്തീൎന്നിരിക്കുന്നതായി ജനങ്ങഠം കണ്ടു. രാജശരീരത്തിലുള്ള ആത്മാവു് മററുവല്ലവരുടെയും ആയിരിക്കണമെന്നു് മന്ത്രിമാർ സംശയിച്ചുതുടങ്ങി. അതു് ഒരു യോഗിയുടെ ആത്മാവായിരിക്കാമെന്നാണവൎക്കു തോന്നിയതു്. ദൂതന്മാർ രഹസ്യസന്ദേശവും വഹിച്ചു് രാജ്യത്തിലെ വിവിധഭാഗങ്ങളിലേക്കു പോയി. വല്ല യോഗിയുടെയും ശവം എവിടെയെങ്കിലും കിടപ്പുണ്ടെങ്കിൽ അതിനെ കണ്ടുപിടിക്കുവാനും ഉടനടി സംസ്കരിക്കുവാനുമുള്ളതായിരുന്നു സന്ദേശം. ഒടുവിൽ അവർ ശ്രീശങ്കരന്റെ ശരീരം കണ്ടെത്തി. അതു് ചിതയിൽവെച്ചു് സംസ്കരിക്കുവാൻ തുടങ്ങി. അതിനിടക്കു് ശങ്കരശിഷ്യന്മാർ അമരുകരാജധാനിക്കു വന്നു രാജാവിനെ ചെന്നുകണ്ടു. തന്റെ രഹസ്യം ശ്രീശങ്കരനെ ഓൎമ്മിപ്പിച്ചു. ഉടനടി ശങ്കരാത്മാവു് രാജദേഹം വിട്ടു്

ചിതയിലുള്ള തന്റെ ശരീരത്തിൽ കടന്നു് ശ്രീലക്ഷ്മീനരസിംഹനെ പ്രാൎത്ഥിച്ചു. രാജാവു് മരിച്ചുവീണു. ശ്രീശങ്കരൻ കത്തിജ്വലിക്കുന്ന ചിതയിൽനിന്നെഴുന്നേററുവന്നു.

ശ്രീശങ്കരൻ മണ്ഡനമിശ്രഗൃഹത്തിലേക്കു തിരിച്ചുപോയി; വാദപ്രതിവാദം തുടൎന്നു. കാമശാസ്ത്രസംബന്ധിയായ വിഷയങ്ങളിൽകൂടി ശ്രീശങ്കരനെ തോല്പിക്കുവാൻ സാദ്ധ്യമല്ലെന്നു ഭാരതീദേവി കണ്ടു. തന്റെ പരാജയം സമ്മതിച്ചു. മണ്ഡനമിശ്രനുമായുള്ള വാദപ്രതിവാദത്തിൽ ശ്രീശങ്കരനു വിജയം പൂൎണ്ണമായി. മണ്ഡനമിശ്രൻ തനിക്കു് സന്യാസാശ്രമം നല്കി ഉപദേശിക്കുവാനും തന്നെ ശിഷ്യനായി സ്വീകരിക്കുവാനും ശ്രീശങ്കരനോടപേക്ഷിച്ചു മണ്ഡനമിശ്രനു് സുരേശ്വരനെന്ന തുരീയാശ്രമനാമധേയം ശ്രീശങ്കരൻ നല്കി. ഭാരതീദേവി മണ്ഡനമിശ്രനെ തുടൎന്നു സന്യാസവൃത്തി സ്വീകരിച്ചു.

ശ്രീശങ്കരദിഗ്വിജയത്തിനുള്ള രംഗം ഒരുങ്ങികഴിഞ്ഞിരുന്നു. ഭാരതദേശത്തിലെ ആദ്ധ്യാത്മികദിഗ്വിജയം ആയിരുന്നു അതു്. അതിന്റെ സ്വഭാവവും പ്രാധാന്യവും വ്യക്തമാക്കുക എളുപ്പമല്ല. അത്രയും ഉന്നതമായ ഒരു സംഭവമായിരുന്നു അതു്; പ്രത്യേകിച്ചും ആ കാലഘട്ടത്തിൽ. ശ്രീശങ്കരന്റെ മാതൃസ്നേഹം എത്രമാത്രം വിപുലമായിരുന്നുവെന്നു് വ്യക്തമാക്കുന്ന ഒരു സംഭവം അതിനിടക്കു് ഉണ്ടായി. തന്റെ മാതാവിനുവേണ്ടി കീഴ്വഴക്കങ്ങളെ അവഗണിക്കുവാനും ജനവിരോധം വരിക്കുവാനും ഉള്ള മനക്കരുത്തു് ശ്രീശങ്കരനു് എത്രയധികം ഉണ്ടായിരുന്നുവെന്നും ആ സംഭവം തെളിയിച്ചു. അമ്മയുടെ അന്ത്യകാലം അടുത്തുവെന്നു് ശ്രീശങ്കരൻ മനസ്സിലാക്കി. താൻ മാതാവിന്റെ ചരമശയ്യയിലുണ്ടാവുമെന്നും മൃതദേഹം സംസ്കരിക്കുമെന്നും അന്നു വാഗ്ദാനം ചെയ്തിരുന്നതു് അദ്ദേഹം ഓൎമ്മിച്ചു് ഉടനെ കാലടിയിലെത്തി. തന്റെ മകനെ കാണാനിടയായതിൽ മാതാവു് അത്യധികം സന്തോഷിച്ചു. പുത്രൻ അമ്മയുടെ ഗുരുവായിചമഞ്ഞു. ആദ്ധ്യാത്മി

കോപദേശങ്ങൾ നല്കി മാതാവിനെ പരലോകയാത്രയ്ക്കു തയ്യാറാക്കി. തന്റെ മരണത്തെ മനഃശ്ശാന്തിയോടും ധൈര്യത്തോടുംകൂടി വരിക്കുവാൻ ആര്യാംബ തയ്യാറായി. അതിശാന്തമായിരുന്നു അവരുടെ അന്ത്യം. ശ്രീശങ്കരൻ മാതൃസംസ്കാരത്തിനു ഒരുക്കംചെയ്തു. ബന്ധുക്കളാവട്ടെ അദ്ദേഹത്തെ സഹായിക്കുവാൻ തയ്യാറായിരുന്നില്ല. സന്ന്യാസാശ്രമം സ്വീകരിച്ച പുത്രൻ മാതൃസംസ്കാരം ചെയ്യുന്നതു് ശാസ്ത്രവിരുദ്ധമാണെന്നവർ വാദിച്ചു. ഗൃഹസ്ഥാശ്രമം സ്വീകരിക്കാതെ സന്ന്യാസാശ്രമം സ്വീകരിച്ചതിൽതന്നെ അദ്ദേഹത്തിന്റെ ബന്ധുക്കൾ വിരോധം രേഖപ്പെടുത്തിയിരുന്നു. അന്തരക്കാരുണ്ടോ ഒരു സന്ന്യാസി മൃതദേഹം സംസ്കരിക്കുന്നതു് കണ്ടുകൊണ്ടുനില്ക്കുന്നു. അവരുടെ വിരോധം വകവെക്കാൻ ശ്രീശങ്കരൻ തയ്യാറില്ലെന്നു കണ്ടപ്പോൾ അവർ ശകരുമായി നിസ്സഹകരിച്ചു ഇല്ലംവിട്ടുപോയി. സംസ്കാരകർമ്മം താൻ ഒററക്കു നിർവ്വഹിക്കേണ്ടിവരുമെന്നു കണ്ട ശ്രീശങ്കരൻ തന്റെ ഇല്ലത്തൊടിയിൽതന്നെ വാഴത്തണ്ടുകൊണ്ടു് ഒരു ചിതയുണ്ടാക്കി. മാതൃശരീരത്തെ ചെറുകഷ്ണങ്ങളാക്കി മുറിച്ചു് ചിതയിൽ കൊണ്ടുപോയി വെച്ചു് തന്റെ യോഗശക്തികൊണ്ടു് അഗ്നിപ്രദാനംചെയ്തു. നമ്പൂതിരികൾ ശാപബാധിതരായി. അടുത്തകാലത്തു് ശ്രീ ശൃംഗേരിജഗത് ഗുരു കാലടിക്കു വന്നിരുന്ന സമയത്തു മാത്രമാണു് ആ ശാപം നീങ്ങിയതു്. അതുവരെ നമ്പൂതിരിമാർ ഇല്ലത്തൊടിയിൽ തന്നെയായിരുന്നു ശവസംസ്കാരം നടത്തിയിരുന്നതു്. തിരിച്ചറിയാൻ കഴിയാത്തവിധം മൃതദേഹത്തെ മുറിച്ചുമായിരുന്നു അതു ചെയ്തതും.

മാതൃസംസ്കാരാനന്തരം ശ്രീശങ്കരൻ മനോവേഗത്തിലുള്ള ദിഗ്വിജയം ആരംഭിച്ചു. ഭാരതമൊട്ടാകെ ഒന്നിലധികം പ്രാവശ്യം അദ്ദേഹം പര്യടനംചെയ്തു. മൂന്നുപര്യടനങ്ങളുണ്ടായിരുന്നുവെന്നാണു് പറയുന്നതു്. അദ്ദേഹം ചെന്നദിക്കിലെ ജനങ്ങളെല്ലാം സംസാരത്തിൽനിന്നു സമുദ്ധരിക്കപ്പെട്ടുവെന്നു വിശ്വസിച്ചു, ആഹ്ലാദഭരിതരായി. അവിടവിടെയായി ധാരാളം വിരോ

ധികളും ഉണ്ടായിരുന്നു. പ്രേരണ, മധുരമായ വാദങ്ങൾ, മികച്ച സ്വാനുഭവം എന്നിവകൊണ്ടു് അവരെയെല്ലാം അദ്ദേഹം സ്വന്തം കക്ഷിയിലേക്കു് ആകർഷിച്ചു. തന്നെക്കുറിച്ചു് തന്റെ ഗ്രന്ഥങ്ങളിൽ ഒരേടികിൽ മാത്രമാണു് ശ്രീശങ്കരൻ സൂചിപ്പിക്കുന്നതു്. അതും അവസാനഭാഗത്തു്. അതു് കാണുന്നതു് സൂത്രഭാഷ്യത്തിന്റെ ഒടുവിലായിട്ടാണു്. ഇഹലോകജീവിതത്തിൽതന്നെ ബ്രഹ്മജ്ഞാനം കൈവന്ന ഒരുവന്റെ ഹൃദയപൂർവ്വമായ അനുഭവത്തെ മറെറാരുത്തൻ നിഷേധിക്കുന്നതു അസാദ്ധ്യമാണെന്നാണു് അദ്ദേഹം പറയുന്നതു്.

കഥം ഹി ഏകസ്യ സ്വഹൃദയപ്രത്യയം
ബ്രഹ്മവേദനം ദേഹധാരണം ച
അപരേണ പ്രതിക്ഷേപ്തും ശക്യതേ.

ഭ്രമാത്മകമായ തത്വങ്ങൾ സാമാന്യജനങ്ങളെ തെററിദ്ധരിപ്പിച്ചു വഴിപിഴപ്പിച്ചുകൊണ്ടിരുന്ന കാലമായിരുന്നു അതു്. അന്നു് പൂർവ്വാചാരപ്രിയർക്കു നിരീശ്വരവാദികളുടെ പ്രചാരങ്ങളെ എതിർക്കുവാനായി കൈവശമുണ്ടായിരുന്ന ആയുധവും വാദവും കർമ്മപരമായ ചടങ്ങുകളെക്കാൾ നല്ലതായി മറെറാന്നും ഇല്ല എന്നതു മാത്രമാണു്. അതു ഒട്ടും പര്യാപ്തവുമല്ലായിരുന്നു. അപ്പോളാണു് ശ്രീശങ്കരൻ ഉപനിഷദ്വേദാന്തത്തിന്റെ ശീർഷത്തിലെത്തിയതും ലോകഹിതത്തിനും ഗുണത്തിനുമായി അവിടെനിന്നു് ശാശ്വതജീവിതഗംഗ പ്രവഹിപ്പിച്ചതും.

ശങ്കരന്റെ അവതാരോദ്ദേശം വിനാശാത്മകക്രിയ അല്ലായിരുന്നു. നേരെമറിച്ചു് ചില വിടവുകൾ നികത്തുകയായിരുന്നു അദ്ദേഹം ചെയ്തതു്. അദ്ദേഹം പ്രചാരംചെയ്ത അദ്വൈതമതം മററു മതങ്ങളോടുള്ള വിരോധം രേഖപ്പെടുത്തുകയല്ല ചെയ്യുന്നതു്. അദ്വൈതസിദ്ധാന്തത്തിനും ദ്വൈതസിദ്ധാന്തങ്ങൾക്കും തമ്മിൽ സ്പർദ്ധയുണ്ടാകേണ്ട ആവശ്യമില്ലെന്നു് ശ്രീശങ്കരന്റെ പരമഗുരുവായ ഗൌഡപാദൻ മുൻകൂട്ടിതന്നെ വ്യക്തമാക്കിയിരുന്നു. ഉന്ന

തനിലവാരത്തിലുള്ള തത്വങ്ങൾ അതേവിഷയത്തിൽ താണനിലവാരത്തിലുള്ളവയെ നിഷേധിക്കുകയല്ല ചെയ്യുന്നതു്. നേരെമറിച്ചു് അതിൻെറ കഴമ്പിനെ ശുദ്ധീകരിച്ചു് നിലനിൎത്തുകയാണു് ചെയ്യുന്നതു്. ആരുംതന്നെ തൻെറ അംഗങ്ങളുമായി തമ്മിൽ തല്ലാറില്ല. എന്നതുപോലെ അദ്വൈതത്തിന്നു് ദ്വൈതമതങ്ങളുമായി വിരോധമുണ്ടാവാനിടയില്ല. മതങ്ങളുടെ ഐക്യവും പൂൎണ്ണതയും വീണ്ടും കണ്ടുപിടിച്ചു് വ്യക്തമാക്കുകയാണു് ശ്രീശങ്കരൻ ചെയ്തതു്. അതും ലോകം കലഹകലുഷമായിരുന്ന ഒരുകാലത്തു്. മനുഷ്യബന്ധത്തിലുള്ള വിടവുകൾ നികത്തി മതങ്ങൾ യഥാവിധി പുനഃസ്ഥാപിക്കുവാനായിരുന്നു ശ്രീശങ്കരൻ ശ്രമിച്ചതു്. ബ്രഹ്മാദ്വൈതം സ്ഥാപിക്കുക മാത്രമായിരുന്നില്ല അദ്ദേഹത്തിൻെറ ജീവിതലക്ഷ്യം. വിവിധമതങ്ങളുടെ വ്യത്യാസരാഹിത്യം വ്യക്തമാക്കുന്നതുകൂടി അതിൽ ഉൾക്കൊണ്ടിരുന്നു. ഈ കൎത്തവ്യനിൎവ്വഹണത്തിൽ അദ്ദേഹം അവലംബിച്ചതു് 'ഏകംസത്യം' എന്ന വേദവാക്യത്തെയായിരുന്നു. പരസ്പരധാരണയും സമാധാനവും ഉളവാക്കുവാൻവേണ്ടി അദ്ദേഹം തുടൎന്നുപറയുന്നു. "ജ്ഞാനികൾ അതിനെ പലതരത്തിൽ വ്യാഖ്യാനിക്കുന്നുവെന്നു".

ശ്രീശങ്കരൻെറ വിട്ടുവീഴ്ചാമനോഭാവവും ഒത്തുതീൎപ്പിനുള്ള അതിയായ ആഗ്രഹവും സൂത്രഭാഷ്യത്തിൻെറ ഉപക്രമത്തിൽ അദ്ധ്യാസപ്രതിപാദനത്തിൽതന്നെ പ്രത്യക്ഷമാകുന്നുണ്ടു്. അദ്ധ്യാസം അഥവാ സമാരോപണം തന്നെയാണു് അദ്വൈതമതത്തിൻെറ മൂലക്കല്ലുകളിൽ ഒന്നു്. യാഥാസ്ഥിതികരും ആധുനികരുമായ പലരുടെയും നിൎവ്വചനങ്ങൾ ശ്രീശങ്കരൻ ഉദ്ധരിച്ചുകൊണ്ടു പറയുന്നു. "അദ്ധ്യാസത്തിൻെറ ഫലമായി ലഭിക്കുന്നതു് ഒരേ വസ്തുവിൻെറ വിവിധവശങ്ങൾ മാത്രമാണെന്നും തന്മൂലം ഒരേ വസ്തു വ്യത്യസ്തമായി തോന്നുകമാത്രമാണുണ്ടാവുന്നതെന്നുമുള്ളതിൽ എല്ലാവൎക്കും അഭിപ്രായൈക്യമുണ്ടു്. മുത്തുച്ചിപ്പിയും കാഴ്ചയിൽ വെള്ളിപോലെ പ്രകാശിക്കുന്നു. ഒരു ചന്ദ്രനു മറെറാരു

ദൎശനംകൂടി ഉള്ളതായി തോന്നുന്നു. ഒരു വിഷയത്തെക്കുറിച്ചുള്ള വിവിധ അഭിപ്രായങ്ങൾ ആംശികങ്ങളാണെന്നതിൽ സംശയമില്ല. എന്നാൽ അവയിലും കുറെയെല്ലാം യാഥാൎത്ഥ്യം ഉണ്ട്. കാഴ്ചയിൽ വ്യത്യസ്തങ്ങളാണെന്നു തോന്നുന്നവയിലുള്ള ഐക്യം കണ്ടെത്തുവാനാണ് അദ്വൈതി ശ്രമിക്കുന്നത്. അതുകൊണ്ട് അദ്വൈതി വിവിധാഭിപ്രായങ്ങളിൽ പൊതുവായിക്കാണുന്ന ഏറ്റവും കവിഞ്ഞ പൊരുത്തങ്ങൾക്ക് പ്രാധാന്യം നല്കുന്നു. അഭിപ്രായൈക്യം വികസിപ്പിക്കുവാനും പൂൎണ്ണൈക്യം ഉണ്ടാവാനുമുള്ള മാൎഗ്ഗം വെട്ടിത്തെളിയിക്കുന്നു.”

പൂൎവ്വാചാരപ്രിയൎക്കും ആധുനികാചാരപ്രേമികൾക്കും ഒരേപോലെ സഹായകരമായിരുന്നു ശ്രീശങ്കരന്റെ വിമൎശനം. പൂൎവ്വാചാരപ്രിയരിൽ പൂൎവ്വമീമാംസകരും ആധുനികാഭിപ്രായക്കാരിൽ ബൌദ്ധന്മാരും ശ്രീശങ്കരന്റെ ശ്രദ്ധക്ക് പ്രത്യേകം വിധേയരായി. അൎത്ഥരഹിതവും അന്ധവുമായ ചടങ്ങുകൾ ഒരു വശത്തും ഫലശൂന്യമായ നിരീശ്വരവാദം മറുവശത്തും ആയി രാജ്യത്തെ കുഴക്കിമറിക്കുന്ന കാലമായിരുന്നു അത്. ചിന്താഗതിയിൽ പരസ്പരവൈരുദ്ധ്യം ഏറ്റവും കൂടുതലായിരുന്നുവെങ്കിലും മീമാംസകരുടെയും ബൌദ്ധരുടെയും നിരീശ്വരവാദം പ്രചരിപ്പിക്കുന്നതിൽ അവർ അത്ഭുതകരമായ ഐക്യം പ്രകടിപ്പിച്ചു. ലോകരക്ഷക്കും വേദാന്തമതസ്ഥാപനത്തിനുമായി അവതരിച്ച ശ്രീശങ്കരന്ന് ആ രണ്ടു കക്ഷികൾക്കുമിടയിൽക്കൂടി രാജ്യത്തെ നയിക്കേണ്ടിവന്നു. അൎത്ഥശൂന്യമായ ചടങ്ങുകൾക്കും ശൂന്യവാദത്തിനും ഇടയിലായി, മീമാംസകരുടെയും ബൌദ്ധരുടെയും ഏകപക്ഷീയതയെ തിരുത്തേണ്ടിയുമിരുന്നു. അദ്ദേഹത്തിന്റെ വിമൎശനം രണ്ടുകൂട്ടൎക്കും നാശകരമായിരുന്നില്ല. പ്രത്യുത അവക്കതിൽ നിന്ന് ഗുണമാണുണ്ടായത്. ജ്ഞാനസമ്പാദത്തിൽ കൎമ്മമാൎഗ്ഗച്ചങ്ങുകൾക്കുള്ള ന്യായമായ സ്ഥാനം ശ്രീശങ്കരൻ കല്പിച്ചുകൊടുത്തു. ബുദ്ധൻ പ്രാധാന്യം കല്പിച്ചതു് അഹിംസക്കാണല്ലൊ.

അതു് വേദമാൎഗ്ഗങ്ങൾക്കു അപരിചിതമല്ല. ശ്രീശങ്കരപ്രചരണത്താൽ ഹിന്തുമതതത്വചിന്തകളിലും പെരുമാററത്തിലും അതിപ്രധാനമായ ഒരു അംശമായിത്തീൎന്നു അതു്. വിഷ്ണുവിൻെറ ഒരു അവതാരമായി ബുദ്ധനും ഗണിക്കപ്പെട്ടു.

തത്വചിന്തക്കെന്നപോലെ മതങ്ങൾക്കും ശ്രീശങ്കരനിൽനിന്നു് അമൂല്യമായ സംഭാവന ലഭിച്ചു. മതങ്ങളിലും തത്സംബന്ധമായുള്ള വിവിധ സ്ഥാപനങ്ങളിലും കടന്നുകൂടിട്ടുണ്ടായിരുന്ന അനാചാരങ്ങളെ നീക്കംചെയ്തു അവയെ പരിശുദ്ധമാക്കുവാൻ ശ്രീശങ്കരൻ ശ്രമിച്ചു. പലപ്പോഴും തൻെറ ജീവനെ അപകടത്തിലാക്കിക്കൊണ്ടായിരുന്നു അദ്ദേഹം പ്രവൎത്തിച്ചതു്. ആദ്യകാലങ്ങളിലെന്നപോലെ മതങ്ങളുടെ പരിശുദ്ധത നിലനിൎത്തണമെന്നും വിവിധ മതങ്ങൾ ഈശ്വരനിലേക്കുള്ള വിവിധ സമീപമാൎഗ്ഗങ്ങൾ മാത്രമാണെന്നും എല്ലാവരും മനസ്സിലാക്കണമെന്നുമായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം. സഗുണോപാസന ഏററവും ഉന്നതമായ ഉപാസനമാൎഗ്ഗമല്ലെന്നതുതന്നെ ശ്രീശങ്കരൻെറയും മതം. എന്നാൽ അന്തരത്തിലുള്ള ഉപാസന അപ്രസക്തമല്ല. ജനതയെ തൃപ്തിപ്പെടുത്താനുള്ള ഒരു വിട്ടുവീഴ്ചയുമല്ല. അദ്വൈതജ്ഞാനലബ്ധിക്കു് ഒഴിച്ചുകൂടാത്തതാണു് ഈശ്വരഭക്തി. ഏതു പേരിലും രൂപത്തിലും നാം ഈശ്വരനെ ആരാധിക്കുന്നുവെന്നതിന്നല്ല പ്രാധാന്യം. നമ്മുടെ ആരാധനയിലും ഭക്തിയിലും എത്രകണ്ടു് ആത്മാൎത്ഥതയും പാരമ്യവുമുണ്ടെന്നുള്ളതാണു് പ്രധാനം. ഹരിസ്തുതിയിൽ ശ്രീശങ്കരൻ പറയുന്നതു് നോക്കുക. "സംസാരമാകുന്ന അന്ധകാരം നീക്കംചെയ്യുന്ന ശ്രീഹരിയെ ഞാൻ സ്തുതിക്കുന്നു. മനുഷ്യരുടെ മേധാവൈവിദ്ധ്യംകൊണ്ടു് വിവിധരൂപത്തിൽ ആരാധിക്കപ്പെടുന്നവനാണു് ശ്രീഹരി. ബ്രഹ്മാ, വിഷ്ണു, രുദ്രൻ, അഗ്നി, സൂൎയ്യൻ, ചന്ദ്രൻ, ഇന്ദ്രൻ, വായു, യജ്ഞേശ്വരൻ എന്നിവയെല്ലാം ശ്രീഹരിയുടെ നാമരൂപഭേദങ്ങൾ മാത്രമാണു്. മതങ്ങളുടെയെല്ലാം പ്രതിപാദ്യം ഒന്നുതന്നെ. പ്രതി

പാസനരീതികൾ മാത്രമാണ് വ്യത്യാസം." യഥാർത്ഥമായ ആധ്യാത്മിക സാർവ്വലോകികത്വം ശ്രീശങ്കരൻ പ്രവചിക്കുക മാത്രമല്ല പ്രായോഗികമായി അനുഷ്ഠിക്കുകയും ചെയ്തു. ജഗദീശ്വരൻെറ നാമരൂപഭേദങ്ങളെയെല്ലാം വിഷയമാക്കി അദ്ദേഹം സ്തുതികൾ രചിച്ചിട്ടുണ്ട്. ഹിന്ദുമതത്തിൽ ആറു ശാഖകളുണ്ടെന്നാണ് അദ്ദേഹം പറയുന്നത്. അവയെ ശ്രീശങ്കരൻ ശുദ്ധീകരിക്കുകയും ഏകീകരിക്കുകയും ചെയ്തു.

ബദരിയിലും കേദാരത്തിലും നിന്നു കന്യാകുമാരിയും രാമേശ്വരവും വരെയായി ഇന്നുള്ള അനവധി ശിവ, വിഷ്ണു, ദേവീ ക്ഷേത്രങ്ങളും ഹിന്ദുമതഃസ്ഥാപനങ്ങളും ശ്രീശങ്കരൻ ഹിന്ദുമതത്തിനും വേദാന്തത്തിനും ചെയ്ത സേവനങ്ങളെ ഇന്നും വിളിച്ചു പറയുന്നു. ശ്രീശങ്കരൻ കൈലാസത്തിൽനിന്ന് പഞ്ചലിംഗങ്ങൾ കൊണ്ടുവന്നുവെന്നും അവയെ പഞ്ചമഹാക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചുവെന്നും പരമ്പരയാ വിശ്വസിച്ചുപോരുന്നു. കേദാരത്തിലെ മുക്തിലിംഗം, നേപാളത്തിലെ നീലകണ്ഠക്ഷേത്രത്തിലുള്ള വരലിംഗം, ചിദംബരത്തിലെ മോക്ഷലിംഗം, ശൃംഗേരിയിലെ ഭോഗലിംഗം, കാഞ്ചിയിലെ യോഗലിംഗം ഇവയാണ് ഈ പഞ്ചലിംഗങ്ങൾ. പഞ്ചായതനപൂജാപദ്ധതി സംഘടിപ്പിച്ചതും ശ്രീശങ്കരൻ തന്നെ. അതിൽ ആദിത്യൻ, അംബിക, വിഷ്ണു, ഗണനാഥൻ, മഹേശ്വരൻ എന്നിവരെയെല്ലാം കൂട്ടായി ആരാധിക്കുന്നു. ഓരോ വ്യക്തിയും പ്രധാനസ്ഥാനം കല്പിച്ചു കൊടുക്കുന്നത് തൻെറ ഉപാസനാമൂർത്തിക്കായിരിക്കുമെന്നുമാത്രം. ശങ്കരസേവനത്തിൽ ഏററവും അധികം പ്രാധാന്യമർഹിക്കുന്നത് അദ്ദേഹം സ്ഥാപിച്ചിട്ടുള്ള ആചാര്യപീഠങ്ങളാണ്. അവ ഓരോന്നിലും തൻെറ ഓരോ ശിഷ്യനെ മഠാധിപതിയായി നിശ്ചയിക്കുകയും കാര്യനിർവ്വഹണം ഏല്പിച്ചുകൊടുക്കുകയും ചെയ്തു. ആ സ്ഥാപനങ്ങൾ ഇന്നും നിലനിന്നുവരുന്നു. ഓരോ കാലത്തും മഠാധിപരായിത്തീർന്നവർ മിക്കവാറും വിശ്രുതരായ വേദാന്തി

കളും സിദ്ധാന്തമാണെന്നുള്ളതു് പ്രസ്താവ്യമാണു്. ശ്രീശങ്കരപീഠങ്ങളിൽ ഏററവും പ്രാധാന്യം വഹിക്കുന്നവ, ബദരികാശ്രമത്തിലെ ജ്യോതിർമഠം, ജഗന്നാഥപുരിയിലെ ഗോവർദ്ധനപീഠം, ദ്വാരകയിലെ കാളികാപീഠം, ശൃംഗേരിയിലെ ശാരദാപീഠം, കാഞ്ചിയിലെ കാമകോടിപീഠം എന്നിവയാണു്. വിധി അനുവദിച്ചുകൊടുത്തതും പിന്നീടു് ഋഷീശ്വരന്മാരും ആചാര്യന്മാരും കല്പിച്ചനുഗ്രഹിച്ചുകൊടുത്തതുമായ ചുരുങ്ങിയ ആയുഷ്കാലത്തിൽ തന്റെ ജീവിതലക്ഷ്യം നിറവേററിക്കഴിഞ്ഞ ശ്രീശങ്കരൻ തന്റെ മുപ്പത്തിരണ്ടാമത്തെ വയസ്സിൽ മഹാസമാധിയടഞ്ഞു. ശ്രീശങ്കരൻ കേദാരത്തിലുള്ള ഒരു ഗുഹയിൽ കടന്നു് അപ്രത്യക്ഷമാവുകയാണുണ്ടായതെന്നു് ചിലർ വിശ്വസിക്കുന്നു. കാഞ്ചീപുരത്തിൽ സർവ്വജ്ഞപീഠാരോഹണംചെയ്തു് അവിടെത്തന്നെയായിരുന്നു അന്ത്യകാലം കഴിച്ചുകൂട്ടിയതു് എന്നു വിശ്വസിക്കുന്നവരും ഉണ്ടു്.

ശ്രീശങ്കരൻ രചിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ അനവധിയുണ്ടു്. അവയിൽ ഭാഷ്യങ്ങളുണ്ടു്, ഗീതങ്ങളുമുണ്ടു്. ശ്രീശങ്കരന്റേതാണെന്നു് പറയപ്പെടുന്നവയിൽ ഏതെല്ലാം യഥാർത്ഥത്തിൽ അദ്ദേഹത്തിന്റേവയാണെന്നും ഏതു് അല്ലെന്നും വിവേചനം ചെയ്തറിയുവാനുള്ള ഗവേഷണങ്ങൾ ഇന്നും നടന്നുകൊണ്ടിരിക്കുന്നു. ശ്രീശങ്കരന്റേതല്ലെന്നു സംശയിക്കപ്പെടുന്ന ഗ്രന്ഥങ്ങളെയെല്ലാം ഒഴിച്ചുനിർത്തിയാൽ തന്നെയും അദ്ദേഹത്തിനു ചുരുങ്ങിയ കാലത്തിൽ ഇത്രയുമധികം രചിക്കുവാനും കവനം ചെയ്യുവാനും സാധിച്ചതിന്റെ രഹസ്യം എന്തായിരുന്നുവെന്നു് അത്ഭുതപ്പെടാതിരിക്കുവാൻ തരമില്ല. ബ്രഹ്മസൂത്രത്തിനു മഹാദാചാര്യ്യനായ അദ്ദേഹത്തിന്റെ ഭാഷ്യങ്ങൾ ഉപനിഷത്തുകൾക്കും ഭഗവൽഗീതക്കുമുണ്ടു്. ഉപദേശസാഹസ്രിയും വിവേകചൂഡാമണിയും പ്രകരണഗ്രന്ഥങ്ങളാണു്. ശിവാനന്ദലഹരി സൌന്ദര്യ്യലഹരി എന്നിവ, ഭക്തി സൂക്തങ്ങളിൽ പ്രഥമസ്ഥാനം അർഹിക്കുന്നവയാണു്. അവയെല്ലാം എല്ലാ കാലത്തെക്കും എല്ലാ ജനങ്ങൾക്കും

ഉപയോഗപ്രദമാകാവുന്ന ഗ്രന്ഥങ്ങളാണ്. ശ്രീശങ്കരന്റെ ശൈലി പ്രസന്നഗംഭീരമാണെന്നാണ് ഒരു പ്രമുഖതത്വശാസ്ത്രി പറയുന്നതു്. അവ എത്രമാത്രം സരളമോ അത്രതന്നെ അഗാധവുമാണ്. ശ്രീശങ്കരഗ്രന്ഥങ്ങളുടെ പ്രത്യേകത, അപഗ്രഥനാപ്രാവീണ്യവും അനന്യസാധാരണമായ അന്തർദൃഷ്ടിയുമാണ്. അദ്വൈതമതമാണദ്ദേഹം പ്രചരിപ്പിച്ചതു്. അദ്ദേഹത്തിന്റേതായ അദ്ധ്യാത്മതത്വങ്ങൾ മനസ്സിലാക്കുന്നതിന്നു് വളരെ ബുദ്ധിമുട്ടേണ്ടിവരുമെന്നുള്ളതു് യഥാർത്ഥമാണ്. അവ വിശദമാക്കുവാനുള്ള ശ്രമം എളുപ്പത്തിൽ വിജയിക്കുകയില്ല. പലപ്പോഴും അവ്യക്തവും ദുരൂഹ്യവുമായ ഭാഷയായിരിക്കും അതിന്നുപയോഗിക്കേണ്ടി വരുന്നതും. എന്നാൽ ശ്രീശങ്കരന്റെ പ്രതിപാദനരീതി ഒന്നു വേറെതന്നെ. അനാവശ്യവും ഒഴിച്ചുകൂടാവുന്നതുമായ അവ്യക്തത അദ്ദേഹത്തിന്റെ പ്രതിപാദനത്തെ ഒരിക്കലും തീണ്ടാറില്ല. ഗദ്യങ്ങളും പദ്യങ്ങളുമായി അദ്ദേഹം രചിച്ചിട്ടുള്ള അനവധി ഗ്രന്ഥങ്ങളുണ്ടെങ്കിലും അവയെല്ലാംതന്നെ അതിസരളമായ ഭാഷയിലാണെഴുതിട്ടുള്ളതു്. അവയെല്ലാം ഉൾക്കൊള്ളുന്നതു് അഗാധ ചിന്താവിഷയങ്ങളുമാണ്.

ശ്രീശങ്കരമതത്തിന്റെ സത്തു് രണ്ടു പാദങ്ങളിലായി വിവരിക്കപ്പെട്ടിട്ടുണ്ട്.

"ബ്രഹ്മം സത്യം ജഗൽമിത്ഥ്യ
ജീവോബ്രഹ്മൈവനാഃപരഃ

ബ്രഹ്മം മാത്രമാണ് യഥാർത്ഥ്യം. ദൃശ്യമായ ജഗൽമിത്ഥ്യയാണ്. ജീവാത്മാവു് പരമാത്മാവല്ലാതെ മറ്റൊന്നുമല്ല എന്നതാണതിന്റെ സാരം.

ഉപനിഷദ്പദങ്ങളാണ് ബ്രഹ്മം ആത്മാവു് എന്നിവ. അവ അദ്വൈതമതമായ യഥാർത്ഥ്യത്തിന്റെ പരമകാഷ്ഠയെയുമ

ണ്ടെന്നു് സൂചിപ്പിക്കുന്നതു്. ബ്രഹ്മത്തെ വർണ്ണഭേദങ്ങൾമൂലം വിവരിക്കുകയെന്നതു് സാദ്ധ്യമല്ല. അതു് ഇന്നതാണെന്നു് പറയുകവയ്യ. ഉപനിഷത്തുക്കൾ ബ്രഹ്മത്തെ വ്യക്തമാക്കുവാൻ ശ്രമിക്കുന്നരീതിനോക്കുക. "ഇതല്ല ബ്രഹ്മം," "ഇതല്ല ബ്രഹ്മം," "ഇതുമല്ല ബ്രഹ്മം," "നേതി നേതി" എന്നാണവ പറയുന്നതു്. ശുദ്ധശൂന്യതയാണു് പരബ്രഹ്മം എന്ന അർത്ഥം ഇതിന്നില്ല. ബ്രഹ്മം മാത്രമാണു് സമ്പൂർണ്ണം, ബ്രഹ്മം മാത്രമാണു് സത്യം എന്നതാണതു വ്യക്തമാക്കുന്നതു്. ചില ഉപനിഷത് വാക്യങ്ങളിൽ ബ്രഹ്മം ഭാവാത്മികമായും വർണ്ണിക്കപ്പെട്ടിട്ടുണ്ടു്. സത്യം, ജ്ഞാനം, ആനന്ദം എന്നീ ഭാവാത്മിക പദങ്ങളാണതിന്നുപയോഗിച്ചിട്ടുള്ളതു്. ഇതിന്റെ ഉദ്ദേശവും മുൻപോലെതന്നെ. യഥാർത്ഥമല്ലാത്തതെന്തെന്നു് പറഞ്ഞു് ഒടുവിൽ യഥാർത്ഥത്തിലെത്തുകയെന്നതു്. ബ്രഹ്മം ശൂന്യമല്ല ജഡമല്ല, ദുഃഖസംബന്ധമുള്ളതല്ല എന്നാണല്ലൊ പറയുക. എന്തൊന്നിനെയും നിർവ്വചിക്കുകയെന്നതു് അതിന്റെ വ്യക്തിത്വം പരിമിതപ്പെടുത്തുകയും വ്യക്തമാക്കുകയുമാണു്. അനന്തവും അപരിമിതവുമായതിനെ വ്യക്തമായ ഇനങ്ങളിൽ പെടുത്തി വിവരിക്കുകയെന്നതു് സാദ്ധ്യമല്ല. ബ്രഹ്മം നിർഗ്ഗുണപ്രധാനമാണു്. അതിന്റെ ലക്ഷണങ്ങൾ വ്യക്തമാക്കുകയെന്നതു് സാദ്ധ്യമല്ല. അതിന്നതാണെന്നു് പറയുകകൂടി ശരിയല്ല. വ്യക്തിത്വം പരബ്രഹ്മത്തിനെ വിവരിക്കുവാൻ പര്യാപ്തമല്ല. പരബ്രഹ്മത്തിനെ അതുപയോഗിച്ചു സമർത്ഥിക്കുവാൻ കഴിയുകയുമില്ല. അതുകൊണ്ടുതന്നെയാണു് ശ്രീശങ്കരൻ തന്റെ മതത്തിന്നു് അദ്വൈതമെന്ന പേർ നല്കിയതും. അതു് ഏകമാണു്, ദ്വൈതമല്ല.

ബ്രഹ്മം ആണു് ലോകകാരണമെന്നു് സൂചിപ്പിക്കുന്ന വാക്യങ്ങൾ ഉപനിഷത്തുക്കളിൽ ഉണ്ടെന്നുള്ളതു് വാസ്തവമാണു്. ബ്രഹ്മം മാത്രമാണു് സകലകല്യാണഗുണാലയം എന്നും അവ ഘോഷിക്കുന്നുണ്ടു്. ഈ രണ്ടു വീക്ഷണഗതികളെ—ബ്രഹ്മം ഏകവും സത്യവും നിർഗ്ഗുണാത്മകവും ആണെന്നുള്ളതു് ഒന്നു് ലോകകാ

രണവും സകലകല്യാണഗുണാലയവും എന്ന മറെറാന്ന് കൂട്ടിയിണക്കുക സാദ്ധ്യമാണോ? അതെങ്ങിനെ? ഈ പ്രശ്നം സംബന്ധിച്ച് ശ്രീശങ്കരൻ പറയുന്നതെന്തെന്ന് നോക്കുക. പാരമാർത്ഥികം, വ്യാവഹാരികം എന്നീ രണ്ടു സങ്കല്പങ്ങളോടുകൂടിയാണദ്ദേഹം ആരംഭിക്കുന്നത്. ബ്രഹ്മം അദ്വൈതവും ബന്ധരഹിതവും ആണെന്നതാണ് പരമാർത്ഥം. ബ്രഹ്മം മാത്രമാണുള്ളത് അതല്ലാതെ മറെറാന്നും തന്നെയില്ല. വ്യാവഹാരികമായ വീക്ഷണഗതിയിൽനിന്നും നോക്കുമ്പോൾ ബ്രഹ്മം ദൈവമായി പ്രത്യക്ഷപ്പെടുന്നു. ജഗൽകാരണമായിത്തീരുന്നു. വാസ്തവത്തിൽ ജഗത്ത് എന്നൊന്ന് രൂപീകരിക്കപ്പെടുന്നില്ല. ജഗൽ എന്നത് മിത്ഥ്യയാണ്. രജ്ജുവിങ്കൽ സർപ്പഭാവം കൈക്കൊള്ളുന്നപോലെതന്നെ ജഗത്തിൻെറ യാഥാർത്ഥ്യവും. ഈ തത്വവാദത്തിന്ന് വിവർത്തവാദമെന്നു പേർ. യാഥാർത്ഥത്തിൽ ഇല്ലാത്തതു് ഉണ്ടെന്നു തോന്നുന്നപോലെ വിവരിക്കുന്നതാണ് ഈ വാദമാർഗ്ഗം. ഇതിന്നു നേർവിപരീതമായ വാദരീതിയാണ് പരിണാമവാദം.

ജഗത്ത് ഉണ്ടെന്നു തോന്നിക്കുന്നത് മായയാണ്. മായക്ക് ആപേക്ഷികമായി മാത്രമെ പ്രാധാന്യം ഉള്ളു. ബ്രഹ്മത്തെ മായ ബാധിക്കുന്നില്ല. 'യ' ഏതൊന്ന് ഇല്ലയൊ 'മ' അതുതന്നെയാണ് മായ. വ്യാവഹാരിക വീക്ഷണഗതിയിൽ ജഗദീശ്വരൻെറ ഗ്രാഹ്യവും ദുർഗ്ഗ്രാഹ്യവുമായ ശക്തിതന്നെ മായ. അത് യാഥാർത്ഥ്യത്തെ മറച്ചുവെച്ച് ഇല്ലാത്തതിനെ പ്രക്ഷേപണം ചെയ്യുന്നു. യഥാർത്ഥത്തെ മറച്ചുവെക്കുന്ന ശക്തിക്ക് ആവരണമെന്നും ഇല്ലാത്തതിനെ പ്രക്ഷേപണം ചെയ്യുന്ന ക്രിയക്ക് വിക്ഷേപം എന്നും പേർ. മായ യാഥാർത്ഥമോ മിത്ഥ്യയോ എന്നു ചോദിച്ചാൽ എന്തുത്തരമാണ് പറയാനുള്ളത്? അത് യഥാർത്ഥവുമല്ല. മിത്ഥ്യയുമല്ല എന്നു മാത്രമാണ് പറയുവാൻ കഴിയുക. വിവിധാത്മകമായ ജഗൽ പ്രത്യക്ഷമായിക്കാണുന്നതുകൊണ്ട് മായ മിത്ഥ്യയല്ലെന്ന് പറയേണ്ടിയിരിക്കുന്നു. അദ്വൈതജ്ഞാനം കൈവരു

ബോധം മായ നീങ്ങിപ്പോകുന്നതുകൊണ്ട് അത് യഥാർത്ഥമല്ലെന്നും. മായ യാഥാർത്ഥ്യവുമല്ല, മിഥ്യയുമല്ല, അത് എന്തെന്നു പറയുക സാദ്ധ്യമല്ല. അത് അനിർവ്വചനീയമാണ്. മായയെപ്പററിയുള്ള ഏതൊരു പരിചിന്തനവും മായയെന്ന ആശയം മനസ്സിലാക്കുവാൻ ഉപയുക്തമാകുന്നില്ല അതല്ല അതിൻെറ ഉദ്ദേശ്യം. മായയെ തരണം ചെയ്തുപോകുവാൻ വേണ്ടിമാത്രമാണ് അതിനെ പരിചിന്തനം ചെയ്യുന്നത്. മായയെ തരണംചെയ്തു കഴിഞ്ഞ വ്യക്തിക്ക് ഉത്തരം കാണേണ്ടതായ പ്രശ്നംതന്നെ അവശേഷിക്കുന്നില്ല.

അങ്ങിനെ മായയെ തരണം ചെയ്തുപോകുവാൻ ശ്രമിക്കുന്നതാരാണ്? അതുതന്നെയാണ് ജീവൻ അല്ലെങ്കിൽ ജീവാത്മാവ്. ജീവാത്മാവിൻെറ സ്വസ്വഭാവും ബ്രഹ്മൻതന്നെ. ജീവാത്മാവ് പരമാത്മാവിൻെറതെന്നപോലെ മായയുടെ അംശമാണ്. ആവിദ്യ അവിദ്യകായികമാനസിക വ്യാപാരത്തിൽ കുടുങ്ങുമ്പോഴാണ് സംസാരബന്ധം ഉണ്ടാവുന്നത്. ശരീരം, ജീവൻ, മനസ്സ് എന്നീ കോശങ്ങളാൽ ആവൃതമാണ് ആത്മാവ്. ഇവ മായയുടെ ഫലങ്ങളാണ്. ഇവയെ ആത്മാവ് എന്നു തെററിദ്ധരിക്കുന്നു മനുഷ്യൻ. അവയുടെ ഗുണങ്ങളെ അനന്തവും ശാശ്വതവുമായ ആത്മാവിൻെറ ഗുണങ്ങളുമായി—അബദ്ധമായിട്ടാണ് എങ്കിലും—സങ്കല്പിക്കുന്നു മനുഷ്യൻ. ആത്മാവിനു ജനനമരണങ്ങളില്ല. ശരീരമാണ് ജനിക്കുന്നതും മരിക്കുന്നതും. എന്നാൽ ശരീരത്തോടുകൂടി ആത്മാവ് ജനിക്കുന്നതായും മരിക്കുന്നതായും കരുതപ്പെടുന്നു. വ്യാപാരങ്ങളും അനുഭവങ്ങളും ആത്മാവിൻെറതാണെന്ന് തെററായി വിശ്വസിക്കപ്പെടുന്നുണ്ട്. ഈ ആശയങ്ങളെല്ലാം അജ്ഞാനത്തിൻെറ ഫലങ്ങൾ മാത്രമാണ്. ഈ രോഗശാന്തിക്കുള്ള ഏകമാർഗ്ഗം ജ്ഞാനംനേടുക മാത്രമാണ്.

ജ്ഞാനംമാത്രമാണ് മോക്ഷസാധനമെന്ന് അദ്വൈതമതം അത്യധികം ഘോഷിക്കുന്നതിനുകാരണമുണ്ട്. മോക്ഷം എന്ന

തു് പുതുതായി കൈവരുത്തേണ്ട ഒന്നല്ല. ആത്മാവിൻെറ ചിത്തവും ശാശ്വതവുമായ ഗുണമാണ് മോക്ഷം. ഈ യാഥാർത്ഥ്യം കൈവരാതെ മറഞ്ഞുകിടക്കുന്നുവെന്നു മാത്രമാണുള്ളതു്. അതിന്നു കാരണം അവിദ്യതന്നെ. അവിദ്യ നീക്കം ചെയ്തു കിട്ടേണമെന്നു് ഉള്ളതുമാത്രമാണ് ആവശ്യം. ഉടനടി മോക്ഷം എന്ന അവസ്ഥ പ്രത്യക്ഷമാകുന്ന അവിദ്യ നീക്കം ചെയ്യുന്നതിന്നുപയുക്തമായതു് ജ്ഞാനം മാത്രമാണു്. ബുദ്ധിപരമായി കാര്യങ്ങൾ മനസ്സിലാക്കി വിവേചനം ചെയ്യാനുള്ള കഴിവു് കൈവരുത്തുന്നതിനെയല്ല ജ്ഞാനം എന്ന പദംകൊണ്ടു് ഇവിടെ സൂചിപ്പിക്കുന്നതു് എന്നു പ്രത്യേകം ഓർമ്മിക്കേണ്ടതാണ്. സ്വാനുഭവംകൊണ്ടും അന്തർബോധംകൊണ്ടും ലഭിക്കുന്ന അറിവാണ് ജ്ഞാനം. ജ്ഞാനലബ്ധിക്കുള്ള പ്രതിബന്ധങ്ങളെല്ലാം കർമ്മയോഗം ഭക്തിയോഗ എന്നിവയിൽകൂടി തരണം ചെയ്തു കഴിഞ്ഞാൽ, ആത്മാന്വേഷണമാർഗ്ഗത്തിൽകൂടി സ്വൈരമായും വിജയകരമായി സഞ്ചരിക്കുവാൻ സാധിക്കുന്നു. അപ്പോൾ അദ്വൈതമായ ആത്മബോധം ഉദിക്കുന്നു. രാത്രിയുടെ അവസാനത്തിൽ സൂര്യൻ ഉദിക്കുന്നതുപോലെതന്നെ. അവിദ്യയായ അജ്ഞാനത്തെ ജ്ഞാനലബ്ധിയിൽകൂടി നീക്കം ചെയ്തു കഴിഞ്ഞാപുടൻതന്നെ മോക്ഷം കൈവരുന്നു. മോക്ഷം ആത്മാവിൻെറ നിരന്തരഗുണമാണ്, എന്നതുകൊണ്ടു് പാഞ്ചഭൌതികശരീരത്തിന്നു് മരണംകൊണ്ടു് നാശം സംഭവിക്കുന്നവരെ മോക്ഷലബ്ധിക്കായി കാത്തിരിക്കേണ്ടതില്ല പാഞ്ചഭൌതികശരീരത്തിൽ താമസിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ പരമാർത്ഥജ്ഞാനം ലഭിക്കുന്നതായാൽ ആത്മാവു് വിമുക്തനാകുന്നു. അത്തരത്തിലുള്ളവരാണ് ജീവന്മുക്തന്മാർ. ജീവന്മുക്തൻെറ വീക്ഷണഗതിയിൽ ശരീരം എന്നൊന്നില്ല. അജ്ഞാനികൾ മാത്രമാണ് അദ്ദേഹം ശരീരിയായി ജീവിക്കുന്നതെന്നു് വിശ്വസിക്കുന്നതു്. ശരീരം നശിക്കുമ്പോൾ അദ്ദേഹം വിദേഹമുക്തനായി. ശരീരത്തിൽനിന്നു് മുക്തി ലഭിച്ചുവെന്നു നാം പറയുന്നു. മോക്ഷത്തിൽ വിവിധതരങ്ങൾ ഇല്ലെന്നുള്ളതാണ് പരമാർത്ഥം.

മോക്ഷം ലഭിച്ചു കഴിഞ്ഞ ആത്മാവിന്നു് യാതനകളനുഭവിക്കേണ്ടതില്ല. ജീവാത്മാവു് പരമാത്മാവിൽനിന്നു് വ്യത്യസ്തമല്ലെന്നുള്ള ബോധം കൈവരുന്നു. അതിന്നു അദ്വൈതാനുഭവം ഉണ്ടാകുന്നു. മനുഷ്യഹൃദയം അതിയായി ആശിക്കുന്ന അനുഗ്രഹങ്ങളെല്ലാം ഇല്ലാതായതിൽ പിന്നെ മുക്തിയുണ്ടാകാവുന്നവനായ മനുഷ്യൻ അമരനായിത്തീരുന്നു. ഇഹലോകത്തിൽതന്നെ അവൻ ബ്രഹ്മമായിത്തീരുന്നു.

അദ്വൈതമതതത്വങ്ങളെ സംവിധാനം ചെയ്തു് സംശയാതീതമായി വ്യക്തമാക്കിയതിന്നുള്ള അനശ്വരമായ കീർത്തി ശ്രീശങ്കരന്റേതാണു്. ജീവാത്മാവിന്റെ മോക്ഷത്തെക്കുറിച്ചു് സംശയപ്പെടുവാനോ നിരാശരാവാനോ യാതൊരു ആവശ്യവുമില്ലെന്നുള്ളതാണു് ശ്രീശങ്കരമതം. അദ്വൈതമതം പ്രതിപാദിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന പരമാത്മതത്തെ അവിശ്വസിക്കുവാനോ നിഷേധിക്കുവാനോ കഴിയുകയില്ല. നിഷേധിക്കുന്ന വ്യക്തിയുടെയും ആത്മാവാണതെന്നതുതന്നെ കാരണം. ഉപദേശസാഹസ്രിയിൽ ശ്രീശങ്കരൻ പ്രഖ്യാപിക്കുന്നു. "ആത്മാവു് ഒരു വസ്തുവല്ല. അതിന്നു മാററവുമില്ല. ബഹുത്വവുമില്ല. അതിന്നതന്നെത്താനെയൊ മററുള്ളവക്കൊ അതിനെ സ്വീകരിക്കുകയൊ ഉപേക്ഷിക്കുകയോ ചെയ്യുവാൻ കഴിയുകയില്ല. അകത്തെന്ന പുറത്തും ഉള്ളതാണു് ആത്മാവും, മരണവും പ്രായവും നാശവും ഇല്ലാത്തതാണതു്" എന്ന ബോധം കൈവന്നവന്നു് ഒട്ടുംതന്നെ ഭയപ്പെടാൻ അവകാശമില്ല. ബഹുത്വബോധം തെററായി ഉണ്ടാവുന്നതാണു്, ഭയത്തിന്നുള്ള കാരണം. അദ്വൈതബോധം ഉണ്ടായിക്കഴിഞ്ഞാൽ ഭയത്തിൽനിന്നു മോക്ഷം ലഭിക്കുന്നു. അദ്വൈതം, അഭയം എന്നിവ ആത്മജ്ഞാനം എന്ന സ്വാനുഭവത്തിന്റെ രണ്ടുപേരുകൾ മാത്രമാണു്. ഈ വസ്തുത മനസ്സിലാക്കുവാൻ ഭാരതീയജനതയെ ആഹ്വാനം ചെയ്തു. ആത്മജ്ഞാനലബ്ധിക്കുള്ള മാർഗ്ഗം വെട്ടിത്തെളിയിച്ചു. അതിൽക്കൂടി നയിച്ചു ശ്രീശങ്കരൻ.

തന്മൂലം ഇന്നു ലോകത്തിലുള്ള ഖ്യാതിക്കു പാത്രീഭവിച്ചു അദ്ദേഹം. ശ്രീശങ്കരൻ മനുഷ്യലോകത്തിനു ചെയ്ത സേവനത്തെ ചിത്രീകരിക്കുന്ന ഒരു ശ്ലോകം താഴെ ഉദ്ധരിക്കുന്നു.

ശ്രുതി സ്മൃതിപുരാണാനാം ആലയം കരുണാലയം
നമാമിഭഗവൽപാദശങ്കരംലോകശങ്കരം.

"ഞാൻ ശ്രീശങ്കരനെ പ്രണമിക്കുന്നു. ലോകത്തിനു മംഗളം പ്രദാനംചെയ്ത ശ്രീശങ്കരനെ ശ്രുതിസ്മൃതിപുരാണ ഇതിഹാസങ്ങളിൽ നിക്ഷിപ്തമായ ജ്ഞാനത്തിൻെറ ഭണ്ഡാകാരവും അനുഗ്രഹത്തിൻെറ അവതാരവും ആയിരുന്ന ശ്രീശങ്കരനെ."

# ശ്രീരാമാനുജൻ.

ഹിന്ദുമതത്തിൽ ആരാധനാമാൎഗ്ഗങ്ങൾ വളരെയുണ്ടു്. എല്ലാ ആചാരപാരമ്പൎയ്യത്തിലും അനവധി ദിവ്യാത്മാക്കളും ഉണ്ടായിട്ടുണ്ടു്. രണ്ടു പ്രധാന ആചാരങ്ങളാണു് ശൈവവും, വൈഷ്ണവവും. ദാക്ഷിണാത്യശൈവമതത്തിൽ സമയാചാൎയ്യന്മാ (മതാചാൎയ്യന്മാർ) രും, ശന്താനാചാൎയ്യന്മാരും (താത്വികാചാൎയ്യന്മാരും) ഉണ്ടു്. താദൃശമായി വൈഷ്ണവമതത്തിലും രണ്ടുതരം ആചാൎയ്യന്മാരുമുണ്ടു്. ആഴ്‌വാർമാരും, ആചാൎയ്യന്മാരും. ആഴ്‌വാർമാർ പന്ത്രണ്ടുപേരുണ്ടു. അവർ കേവലം ദിവ്യന്മാരായിരുന്നു, ദിവ്യത്വത്തിൽ മഗ്നരായിരുന്നു. ആചാൎയ്യന്മാരിലാവട്ടെ ദിവ്യത്വത്തോടൊപ്പം തന്നെ താത്വികചിന്താഗതിയും ഉണ്ടായിരുന്നു. വൈഷ്ണവമതത്തെ ആക്രമണങ്ങളിൽനിന്നും കാത്തു രക്ഷിച്ച ആചാൎയ്യപരമ്പരയിൽപെട്ട ദേഹമായിരുന്നു ശ്രീരാമാനുജൻ. അദ്ദേഹത്തിനു മുമ്പും വൈഷ്ണവാചാൎയ്യന്മാർ ഉണ്ടായിട്ടുണ്ടു്, നാദമുനി, ആളവന്താർ മുതലായവർ. വൈഷ്ണവാചാരങ്ങളെ ക്രോഡീകരിച്ചു്, വൈഷ്ണവസിദ്ധാന്തങ്ങളെ പ്രചരിപ്പിച്ചു് വൈഷ്ണവമതം സ്ഥാപിച്ചതിനുള്ള ഉത്തരവാദിത്വം മുഴുവനും അവരുടേതായിരുന്നു. ദാക്ഷിണാത്യവൈഷ്ണവമതത്തെ വിശിഷ്ടാദ്വൈതം എന്നു പറയാറുണ്ടു്.

ശ്രീരാമാനുജന്റെ ജീവിതത്തിലെ രസകരമായ നിരവധി സംഭവങ്ങൾ നമുക്കറിവുണ്ടു്. അവ രണ്ടു ഗ്രന്ഥങ്ങളിലാണു് കാണുന്നതു്. എന്നാൽ അവ ജീവിതചരിത്രങ്ങളല്ല. അവയിൽ ഒന്നു് അമുദനാർ രചിച്ച നൂററിന്താദിയാണു്. അതു് തമിഴിലുള്ള ഒരു പദ്യഗ്രന്ഥമാണു്. അതിൽ 100 ശ്ലോകങ്ങൾ ഉണ്ടു്. നാലായിര പ്രബന്ധസാഹിത്യത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ടു്. ശ്രീരാമാനുജശിഷ്യനായിരുന്ന ആന്ധ്രദേശീയനായ വടുവിനമ്പി. യതിരാജവൈഭവം എന്ന ഗ്രന്ഥത്തിൽ അദ്ദേഹം ശ്രീരാമാനുജന്റെ ജീവിതത്തിലെ ചില സംഭവങ്ങളെ വിവരിച്ചിട്ടുണ്ടു്.

യതിരാജവൈഭവത്തിൽ നൂററിപതിന്നാലു ശ്ലോകങ്ങളാണുള്ള തു്. വേദാന്തദേശികൻ രചിച്ചിട്ടുള്ള വേദാന്തസപ്തതി, മണവാളമാമുനികൾ രചിച്ചിട്ടുള്ള യതിരാജവിംശതി എന്നിവയാണു് ശ്രീരാമാനുജജീവിതത്തെക്കുറിച്ചു് അറിവു നൽകുന്ന മററു മററു ചിലഗ്രന്ഥങ്ങൾ.

ശ്രീരാമാനുജ ജനനത്താൽ അനുഗ്രഹീതമായതു് ശ്രീപെരുമ്പത്തൂർ എന്ന ഒരു ചെറുപട്ടണമാണു്. അതു് മദിരാശിയിൽനിന്നും കാഞ്ചീപുരത്തേക്കുള്ള മാർഗ്ഗത്തിലാണു് സ്ഥിതിചെയ്യുന്നതു്. ക്രിസ്ത്വാബ്ദം 1017-ൽ അസുരികേശവസോമയാജിയാരുടെയും, കാന്തിമതിയുടെയും മകനായിട്ടാണു് ശ്രീരാമാനുജൻ ജാതനായതു്. ആളവന്താർ എന്ന യാമുനാചാര്യന്റെ പൌത്രനായിരുന്നു ശ്രീശൈലപൂർണ്ണൻ. അദ്ദേഹത്തിന്റെ സഹോദരീപുത്രനായിരുന്നു രാമാനുജൻ. ആളവന്താരുടെ അനുവാദം വാങ്ങി തിരുപ്പതിമലയിൽ ശ്രീശൈലപൂർണ്ണൻ ശ്രീവെങ്കടേശസേവനത്തിലേർപ്പെട്ടു വസിക്കുന്ന കാലത്തായിരുന്നു അദ്ദേഹം അസുരികേശവസോമയാജിയാർക്കു് തന്റെ സഹോദരിയെ വിവാഹം ചെയ്തുകൊടുത്തതു്. കാന്തിമതിക്കു മകൻ ജാതനായപ്പോൾ അവനു ലക്ഷ്മണൻ (രാമാനുജൻ എന്നർത്ഥമുള്ള ഇളയപെരുമാൾ) എന്ന നാമധേയം ചെയ്തതും അദ്ദേഹംതന്നെ.

ശ്രീരാമാനുജന്റെ ബാല്യത്തെക്കുറിച്ചു് വളരെയൊന്നും അറിവില്ല. അതിബാല്യത്തിൽതന്നെ അദ്ദേഹത്തിന്റെ അച്ഛൻ മൃതിയടഞ്ഞു. ഗോവിന്ദഭട്ടർ എന്ന ഒരു ബന്ധുവും, രാമാനുജനും ബാല്യകാലസഹപാഠികളായിരുന്നു. അത്യാവശ്യമായ പ്രാഥമികപാഠനങ്ങൾക്കുശേഷം അവർ കാഞ്ചീപുരത്തേക്കുചെന്നു് വേദാന്തപാരംഗതനായ യാദവപ്രകാശകാചാര്യന്റെ ശിഷ്യത്വം വരിച്ചു. ശ്രീരാമാനുജന്നു് വിദ്യാഭ്യാസത്തിൽ അസാമാന്യമായ പുരോഗതിയുണ്ടായി. വേഗതയോടൊപ്പം തന്നെ പ്രാവീണ്യവുംകൈവന്നു. ശ്രീരംഗത്തിൽ താമസിച്ചിരുന്ന അദ്ദേഹത്തി

ൻെറ മാതാവിൻെറ പ്രപിതാമഹനായ ആളവന്താർ രാമാനുജ ൻെറ പുരോഗതി കേട്ട വളരെ സന്തോഷിച്ചു, അദ്ദേഹത്തെ കാണ്മാനാഗ്രഹിച്ചു വേഷച്ഛന്നനായി അദ്ദേഹം കാഞ്ചീപുരത്തേക്ക യാത്രയായി താനാരാണെന്നു പ്രഖ്യാപിക്കാതെ തന്നെ ശ്രീവരദരാജക്ഷേത്രത്തിൽവെച്ചു രാമാനുജനെ കണ്ടു. താൻ കണ്ട കാഴ്ച അദ്ദേഹത്തെ കൃതാൎത്ഥനാക്കി. തൻെറ അനന്തരാവകാശിയായി ശ്രീരാമാനുജൻതന്നെ ആചാൎയ്യപീഠം അലങ്കരിക്കും എന്നുള്ള പ്രത്യാശയോടുകൂടിയാണ് ആളവന്താർ ശ്രീരംഗത്തേക്ക മടങ്ങിയതു്. രാമാനുജൻ പഠനം തുടൎന്നു. എന്നാൽ യാദവപ്രകാശനും രാമാനുജനും ഇടക്കുള്ള ബന്ധം അസുഖകരമായിത്തീരുവാൻ തുടങ്ങി. ചില വേദവാക്യങ്ങളുടെ അൎത്ഥങ്ങളെകുറിച്ചു് ഗുരുവും, ശിഷ്യനും അഭിപ്രായവ്യത്യാസമുണ്ടായതാണ് കാരണം. യാദവപ്രകാശൻ ഒരു തരത്തിൽ അദ്വൈതിതന്നെയായിരുന്നു. അദ്ദേഹം കേവലം അദ്വൈതിതന്നെയാണെന്നു അഭിപ്രായപ്പെടുന്നവരും ഉണ്ടു്. ഏറെത്താമസിയാതെ ബന്ധം കൂടുതൽ ദുഷിക്കുവാനിടയായി. കാഞ്ചീപുരത്തിൽ ഒരു ദേശവാഴിയുടെ മകൾക്ക് പിശാചിൻെറ ബാധയുണ്ടായി. ബാധയിൽനിന്നു് അവളെ മുക്തയാക്കുവാൻ രാജാവു് യാദവപ്രകാശനോടാവശ്യപ്പെട്ടു. യാദവപ്രകാശൻ അതിന്നു ശ്രമിച്ചുവെങ്കിലും ഫലമുണ്ടായില്ല. രാമാനുജൻ കല്പിച്ചാലല്ലാതെ രാജകുമാരിയെ വിട്ടുപോവുകയില്ലെന്നാണ് പിശാചു പറഞ്ഞതു്. രാമാനുജൻ ആനയിക്കപ്പെട്ടു. രാജകുമാരിയെ വിട്ടുപോവാൻ രാമാനുജൻ കല്പിച്ചു. പിശാചു രാജകുമാരിയെ വിട്ടുപോവുകയും ചെയ്തു. യാദവപ്രകാശൻ അസൂയാലുവായി. വല്ല വിധത്തിലും രാമാനുജൻെറ ജീവിതം അവസാനിപ്പിക്കുവാൻ അദ്ദേഹം തീൎച്ചയാക്കി. അതിന്നൊരു കെണി നിൎമ്മിക്കുന്നതിൽ ഉദ്യുക്തനായി. തൻെറ ശിഷ്യന്മാരുടെ ഒരു സംഘത്തെ കാശിയാത്രയിലേക്ക് നിയോഗിച്ചു. യാദവപ്രകാശൻ, രാമാനുജൻ, ഗോവിന്ദഭട്ടർ എന്നിവരും ഇതിൽ ഉൾപ്പെട്ടിരുന്നു. തക്കംനോക്കി ശ്രീരാമാനുജനെ ഗംഗ

യിൽ തള്ളി കൊല്ലണമെന്നും, അതു് അപ്രതീക്ഷിതമായ ഒരു അപായമാണെന്നു തോന്നിക്കത്തക്കവണ്ണം വേണമെന്നും ചില ശിഷ്യന്മാരോടു് യാദവപ്രകാശൻ ഗൂഢമായി കല്പിച്ചു. ഈ വർത്തമാനമറിഞ്ഞ ഗോവിന്ദഭട്ടർ ആ വർത്തമാനം രാമാനുജനെ ധരിപ്പിച്ചു. അർദ്ധരാത്രിയിൽതന്നെ സംഘത്തിൽനിന്നു രക്ഷപ്പെട്ട ശ്രീരാമാനുജൻ ശ്രീകാഞ്ചിയിലേക്കു തിരിച്ചു. അദ്ദേഹത്തിനു അപ്രതീക്ഷിതമായി മാർഗ്ഗദർശികളെ ലഭിച്ചു. അവർ ദയാലുക്കളായ വേടദമ്പതികളായിരുന്നു. കാഞ്ചീപുരം അടുത്തപ്പോൾ വേടത്തി കുടിക്കുവാൻ ജലം വേണമെന്നർത്ഥിച്ചു. അടുത്തുള്ള ഒരു കിണററിൽനിന്നു വെള്ളംകൊണ്ടു വരുവാനായി രാമാനുജൻപോയി തിരിച്ചുവന്നപ്പോൾ ദമ്പതികൾ അപ്രത്യക്ഷരായ്ക്കഴിഞ്ഞിരുന്നു കാഞ്ചീപുരത്തിൻെറ ദിശയിലായി നോക്കിയപ്പോൾ വരദരാജക്ഷേത്രഗോപുരം തന്നെ സ്വാഗതം ചെയ്യുന്ന കാഴ്ചയാണ് ശ്രീരാമാനുജൻ കണ്ടതു്. തന്നെ കാഞ്ചീപുരത്തേക്കു കൂട്ടിക്കൊണ്ടു് വന്നതു്. ശ്രീവരദരാജനും ദേവിയുമല്ലാതെ മററാരുമായിരിക്കയില്ലെന്നു രാമാനുജനു മനസ്സിലായി. അന്നുതുടങ്ങി രാമാനുജൻ ഭഗവദാരാധനത്തിനു ആ ദിവ്യമായ കിണററിൽനിന്നു ജലംകൊണ്ടുവരിക പതിവായിത്തീൎന്നു.

തൻെറ മാതാവിൻെറ ആജ്ഞയനുസരിച്ചു രാമാനുജൻ ഗാർഹസ്ഥ്യം സ്വീകരിച്ചു. കാഞ്ചീപുരത്തിൽതന്നെ കുടുംബജീവിതം തുടങ്ങി കാഞ്ചീപുരത്തിൽ തിരുക്കച്ചിനമ്പി എന്ന ഒരു ദിവ്യനുണ്ടായിരുന്നു. അദ്ദേഹം വരദരാജസേവനത്തിലേർപ്പെട്ടിരിക്കുകയായിരുന്നു. അദ്ദേഹത്തിൻെറ ജീവിതം ശ്രീരാമാനുജനെ അതീവ ആകർഷിച്ചു. അദ്ദേഹത്തെ അനുകരിച്ചു് ശ്രീവരദരാജസേവനത്തിൽ ഏർപ്പെടുവാൻ രാമാനുജൻ തീർച്ചയാക്കി. ശ്രീരംഗത്തിലാവട്ടെ ആളവന്താർ തൻെറ ജീവിതാവസാനം ആസന്നമായെന്നു മനസ്സിലാക്കി. തൻെറ അനന്തരാവകാശിയായി ശ്രീരാമാനുജൻ പീഠാരോഹണം ചെയ്യണമെന്ന ആഗ്രഹം അദ്ദേഹം തൻെറ

ശിഷ്യന്മാരെ അറിയിച്ചു. പെരിയനമ്പിയെന്ന പ്രഥമശിഷ്യന്റെ നേതൃത്വത്തിൽ ഒരു ശിഷ്യസംഘം രാമാനുജനെ കൂട്ടിക്കൊണ്ടുവരുവാൻ കാഞ്ചീപുരത്തേക്കു പുറപ്പെട്ടു. കാഞ്ചീപുരത്തിലെത്തിയ പെരിയനമ്പി, രാമാനുജൻ വരദരാജക്ഷേത്രത്തിലുണ്ടെന്നു് മനസ്സിലാക്കി, അവിടെ ചെന്നു. വരദരാജസന്നിധിയിൽ തന്നെയുണ്ടായിരുന്നു രാമാനുജൻ. പെരിയനമ്പി ശ്രീവരദരാജനെ ഒരു ശ്ലോകംകൊണ്ടു പാടിപുകഴ്ത്തി പ്രാർത്ഥിച്ചു. ആ ശ്ലോകം രാമാനുജന്റെ ശ്രദ്ധയെ ആകർഷിച്ചു. അതിന്റെ രചയിതാവാരാണെന്നു് രാമാനുജൻ ആഗതനോടു ചോദിച്ചു. ആളവന്താരിന്റേതായിരുന്നു ആ കവനം എന്നു ആഗതൻ പറഞ്ഞു. അദ്ദേഹത്തെ ചെന്നുകാണുവാൻ സാധിക്കുമോ എന്നായി രാമാനുജൻ. ആളവന്താർ ശ്രീരംഗത്തിലായിരുന്നുവെന്നും, അവിടേക്കു് രാമാനുജനെ ആനയിക്കുവാൻ താൻ വന്നതാണെന്നും പെരിയനമ്പി പറഞ്ഞു. രാവിലത്തെ ആരാധന കഴിഞ്ഞു് വരദരാജനോടു് വിടവാങ്ങി പെരിയനമ്പിയാൽ അനുഗമിക്കപ്പെട്ട രാമാനുജൻ ശ്രീരംഗത്തിലെത്തി. എന്നാൽ സമയം അതീവ അതിക്രമിച്ചിരുന്നു. ആളവന്താർ പരമപദം പ്രാപിച്ചുകഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ സമാധിചടങ്ങുകൾക്കുള്ള ഏർപ്പാടുകൾ നടന്നുകൊണ്ടിരുന്നു. രാമാനുജൻ ആളവന്താരുടെ ഐഹികാവശിഷ്ടം ചെന്നു ദർശിച്ചു. സൂക്ഷ്മമായി നിരീക്ഷിച്ചു. പരമാചാര്യന്റെ മൃതദേഹത്തിൽ അസാധാരണമായ ചില വിശേഷങ്ങൾ രാമാനുജൻ കണ്ടു. വലത്തുകയ്യിലെ അഞ്ചു വിരലുകളിൽ മൂന്നെണ്ണം മാത്രം മടങ്ങിയിരുന്നു. രണ്ടെണ്ണം നിവർന്നുകണ്ടു. അതിനു കാരണമെന്തായിരിക്കുമെന്നു രാമാനുജൻ ചോദിച്ചു. ശിഷ്യന്മാർ പറഞ്ഞു പരമാചാര്യൻ ഉദ്ദേശിച്ചതും എന്നാൽ സാധിപ്പിക്കുവാൻ കഴിയാത്തതുമായി മൂന്നു ആഗ്രഹങ്ങൾ അദ്ദേഹത്തിനുണ്ടായിരുന്നുവെന്നു്. ആ ആഗ്രഹങ്ങളിൽ പ്രധാനമായതു്, എളുപ്പത്തിൽ വായിച്ചു മനസ്സിലാക്കാവുന്നതും, ലളിതഭാഷയിലുള്ളതുമായ ബ്രഹ്മസൂത്രഭാഷ്യം എഴുതണമെന്നുള്ളതായിരുന്നുവെന്നും അവർ പറയുകയുണ്ടായി.

പരമാചാൎയ്യന്റെ ആഗ്രഹങ്ങൾ നിറവേററിക്കൊടുക്കാമെന്നു രാമാനുജൻ വാഗ്ദാനംചെയ്തു. അതിനൊ തുടൎന്നു മടങ്ങിയ വിരലുകൾ നിവരുകയുംചെയ്തു. മൃതസംസ്കാരം നടന്നു. രാമാനുജൻ കാഞ്ചീപുരത്തേക്കു തിരിച്ചുവന്നു. വരദരാജാരാധന തുടൎന്നു. തന്റെ ഭാവിയെ കുറിച്ചു് ശ്രീവരദരാജന്റെ അഭിലാഷം അറിയുവാൻ ഉത്സുകനായി അദ്ദേഹം. ഭഗവതിച്ഛ എന്തെന്നു മനസ്സിലാക്കണമെന്നു് ഒരുദിവസം തിരുക്കച്ചിനമ്പിയോടു രാമാനുജൻ അപേക്ഷിച്ചു. അതിനു മറുപടിയായി താഴെ പറയുന്ന ശ്ലോകമാണു് ലഭിച്ചതു്.

ശ്രീമൻ പരം തത്വമഹം;
മതം മേ ഭേദഃ, പ്രപത്തി-
ൎന്നിരപായ ഹേതുഃ,
ന വ ന്യാകിയസ്മൃതി അന്തകാലേ മോക്ഷോ
മഹാപൂൎണ്ണ ഇഹാൎയ്യ വൎയ്യഃ.

"ഞാൻതന്നെ പരമവും, മംഗളവുമായ യഥാൎത്ഥ്യം. വ്യത്യാസത്തിന്റെതാണു് എന്റെ തത്വം. ശരണാഗതി മാത്രമാണു് മോക്ഷത്തിനുള്ള ഏകമാൎഗ്ഗം, വ്യക്തിപരമായ കൎമ്മാനുഷ്ഠാനങ്ങൾ അത്യന്താപേക്ഷിതങ്ങളല്ല. അവസാനം മുക്തി ലഭിക്കുകതന്നെ ചെയ്യുന്നു തൽക്കാലം ഏററവും മഹാനായ ആചാൎയ്യൻ മഹാപൂൎണ്ണനെന്ന പെരിയനമ്പിതന്നെ."

ഭഗവാന്റെ ആജ്ഞയനുസരിച്ചു് രാമാനുജൻ പെരിയനമ്പിയെ ചെന്നുകണ്ടു് അദ്ദേഹത്തിന്റെ ശിഷ്യത്വം സ്വീകരിക്കുവാനും, വൈഷ്ണവരഹസ്യങ്ങളിൽ ഉപദേശം വാങ്ങുവാനും തീൎച്ചയാക്കി. ശ്രീരംഗത്തേക്കു യാത്രയായ രാമാനുജൻ മധുരാന്തകത്തിൽവെച്ചു പെരിയനമ്പിയെ കണ്ടുമുട്ടി. രണ്ടു മഹാന്മാരും പരസ്പരം കുശലപ്രശ്നങ്ങൾ ചെയ്തു. രണ്ടുപേരുടേയും യാത്രയുടെ ഉദ്ദേശം ഒന്നുതന്നെയെന്നു വ്യക്തമായി. പെരിയനമ്പിയെ കാണുന്നതായിരുന്നു രാമാനുജന്റെ ഉദ്ദേശം. രാമാനുജനെ കാണുന്നതു്

പെരിയനമ്പിയുടെയും. രാമാനുജന്റെ അപേക്ഷയനുസരിച്ച് അദ്ദേഹത്തിന്നു പെരിയനമ്പി വൈഷ്ണവരഹസ്യതത്വങ്ങൾ ഉപദേശിച്ചു. ഉപദേശം നടന്നതു് മധുരാന്തകത്തിലെ ശ്രീരാമക്ഷേത്രസന്നിധിയിലായിരുന്നു. അവിടെനിന്നു ഗുരുശിഷ്യന്മാർ രണ്ടുപേരും കാഞ്ചീപുരത്തേക്കു ചെന്നു. അവിടെ കുറച്ചുകാലം ഒന്നിച്ചു താമസിച്ചു.

ശ്രീരാമാനുജന്റെ ഗാർഹസ്ഥ്യജീവിതം സുഖകരമായിരുന്നില്ലെന്നു വേണം പറയുവാൻ. ഭർത്താവിന്റെ ആദ്ധ്യാത്മികജീവിതത്തിന്നു യോജിച്ചതോ, സഹായകമോ ആയിരുന്നില്ല പത്നിയുടെ സ്വഭാവവും, മനോഭാവവും. പലപ്പോഴും ദമ്പതികൾ തമ്മിൽ കലഹങ്ങളുണ്ടായിക്കൊണ്ടിരുന്നു. ഒരിക്കൽ രാമാനുജന്റെ ഭാര്യ പെരിയനമ്പിയുടെ പത്നിയുമായി വഴക്കുകൂടാൻ തുനിഞ്ഞു വിവരം മനസ്സിലാക്കിയ ഉടൻ പെരിയനമ്പി ചെയ്തതു് സമാധാനപരവും, നിശ്ശബ്ദവുമായി തന്റെ കാഞ്ചീപുരത്തിലെ ഗാർഹസ്ഥ്യജീവിതം അവസാനിപ്പിച്ച് ശ്രീരംഗത്തിലേക്കു തിരിക്കുകയായിരുന്നു. തന്റെ ഗുരു കാഞ്ചീപുരം വിട്ടുപോകുവാൻ ഇടയാക്കിയ കാരണം രാമാനുജൻ മനസ്സിലാക്കിയതു് പിന്നീടായിരുന്നു. തന്റെ ഭാര്യയുടെ ബുദ്ധിശൂന്യമായ പെരുമാററം രാമാനുജനെ എന്തെന്നില്ലാതെ വേദനിപ്പിച്ചു. രാമാനുജന്റെ മാതുലൻ ഏകദേശം അക്കാലത്തായിരുന്നു മകളെ സ്വന്തം ഗൃഹത്തിൽ കുറച്ചുകാലം താമസിക്കുവാനായി അയക്കണമെന്നു് രാമാനുജനോടാവശ്യപ്പെട്ടതു്. രാമാനുജൻ അതൊരനുഗ്രഹമായി കരുതി. തന്റെ ആദ്ധ്യാത്മികമാർഗ്ഗത്തിലുള്ള വമ്പിച്ച ഒരു പ്രതിബന്ധം തന്മൂലം നീങ്ങിപ്പോയി. ശ്രീരാമാനുജൻ സന്യസ്ഥനായി വൈവാഹികബന്ധരഹിതനായിതീർന്നു. രാമാനുജന്റെ ജീവിതക്രമംകൊണ്ടു് ജനങ്ങൾ അദ്ദേഹത്തെ യതിരാജനെന്നു വിളിച്ചുതുടങ്ങി. ആ പദത്തിന്നു സന്യാസികളിൽ ശ്രേഷ്ഠൻ എന്നാണല്ലോ അർത്ഥം.

ശ്രീരംഗത്തിൽ ആളവന്താരുടെ ശിഷ്യഗണങ്ങൾ ശ്രീരാമാനുജനെ തങ്ങളുടെ കൂടെ താമസിപ്പിക്കുവാനും, ആളവന്താരെ

ത്തുടന്നു് ആചാര്യപീഠം ആരോഹണം ചെയ്യിക്കുവാനും അതിയാ യി ആശിച്ചു. ആളവന്താരുടെ സ്വന്തം മകനായ തിരുവരങ്ക പ്പെരുമാളരയനെത്തന്നെയായിരുന്നു രാമാനുജനെ കൂട്ടിക്കൊണ്ടു വരുവാനായി അവർ കാഞ്ചീപുരത്തിലേക്കയച്ചതു്. രാമാ നുജൻ അദ്ദേഹത്തിൻെറ കൂടെ ശ്രീരംഗത്തിലേക്കെത്തി തൻെറ ജീവിതലക്ഷ്യം സാധിപ്പിക്കുവാൻ തെയ്യാറായിത്തുടങ്ങി. പെ രിയനമ്പിയിൽനിന്നും പഞ്ചസംസ്കാരം രാമാനുജനു ലഭിച്ചി രുന്നു. ആളവന്താരുടെ മറെറാരു ശിഷ്യനായിരുന്നു തിരുക്കൊ ട്ടിയൂർ നമ്പി. (ഗോഷ്ഠീപൂർണ്ണൻ) ഗുരുപദം സ്വീകരിച്ചു് മ ന്ത്രോപദേശം ചെയ്യാനായി രാമാനുജൻ സമീപിച്ചതു് ഗോഷ്ഠീ പൂർണ്ണനെയായിരുന്നു. ദീർഘകാലത്തേക്കു് തിരുക്കൊട്ടിയൂർന മ്പി മൌനം അവലംബിക്കുകയാണുണ്ടായതു. ഒടുവിൽ രാമാ നുജൻെറ ആഗ്രഹത്തിൻെറ ആധിക്യവും അദ്ദേഹത്തിൻെറ പ്രാ പ്തിയും മനസ്സിലാക്കിയതോടുകൂടി അദ്ദേഹത്തിന്നു് നമ്പി അ ഷ്ടാക്ഷരമന്ത്രം ഉപദേശിച്ചു. അപ്പോഠംതന്നെ ഒരു മുന്നറിയിപ്പു നൽകുകയും ചെയ്തു. തൻെറ വാസസ്ഥലത്തുവെച്ചു മാത്രമേ ശിഷ്യന്മാക്കു മന്ത്രോപദേശം ചെയ്യാൻ പാടുള്ളു. അതു പൂർണ്ണ യോഗ്യതയുള്ളവക്കു് മാത്രമായിരിക്കണം ഉപദേശിക്കുന്നതു്. യോഗ്യത പരിഗണിക്കാതെ ആക്കുംതന്നെ അരുതു് എന്നുള്ള തായിരുന്നു നിർദ്ദേശം. പിന്നീടാണു് രാമാനുജൻെറ ജീവിത ത്തിൽ ഏററവും ആവേശഭരിതമായ ഒരു സംഭവം ഉണ്ടായതു്. അഷ്ടാക്ഷരം രഹസ്യമായി സൂക്ഷിക്കുമെന്നും കാലദേശപാത്രവ്യ ത്യാസങ്ങഠം പരിഗണിക്കാതെ ഉപദേശിക്കുകയില്ലെന്നും രാമാനു ജൻ ഗുരുവിന്നു വാഗ്ദാനം നൽകിയിരുന്നു. തൻെറ അനുഭവത്തിൽ നിന്നു അഷ്ടാക്ഷരത്തിൻെറ ശക്തിയും മാഹാത്മ്യവും വ്യക്തമാ യിത്തുടങ്ങിയതിനെ തുടന്നു് രാമാനുജൻ ഗുരുവിന്നു നൽകിയ വാഗ്ദാനം ലംഘിക്കുവാൻ മുതിന്നു. പട്ടണവാസികളെല്ലാവരേ യും രാമാനുജൻ വിളിച്ചുകൂട്ടി അവക്കെല്ലാവക്കും പരസ്യമായി അഷ്ടാക്ഷരമന്ത്രം ഉപദേശിച്ചു. എല്ലാവക്കും അതിൻെറ ഗുണം

കൈവരണമെന്നതുമാത്രമായിരുന്നു ഉദ്ദേശം. കൊട്ടിയൂർനമ്പി രാമാനുജന്റെ പ്രവൃത്തി കണ്ടു് അസ്വസ്ഥനായി. വാഗ്ദാനം ലംഘിക്കുവാൻ കാരണമെന്തെന്നു് പറയുവാൻ ശിഷ്യനോടു് ആവശ്യപ്പെട്ടു. താൻ ആലോചനാപൂർവ്വം തന്നെയാണു് വാഗ്ദാനം ലംഘിച്ചതെന്നു രാമാനുജൻ പറഞ്ഞു. ആ പാപത്തിനുള്ള പ്രായശ്ചിത്തം വിധിക്കണമെന്നു ഗുരുവിനോടപേക്ഷിക്കുകയും ചെയ്തു. താൻ ചെയ്ത പാപത്തിന്റെ ഫലം ശാശ്വതമായ നരകയാതനകളായിരിക്കുമെന്നു് ഗുരു പറഞ്ഞു. അഷ്ടാക്ഷരമന്ത്രത്താൽ രക്ഷിക്കപ്പെടാവുന്ന കോടി കോടി ജനങ്ങൾക്കുവേണ്ടി നിരന്തരമായി നരകയാതന അനുഭവിക്കുവാൻ താൻ തയ്യാറാണെന്നു് രാമാനുജൻ പറയുകയാണുണ്ടായതു്. ശിഷ്യന്റെ ധൈര്യവും, ഉദ്ദേശശുദ്ധിയും ഗുരുവിനെ സംതൃപ്തനാക്കി. രാമാനുജനാൽ പ്രചരിക്കപ്പെടുന്നതായ വൈഷ്ണവസിദ്ധാന്തം രാമാനുജദർശനം എന്ന പേരിൽ അറിയപ്പെടുമെന്നും രാമാനുജൻ മതാചാര്യന്മാർക്കിടയിൽ ഉന്നതമായ സ്ഥാനം കൈക്കൊണ്ടു് കീർത്തിമാനാവുമെന്നും ഗുരു അനുഗ്രഹിച്ചു. പിന്നീടു് തിരുവരങ്കപ്പെരുമാളരയർ തിരുമലയാണ്ടാൻ എന്നിവരുടെ ശിഷ്യസ്ഥാനം സ്വീകരിച്ചു് ശ്രീരാമാനുജൻ തിരുവായിമൊഴി അദ്ധ്യയനം ചെയ്തു. തിരുമലനമ്പിയിൽനിന്നു രാമായണം പഠിച്ചു. ആളവന്താരുടെ ശിഷ്യന്മാരിൽ അഞ്ചുപേർ രാമാനുജന്റെ ആചാര്യന്മാരായി തീർന്നു. രാമാനുജൻ തന്റെ ജീവിതലക്ഷ്യം സാധിപ്പിക്കുന്നതിനു് തയ്യാറായി സമയം കാത്തുനിന്നു. രാമാനുജന്റെ ഖ്യാതി നാടാകെ വ്യാപിച്ചു. ശിഷ്യന്മാർ അനവധിയായി. കൂരേശൻ (കൂരത്താഴ്വാൻ അഥവാ ശ്രീവത്സാംഗമിശ്രൻ) ആയിരുന്നു അവരിൽ പ്രധാനി. അദ്ദേഹം യജ്ഞമൂർത്തി എന്ന ഒരു അദ്വൈതജ്ഞാനിയുമായി വാദത്തിലേർപ്പെടുകയും അദ്ദേഹത്തെ ജയിക്കുകയും ചെയ്തു. അത്തരം സന്ദർഭങ്ങളിൽ സംഭവിക്കുന്നതുപോലെതന്നെ ജ്ഞാനമൂർത്തി രാമാനുജന്റെ അനുയായിയായിതീർന്നു. രാമാനുജൻ ഭാരതം മുഴുക്കെ ഒരു തീർത്ഥാടനത്തിനു പുറപ്പെട്ടു. രാമേ

ശത്തിൽ നിന്നു ബാദരീനാരായണത്തിലേക്കു പശ്ചിമപ്രദേശത്തുകൂടി വടക്കോട്ടുപോയി പൂർവ്വതീരത്തിൽകൂടി തിരിച്ചു വരികയായിരുന്നു അദ്ദേഹത്തിന്റെ പരിപാടി. കാഷ്മീരിലെ ശ്രീനഗരിൽ ആയിരുന്നപ്പോൾ ബോധായനവൃത്തി എന്ന ഗ്രന്ഥത്തിന്റെ ഒരു കൈയെഴുത്തുപ്രതി അദ്ദേഹത്തിനു ലഭിച്ചു. ബോധായനൻ ബ്രഹ്മസൂത്രത്തിന്നെഴുതിയ ഭാഷ്യമായിരുന്നു അതു്. രാമാനുജശിഷ്യനായ കൂരേശൻ ഏകസന്തഗ്രാഹിയായിരുന്നു. ബോധായനവൃത്തി അയാൾ ഉടനടി ഹൃദിസ്ഥമാക്കി. ബോധായനവൃത്തിയെ മിക്കവാറും അനുകരിച്ചു് രാമാനുജൻ ശ്രീഭാഷ്യം എന്ന ബ്രഹ്മസൂത്രഭാഷ്യം രചിച്ചു. സരസ്വതീദേവിതന്നെ ശ്രീഭാഷ്യത്തിന്റെ മേന്മയെ വകവെച്ചുകൊടുക്കുകയും, രാമാനുജനു് ഭാഷ്യകാരനെന്ന കീർത്തിമുദ്ര നൽകുകയുംചെയ്തു എന്നു പറയുന്നു. ആളവന്താരെന്ന പരമാചാര്യരുടെ പ്രധാന ആഗ്രഹം വാഗ്ദാനമനുസരിച്ചു ശ്രീരാമാനുജൻ അങ്ങിനെ നിറവേററി. സർവ്വോപരി ശ്രേഷ്ഠവും, ലളിതവുമായ ബ്രഹ്മസൂത്രഭാഷ്യം രചിക്കണമെന്നതായിരുന്നുവല്ലോ അതു്.

യഥാകാലം ശ്രീരാമാനുജൻ ശ്രീരംഗത്തിൽ തിരിച്ചെത്തി. അപ്പോഴത്തെ ചോളരാജാവായ പ്രഥമകുലോത്തുംഗൻ വൈഷ്ണവരുടേയും, വൈഷ്ണവമതത്തിന്റേയും വിദ്വേഷിയായിത്തീർന്നിരുന്നു. അദ്ദേഹം വൈഷ്ണവരെ എന്തെന്നില്ലാതെ ഉപദ്രവിച്ചു. അതുകൊണ്ടു രാജ്യം വിട്ടു പോവുകയാണു നല്ലതെന്നു രാമാനുജനെ പലരും ഉപദേശിച്ചു. കാവേരീതീരത്തിൽകൂടി യാത്രചെയ്തു രാമാനുജൻ ഭിത്തിദേവന്റെ ഹോയസാലരാജ്യത്തിൽ അഭയം പ്രാപിച്ചു. ഭിത്തിദേവൻ അപ്പോൾ മാത്രമായിരുന്നു സ്വപ്രയത്നംകൊണ്ടു് ഹോയസാലരാജ്യം സ്ഥാപിച്ചുകഴിഞ്ഞിരുന്നതു്. ഭിത്തിദേവൻ ഒരു ജീനനായിരുന്നു. അദ്ദേഹത്തിന്റെ മകൾക്കു ഒരു പിശാചുബാധയുണ്ടായിരുന്നു. രാജാവു് മകളെ ബാധയിൽ നിന്നു രക്ഷിക്കുവാനായി രാമാനുജനോടപേക്ഷിച്ചു. രാജകുമാരി

യുടെ ബാധ നീങ്ങിപ്പോയി. ബിത്തിദേവൻ സന്തോഷഭരിതനായി അദ്ദേഹവും, അദ്ദേഹത്തിന്റെ അനുയായികളും വൈഷ്ണവമതം സ്വീകരിച്ചു. ജൈനാചാര്യന്മാരുമായുണ്ടായ അനവധി വാഗ്വാദങ്ങളിൽ രാമാനുജൻ അവരെയെല്ലാം തോല്പിച്ചു. വൈഷ്ണവാരാധനാമാർഗ്ഗം പ്രചരിപ്പിക്കുവാൻ ഉള്ള സൌകര്യങ്ങൾ കൈവന്നു. വൈഷ്ണവമതം സ്വീകരിക്കുന്നതോടൊപ്പം ബിത്തിദേവൻ വിഷ്ണുവർദ്ധനദേവനെന്ന പേരും സ്വീകരിച്ചു. മേൽക്കോട്ട അഥവാ യാദവാദ്രി എന്ന പട്ടണത്തിൽ ശ്രീരാമാനുജൻ തിരുനാരായണപ്പെരുമാളുടെ ക്ഷേത്രവും സ്ഥാപിച്ചു. അവിടെ തന്നെയായിരുന്നു രാമാനുജൻ പന്ത്രണ്ടുകൊല്ലം തുടർച്ചയായി താമസിച്ചതു്.

അതിനിടക്കു് ചോളരാജാവായ പ്രഥമകുലോത്തുംഗൻ മരിച്ചുകഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ അനന്തരാവകാശി വൈഷ്ണവദ്വേഷിയുമായിരുന്നില്ല. ഈ വിവരം അറിഞ്ഞ ഉടൻ രാമാനുജൻ ശ്രീരംഗത്തേക്കു തിരിച്ചുപോവാൻ തീർച്ചയാക്കി. ശ്രീരംഗത്തിൽ എത്തിയ രാമാനുജൻ ക്ഷേത്രാരാധനമുറകൾ പുനഃസംഘടിപ്പിച്ചു. ശിഷ്യന്മാർക്കു് ആരാധനമുറകളിൽ പരിശീലനം നൽകുകയും ചെയ്തു. വൈഷ്ണവതത്വങ്ങളും, മതവും, പ്രചാരം ചെയ്യുവാനുള്ള അറിവും, പരിശീലനവുമെല്ലാം തന്റെ ശിഷ്യന്മാർക്കു നൽകി. വൈഷ്ണവമതപ്രചാരത്തിനുള്ള അന്തരീക്ഷം രാമാനുജൻ സൃഷ്ടിച്ചു. അദ്ദേഹം അനവധി വൈഷ്ണവക്ഷേത്രങ്ങളും, മഠങ്ങളും സ്ഥാപിച്ചു. ദക്ഷിണദേശത്തുള്ള വിഷ്ണുക്ഷേത്രങ്ങളെല്ലാം സന്ദർശിച്ചു. സാമൂഹ്യജീവിതത്തിൽ ആ ക്ഷേത്രങ്ങൾക്കുള്ള ശരിയായ സ്ഥാനം വീണ്ടെടുത്തു. വേദമന്ത്രങ്ങളോടൊപ്പം തന്നെ, പ്രബന്ധങ്ങളും ക്ഷേത്രങ്ങളിൽ പാരായണം ചെയ്യിപ്പിക്കുന്നതിനു് രാമാനുജൻ പ്രത്യേകം ശ്രദ്ധിച്ചു. രാമാനുജശിഷ്യന്മാർ അദ്ദേഹത്തിന്റെ വിഗ്രഹങ്ങൾ മൂന്നെണ്ണം നിർമ്മിച്ചു. അവയെ ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിക്കണമെന്നു ഗുരുവിനോടപേക്ഷിച്ചു. അവരെ സന്തോഷിപ്പിക്കുവാൻ വേണ്ടി അദ്ദേഹം രാമാനുജവിഗ്ര

ഹങ്ങളുടെ പ്രതിഷ്ഠാകൎമ്മം നിൎവ്വഹിക്കുകയും ചെയ്തു. ശ്രീരംഗം, ശ്രീ പെരുംപത്തൂർ, തിരുനാരായണപുരം എന്നീ ക്ഷേത്രങ്ങളിലായിരുന്നു ആ വിഗ്രഹങ്ങൾ പ്രതിഷ്ഠിക്കപ്പെട്ടതു്. തന്റെ അവസാനകാലം ആസന്നമായെന്നു മനസ്സിലാക്കിയ രാമാനുജൻ തന്റെ ശിഷ്യന്മാരിൽ 74 പേരെ വിവിധമതസ്ഥാപനങ്ങളുടെ അധിപന്മാരായി നിയമിച്ചു. അത്തരത്തിൽ തന്റെ ജീവിതലക്ഷ്യം നേടികഴിഞ്ഞതിൽ പിന്നെ കൃസ്താബ്ദം 1137-ൽ തന്റെ 120-ാമത്തെ വയസ്സിൽ രാമാനുജൻ പരമപദം പ്രാപിച്ചു.

രാമാനുജസിദ്ധാന്തത്തിനു വിശിഷ്ടാദ്വൈതമെന്നാണു് പേർ. അതിന്റെ ഉറവിടം ഉപനിഷത്തുക്കളും, ആഴ്‌വാർമാർ രചിച്ചിട്ടുള്ള നാലായിരപ്രബന്ധമെന്ന ദിവ്യപ്രബന്ധങ്ങളുമാണു്. അതുകൊണ്ടു രാമാനുജസിദ്ധാന്തത്തിനു് ഉഭയവേദാന്തം എന്നും പേരുണ്ടു്. വിശിഷ്ടാദ്വൈതത്തിനു് ഉത്തേജനം നൽകുന്നതിൽ ഭാഗവതപാരമ്പൎയ്യത്തിനും പ്രധാനമായ പങ്കുണ്ടു. തന്റെ ശ്രീഭാഷ്യം എന്ന ബ്രഹ്മസൂത്രഭാഷ്യം ബോധായനവൃത്തിയുടെ അനുകരണഗ്രന്ഥമാണെന്നു് ശ്രീരാമാനുജൻ തന്നെ അവകാശപ്പെടുന്നുണ്ടു്. അദ്ദേഹം രചിച്ചിട്ടുള്ള മററു ഗ്രന്ഥങ്ങൾ ഭഗവത്ഗീതാഭാഷ്യം, വേദാന്തദീപം, വേദാന്തസാരം, വേദാന്തസംഗ്രഹം, ഗദ്യത്രയം എന്നിവയാണു്.

പരമമായ യാഥാൎത്ഥ്യം മൂന്നുണ്ടെന്നതാണു് വിശിഷ്ടാദ്വൈതമതം. അതിനു തത്വത്രയം എന്നു പേർ. അവ പരമാത്മാവു് (ഈശ്വരൻ), ജീവാത്മാവു് (ചിത്തു്), ദ്രവ്യം (അചിത്തു്). അവയിൽ ഈശ്വരൻ മാത്രമാണു് അനാശ്രിതവും, സ്വതന്ത്രവുമായ യാഥാൎത്ഥ്യം. മററു രണ്ടും ഈശ്വരനെ ആശ്രയിച്ചാണിരിക്കുന്നതു്. ഒരുപശത്തു് പരമാത്മാവും, മറുപശത്തു് ജീവാത്മാക്കളും ദ്രവ്യവുമുണ്ടു്. അവ തമ്മിലുള്ള ബന്ധം ഏതാണ്ടു് ആത്മാവിനും (ശരീരി) ദേഹത്തിനും (ശരീരം) തമ്മിലുള്ള ബ

ന്ധത്തിന്നു സദൃശ്യമാണ്. ജീവാത്മാവും, ഈ ശരീരവും ഈശ്വരനിൽനിന്നു വ്യത്യസ്തമാണെങ്കിലും വിയോജിപ്പിക്കാവുന്നവയല്ല. ബാഹ്യമായുള്ളതല്ല അവ തമ്മിലുള്ള ബന്ധം. അപൃതക്സിദ്ധിയെന്ന ആന്തരമായ വിയോജനാസാദ്ധ്യതയാണ് അവ തമ്മിലുള്ള ബന്ധം നിയന്ത്രിക്കുന്നത്. വിശിഷ്ടാദ്വൈതസിദ്ധാന്തത്തിന്റെ നട്ടെല്ല് അപൃതക്സിദ്ധിതന്നെ. വെളുത്ത പശുവാണ് അത് എന്നോ, ദേവദത്തൻ ഒരു മനുഷ്യനാണെന്നോ പറയുമ്പോൾ ഒരു വസ്തുവിന്നു വിശേഷണം കല്പിച്ച് വിശദമാക്കുകയാകുന്നു നാം ചെയ്യുന്നത്. വിശേഷണം പ്രകാരമാ (രീതി) വിശേഷണമോ (ഗുണം) ആവാം. വസ്തുവിനെ പ്രകാരിൻ എന്നും, വിശേഷ്യമെന്നും പറയുന്നു. വിവരണത്തിന്നു നാം കൈക്കൊള്ളുന്ന മാർഗ്ഗം വിശേഷണത്തെ വിശേഷ്യത്തിനോട്, ഒററപ്പെടുത്താവുന്നതല്ലാത്ത തരത്തിൽ യോജിപ്പിക്കുന്നതാണ്. വിശേഷണ വിശേഷ്യബന്ധം അവിയോജ്യമാണ്. പരമാത്മാവ് എന്ന വിശേഷ്യം ജീവാത്മാക്കൾ, ലോകം എന്ന വിശേഷ്യങ്ങളാൽ വിശേഷിക്കപ്പെട്ടുണ്ടാകുന്ന ഫലം പ്രതിപാദിക്കുന്ന മാർഗ്ഗമാണ് വിശിഷ്ടാദ്വൈതം—(വിശിഷ്ടമായ അദ്വൈതം).

വിശിഷ്ടാദ്വൈതത്തിൽ പ്രതിപാദിക്കപ്പെടുന്ന ഈശ്വരൻ വിഷ്ണു—ശ്രീമന്നാരായണൻ ഉപനിഷത് പ്രതിപാദിതമായ ബ്രഹ്മംതന്നെ. സനാതനഗുണങ്ങളായ സത്യം, സാത്വികം, രമ്യത, ആനന്ദം എന്നിവതന്നെ ശ്രീമന്നാരായണന്റെയും ഗുണങ്ങൾ. ബ്രഹ്മത്തിന്റെതെന്നപോലെ എല്ലാ ജീവരാശികളുടെയും ആധാരം ശ്രീമന്നാരായണൻ തന്നെ അവയുടെ നിയന്താവും, ലക്ഷ്യവും കൂടി ബൃഹദാരണ്യകത്തിലെ പ്രധാനമായ ഒരു വാക്യമാണ്—"യാതൊരുത്തൻ ലോകത്തിൽ വസിക്കുന്നുവോ, സർവ്വചരാചരങ്ങളിലും അന്തര്യാമിയായി വർത്തിക്കുന്നുവോ, യാതൊരുത്തനെ ലോകം അറിയുന്നില്ലയോ, യാതൊരുത്തന്റെ ശരീരമാണോ ലോകം, യാതൊരുത്തൻ അന്തര്യാമിയായിരുന്നു ലോകത്തെ

നിയന്ത്രിക്കുന്നവോ അവൻ തന്നെ ആത്മാവും, അന്തരാത്മാവും
നിത്യനും." ഈ വാക്യമാണ് വിശിഷ്ടാദ്വൈതത്തിന്റെ അ
ടിസ്ഥാനം. ലോകത്തിന്റെ ഏകവും പൂർണ്ണവുമായ കാരണം ഈ
ശ്വരൻ തന്നെ. എന്നാൽ അതിലുണ്ടാകുന്ന മാററങ്ങൾ ഈശ്വ
രനെ ബാധിക്കുന്നില്ല.

ഈശ്വരന്നു് മാററമില്ല. അവനിൽനിന്നു മാത്രം ഗ്രഹി
ക്കാവുന്നതായ ഭാവങ്ങൾ മാത്രമാണ് മാററങ്ങൾക്കു വിധേയമാ
യവ. ആ ഭാവങ്ങളുടെ ഉത്തേജകൻ ഈശ്വരൻ തന്നെ. ഈശ്വ
രൻ ലോകത്തിൽ അന്തർല്ലീനമാണ്. അതിന്നു് അതീതനുമാണ്.
ഈശ്വരൻ തന്നെ പരമമായ ധർമ്മാധികാരിയും, ലോകസംരക്ഷ
കനും. ഉഴറിപ്പോകുന്ന ജീവാത്മാക്കളെ വീണ്ടെടുക്കുവാനായി
ഈശ്വരൻ അപ്പപ്പോഴായി അവതാരം ചെയ്യുന്നു. ഭക്തജനങ്ങ
ളാൽ പാവനക്ഷേത്രങ്ങളിൽ ആരാധിക്കപ്പെടുന്നതിന്നായി അ
ച്ചാരൂപങ്ങളിലും (വിഗ്രഹങ്ങൾ) അവൻ പ്രതിഷ്ഠിക്കപ്പെടുന്നു.

അചേതനാത്മകമായ ലോകമാണ് അചിത്. അതുതന്നെ
യാണ് ആത്മാവിന്റെയും തന്മൂലം ഈശ്വരന്റെയും വാസ
സ്ഥാനം. പ്രകൃതി എന്ന ദ്രവ്യത്തിന്നു മൂന്നു ഗുണങ്ങളുണ്ടു്. സ
ത്വം, രജസ്സ്, തമസ്സ്. അവ ലോകോല്പത്തികാലത്തു പ്രത്യക്ഷ
പ്പെടുന്നു. പ്രളയകാലത്തും പ്രകൃതി അഥവാ ദ്രവ്യം നഷ്ടപ്പെടുന്നി
ല്ല. സൂക്ഷ്മാവസ്ഥയിൽ വർത്തിക്കുക മാത്രമാണു അതു ചെയ്യുന്ന
തു്. ശൂന്യതയിൽനിന്നു് ഒന്നുംതന്നെ ഉത്ഭവിക്കുകയെന്നതോ
ഉത്ഭവിപ്പിക്കുകയെന്നതോ സാദ്ധ്യമല്ല. കാരണത്തിൽ കാര്യം
അഥവാ ഫലം അന്തർലീനമാണ്. (സൽ—കാര്യം). ഹേതുവെന്ന
തു പരിണാമം അഥവാ മാററം മാത്രമാണ്. അദൃശ്യമായതിനെ
ദൃശ്യമാക്കുന്നതാണ് അതിന്റെ ധർമ്മം. സൃഷ്ടി, പ്രളയം എ
ന്നിവ പ്രകൃതി പ്രത്യക്ഷപ്പെടുത്തുന്നതും, അപ്രത്യക്ഷമാക്കുന്നതും
മാത്രമാണ്. ശൂന്യതയിൽനിന്നു് ഉൽപത്തിയോ ശൂന്യതയി
ലേക്കു തിരോധാനമോ ഉണ്ടാകുന്നില്ലെന്നർത്ഥം. കാലവും അചി

സ്വതന്നെ. അതു് എല്ലാതരത്തിലുമുള്ള ആസ്തികൃത്തിന്റെ രൂപം മാത്രമാണ്. പ്രകൃതിയുടെ സഹവർത്തിയായി കാലവും ബ്രഹ്മത്തിലടങ്ങിയിട്ടുണ്ട്. ഐഹികലോകം ജീവാത്മാവിനെ ആധ്യാത്മികജീവിതത്തിനു തയ്യാറാക്കുന്നു, പരിശീലനം നൽകുന്നു. ദൈവസാക്ഷാൽകാരം എന്ന ലക്ഷ്യത്തെ ഉദ്ദേശമാക്കിയുള്ള തീർത്ഥാടനത്തിൽ പുരോഗതിയുണ്ടാവാൻ ആത്മാവിനെ സഹായിക്കുന്നതിനും അതുതകുന്നു. ദേഹിയുടെ സത്തയാണ് ജീവൻ. അതിനു് അസ്തിത്വമുണ്ട്, അറിവുമുണ്ട്. ജ്ഞാനം വിശേഷ്യവുമാവാം, വിശേഷണവുമാവാം. വിശേഷ്യമായ ജ്ഞാനത്തിനു മാററമില്ല. വിശേഷണമെന്ന നിലക്കുള്ള ജ്ഞാനം മാററാവുന്നതുമാണ്. വിശേഷണജ്ഞാനത്തിനു് ധർമ്മഭൂതജ്ഞാനം എന്നു പേർ. അതു് പരമാത്മാവിന്റേതെന്നപോലെതന്നെ ജീവാത്മാക്കളുടേതുമാണ്. വിശേഷണമെന്ന നിലക്കു് അവയിൽനിന്നു് ഒററപ്പെടുത്താവുന്നതല്ല ധർമ്മഭൂതജ്ഞാനം. അതു് സങ്കോചവികാസങ്ങൾക്കു വിധേയമാണ്. അതുകൊണ്ടു് അതു് ദ്രവ്യമാണെന്നു പറയാം. അതു് മാററങ്ങൾക്കും വിധേയവുമാണ്. മോക്ഷാവസ്ഥയിലാണ് ആത്മവിശേഷണമായ ജ്ഞാനം ഏററവുമധികം പ്രസരിച്ചു കാണുന്നതു്. അപ്പോൾ ആത്മാവിന്നറിയാത്തതായി ഒന്നുംതന്നെയില്ല. ബന്ധനസ്ഥനായുള്ള ആത്മാവിൽ ജ്ഞാനം ഏററവും അധികം സങ്കുചിതമായിട്ടാണുള്ളതു്. ഈ അവസ്ഥയിൽ ആത്മാവിനു് ജന്മാന്തരകർമ്മാനുസൃതമായ ശരീരം ലഭിക്കുന്നു. മോക്ഷപ്രാപ്തി ലഭിക്കുന്നതുവരെ അതിനു് ഒരു ദേഹത്തിൽനിന്നു് മറെറാരു ദേഹത്തിലേക്കു മാറി ജീവിക്കേണ്ടിവരുന്നു. ജീവാത്മാക്കൾ നിരവധിയാണ്. എന്നാൽ അവയിൽ മൂന്നുതരം ഉണ്ടു്. (1) നിത്യങ്ങൾ (ശാശ്വതം) ഒരു കാലത്തും ബന്ധനത്തിൽ പെട്ടിട്ടില്ലാത്തവ. (2) മുക്തങ്ങൾ. മോക്ഷം കൈവന്നിട്ടുള്ളവ. (3) ബന്ധങ്ങൾ. സംസാരചക്രത്തിൽ പെട്ടുഴലുന്നവ. ബദ്ധാത്മാക്കൾ മോക്ഷപ്രാപ്തിവരെ പലതരം ശരീരങ്ങളിൽ മാറി മാറി കടന്നു ജീവിക്കുന്നു.

മോക്ഷത്തിന്നുള്ള മാർഗ്ഗങ്ങളും മൂന്നു തരമുണ്ട്. 1. കർമ്മം. 2. ജ്ഞാനം. 3. ഭക്തി. ഫലേച്ഛകൂടാതെ ചെയ്യപ്പെടുന്ന കർമ്മങ്ങൾ മനസ്സിനെ ശുദ്ധീകരിക്കുവാനുതകുന്നു. ഇത്തരം കർമ്മങ്ങൾ ആത്മാവിനെ തന്നെത്താൻ ധ്യാനിക്കുകയെന്നതു സാദ്ധ്യമാക്കുന്നു, ധ്യാനത്തിൽക്കൂടി ആത്മാവിന്ന് ജ്ഞാനം ലഭിക്കുന്നു — താൻ ഈശ്വരനെ ആശ്രയിച്ചാണിരിക്കുന്നതെന്നു ജ്ഞാനം. പിന്നീട് ആത്മാവ് ഈശ്വരനെ സ്നേഹിക്കുവാൻ തുടങ്ങുന്നു. ഈശ്വരധ്യാനത്തിൽ തുടർന്നുപോകുന്നു. ജ്ഞാനമാർഗ്ഗമെന്നപോലെതന്നെ ഭക്തിമാർഗ്ഗത്തിലും ധ്യാനത്തിന്ന് സ്ഥാനമുണ്ട്. എന്നാൽ ഒരു പ്രധാനവ്യത്യാസമുണ്ട്. ഭക്തിമാർഗ്ഗത്തിലുള്ള ധ്യാനത്തിൽ പ്രാധാന്യം ഈശ്വരനെ അത്യന്തം ആശ്രയിച്ചു മാത്രം നിൽക്കുന്നതാണ് ആത്മാവ് എന്നുള്ള ഭാവത്തിന്നും, പരമമായ ഈശ്വരപ്രേമത്തിന്നുമാണ്. കാലക്രമത്തിൽ ഭക്തിമുഴുത്തു പൂർണ്ണമാവുന്നു. അപ്പോൾ ആത്മാവിന്നു ദിവ്യദർശനം ലഭിക്കുന്നു. എന്നാൽ ആത്മാവിന്ന് മോക്ഷം സിദ്ധിക്കുന്നതു് ശരീരനാശത്തിൽ മാത്രമാണ്. വിശിഷ്ടാദ്വൈതം ജീവന്മുക്തിയില്ലെന്നാണ് പറയുന്നതു്. ജ്ഞാനവും, ഭക്തിയും സമ്പാദിച്ചു കഴിഞ്ഞതിൽ പിന്നേയും ജീവിതാവസാനംവരെ കർമ്മാനുഷ്ഠാനം ചെയ്യേണ്ടതു് അത്യാവശ്യമാണ്. കർമ്മാനുഷ്ഠാനമെന്നതിൽ വേദപ്രോക്തങ്ങളായ കർമ്മങ്ങളുടെ അനുഷ്ഠാനം മാത്രമല്ല. അതിൽ പ്രാർത്ഥനയും, ആരാധനയും കൂടി ഉൾപ്പെടുന്നു. കർമ്മം മോക്ഷത്തിന്നു നേരിട്ടുള്ള ഒരു മാർഗ്ഗമല്ല. അതിന്നു സഹായകമായ ഒരു മാർഗ്ഗം മാത്രമാണ്.

ഭക്തിമാർഗ്ഗാനുഷ്ഠാനത്തിന്ന്, ഒരു സ്ഥാനം തുടങ്ങി അനവധി സാഹചര്യങ്ങൾ ആവശ്യമായിവരുന്നുണ്ട്. പ്രപത്തിയെന്ന മാർഗ്ഗന്തരത്തെ വിശിഷ്ടാദ്വൈതം പ്രത്യേകം നിർദ്ദേശിക്കുന്നുണ്ട്. നിർവ്വിശേഷവും, കേവലവുമായ ഈശ്വരശരണാഗതിയും ആത്മാർപ്പണവുമാണ് പ്രപത്തി. ഭാഗവതപാരമ്പര്യം ഏററവും കാര്യക്ഷമമായ മോക്ഷം മാർഗ്ഗമായി ഘോഷിക്കുന്നതും പ്ര

പത്തിതന്നെ. അതു് സാഹചര്യവ്യത്യാസം പരിഗണിക്കാതെ എല്ലാവക്കും അനുഷ്ഠിക്കാവുന്നതുമാണ്. പ്രപത്തി ചെയ്യുന്ന ആത്മാവിൻെറ അനുഷ്ഠാനം ലഘുതമമാണ്.

"ആനുകൂല്യസ്യസങ്കല്പഃ പ്രതികൂല്യസ്യ വജ്ജനം
രക്ഷിഷ്യതീതി വിശ്വാസഃ ഗോപ്തൃത്വവരണം, തഥാ
ആത്മനിക്ഷേപകാൎപ്പണ്യേ ഷഡ്വിധാശരണാഗതിഃ" എ

ന്നതാണ് പ്രപത്തിധമ്മം.

(1) ദൈവസങ്കല്പം അനുസരിക്കുക (2) ദൈവസങ്കല്പത്തിനു വിരോധമായി യാതൊന്നും പ്രവർത്തിക്കാതിരിക്കുക. (3) തീച്ചയായും ദൈവം രക്ഷിക്കുമെന്നു പൂണ്ണമായും വിശ്വസിക്കുക. (4) ഈശ്വരനിൽ നിന്നുമാത്രം രക്ഷയാചിക്കുക. (5) മററാരോടും രക്ഷ അഭ്യൎത്ഥിക്കാതിരിക്കുക. (6) വിനീതമായി ആത്മാവിനെ ഈശ്വരാപ്പണം ചെയ്യുക എന്നിവയാണ് പ്രപത്തിധമ്മത്തിലെ ആറംഗങ്ങൾ. പ്രപത്തിക്കുന്നതിനെയാണ് ഭാഗവതജനങ്ങൾ കൂടുതൽ പ്രാധാന്യം കല്പിക്കുന്നതു്. ജ്ഞാനഭക്തിമാഗ്ഗങ്ങൾ പ്രപത്തിയിലേക്കു നയിക്കുന്നുവെന്നാണവർ പറയുന്നതു്. ശരണാഗതി ചെയ്യുന്നവനെ ഈശ്വരൻ തീച്ചയായും രക്ഷിക്കുന്നു. അന്ത്യകാലത്തിൽ ശരണാഗതൻെറ ആത്മാവു് നിത്യസൂരികളുടെ ലോകത്തിലെത്തി അവരിലൊരുവനായി തീരുന്നു. ശാശ്വതമായി വൈകുണ്ഠത്തിൽ നാരായണസന്നിധിയിൽ താമസമുറപ്പിക്കുന്നു.

———

# ശ്രീരാമകൃഷ്ണപരമഹംസർ.

പത്തൊമ്പതാംശതകം. ഭാരതീയബുദ്ധിജീവികൾ പാശ്ചാത്യരെ അനുകരിക്കുവാൻ തീൎച്ചപ്പെടുത്തിക്കഴിഞ്ഞിരുന്നു. ആംഗ്ലേയവിദ്യാഭ്യാസം നടപ്പാക്കിക്കഴിഞ്ഞു. അതിനെത്തുടൎന്നു് ആംഗ്ലേയ ആശയങ്ങളും ആംഗ്ലേയജീവിതരീതികളും ജനങ്ങളെ അത്യധികം ആകൎഷിച്ചു. നവീനരീതിയിലുള്ള വിദ്യാഭ്യാസം ജനങ്ങളുടെ മനോഭാവത്തിൽതന്നെ വ്യത്യാസമുളവാക്കി. ഇന്ത്യയുടെ പുരോഗതി ഭാരതീയസംസ്കാരത്തെ ഒട്ടാകെ വിസ്മരിക്കുന്നതിനുള്ള കഴിവിനെ മാത്രമാണാശ്രയിച്ചിരിക്കുന്നതെന്നു് ഇക്കൂട്ടർ ഉള്ളഴിഞ്ഞു വിശ്വസിച്ചു. സർ ജോൺവുഡ് റോഫിന്റെ ഭാഷയിൽ പറയുകയാണെങ്കിൽ, ആംഗ്ലേയഭാഷയുടെ ഈ മാനസപുത്രന്മാർ ഇംഗ്ലീഷുകാരെക്കൂടി ഇക്കാൎയ്യത്തിൽ അതിശയിച്ചു. ഭാരതീയസംസ്കാരത്തെ നിന്ദിക്കുന്നതിൽ ചിലപ്പോൾ അവർ ആംഗ്ലേയരെത്തന്നെ കവച്ചുവെച്ചുവെന്നാണു് അദ്ദേഹം പറയുന്നതു്. നഷ്ടപ്പെടാതെ സൂക്ഷിക്കുവാൻ അർഹമായ ഹൈന്ദവശാസ്ത്രങ്ങളിൽ ഒന്നുംതന്നെ ഇല്ല എന്നാണു് അവർ പൂൎണ്ണമായും ദൃഢമായും വിശ്വസിച്ചതു്. പാശ്ചാത്യരാജ്യങ്ങളിൽനിന്നു ലഭിച്ച ശാസ്ത്രഭാഗികവും അപൂൎണ്ണവുമായ ശാസ്ത്രപഠനംമൂലം ഭാരതീയരിൽ പുരാണാശയങ്ങളിലും സംസ്കാരങ്ങളിലുമെല്ലാം വെറുപ്പുളവാക്കി. അവർ പ്രത്യേകം ശ്രദ്ധയോടുകൂടി നിന്ദിക്കുവാൻ തുടങ്ങി. താന്ത്രികാരാധനാരീതിയെ അവർ നിഷേധിച്ചു. അന്നു താന്ത്രികാരാധനാമാൎഗ്ഗങ്ങൾ നീചങ്ങളായ ചില കാൎയ്യസാദ്ധ്യങ്ങൾക്കായി ഉപയോഗിക്കപ്പെട്ടിരുന്നുവെന്നതു് വാസ്തവംതന്നെ. തന്മൂലം താന്ത്രികാരാധനമാൎഗ്ഗംതന്നെ ഭോഗതൃഷ്ണ, കോമാളിത്തം, ആഭിചാരം എന്നിവയല്ലാതെ മറ്റൊന്നുമല്ല എന്നു ഇവർ ഘോഷിക്കുവാൻ തുടങ്ങി. അവരുടെ ദൃഷ്ടിയിൽ താന്ത്രികാരാധനം നിന്ദ്യവും, അശ്ലീലവുമായ അന്ധവിശ്വാസങ്ങളുടെ ഭണ്ഡാഗാരം മാത്രമായിരുന്നു. ഇന്ത്യ അതിന്റെ പരമ്പരാഗതമായ ആത്മാവു് നശിപ്പിക്കുകയും പകരം വി

ദേശങ്ങളിൽനിന്നു ഇറക്കുമതിചെയ്ത മനോഹരങ്ങളായ ആവരണങ്ങളും അണിയുകയും അങ്ങനെ ഒരു പുനർജന്മം നേടുകയും എത്ര വേഗത്തിൽ ചെയ്യുന്നുവോ അത്രയും നല്ലതാണെന്നു ഇംഗ്ലീഷ്യജമാനന്മാരും അവരുടെ ഭാരതീയദാസന്മാരും ആത്മാർത്ഥമായി വിശ്വസിച്ചുപോന്നു.

നിർണ്ണായകമായ ആ കാലഘട്ടത്തിലായിരുന്നു ശ്രീരാമകൃഷ്ണൻ ജാതനായതു്. പശ്ചിമബങ്കാളിൽ പ്രകൃതികോമളമായ ഒരു നാട്ടിൻപുറമായിരുന്നു അദ്ദേഹത്തിന്റെ ജന്മദേശം. യൌവ്വനം പ്രാപിക്കുന്നതുവരെ അദ്ദേഹം ജീവിച്ചതും നാട്ടിൻപുറത്തിൽ തന്നെ. ആ ശിശു ദിനംപ്രതി വർദ്ധിച്ചുവരുന്ന ആധുനിക ആംഗ്ലവശ്യന്യതയാൽ തീണ്ടപ്പെടാതെതന്നെ പരിശുദ്ധഭാരതീയസംസ്കാരത്തിൽ വളർന്നു. അന്നു ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ കേന്ദ്രമായിരുന്ന കല്ക്കത്തയുടെ പരിസരങ്ങളിലേക്കു് വിധിതന്നെ ആ ശിശുവിനെ മാററിയെന്നു പറയാം. ഭാരതീയഋഷീശ്വരന്മാരും, യോഗികളും നിർദ്ദേശിച്ചിരുന്ന ആദ്ധ്യാത്മികജീവിതരീതിയിൽ യാതൊരു തെററുമില്ലെന്നു് ഈ വിജ്ഞാനയുഗത്തിൽ ശ്രീരാമകൃഷ്ണൻ ലോകത്തിനു തെളിയിച്ചുകൊടുത്തതും ആ പ്രദേശത്തുവെച്ചു തന്നെയായിരുന്നു. തിരിച്ചറിയുവാൻ വയ്യാതെ ദുഷിച്ചും രൂപം മാറിയും പോയിരുന്ന പഴയ ആരാധനാമുറകളെ അദ്ദേഹം ശുദ്ധീകരിച്ചു; പുനഃസ്ഥാപിച്ചു; അവയുടെ കാര്യക്ഷമതയും, ഫലഭൂയിഷ്ഠതയും ലോകത്തിനു തെളിയിച്ചുകൊടുത്തു. വിവിധമതാനുയായികൾ തമ്മിൽ വിരോധം ആവശ്യമില്ലെന്നും നേരെമറിച്ചു യോജിപ്പിനു അവകാശം ഉണ്ടെന്നുംകൂടി അദ്ദേഹം തെളിയിച്ചു. ഇതെല്ലാം അദ്ദേഹം വ്യക്തമാക്കിയതു് തന്റെ ജീവിതരീതികൊണ്ടുമാത്രമായിരുന്നു. അദ്ദേഹത്തിന്റെ ജീവിതരീതിയുടെ അടിസ്ഥാനം. "ഏകംസൽവിപ്രാഃ ബഹുദാവദന്തി". പരമാർത്ഥം ഒന്നുതന്നെ. പണ്ഡിതന്മാർ അതിനെ വിവിധരീതിയിൽ പ്രതിപാദിക്കുകമാത്രമാണു് ചെയ്യുന്നതു് എന്നത്രേ വേദവാക്യം.

കമാർപുക്കൂർ ബങ്കാളിലെ മാതൃകാഗ്രാമങ്ങളിൽ ഒന്നാണ്. ഇവിടെയായിരുന്നു 1836 ഫിബ്രുവരി 18-ാംനു രാമകൃഷ്ണൻ ജനനമായതു്. ആ ഭാഗ്യം ലഭിച്ചതു് ആ ഗ്രാമത്തിലെ ഒരു വിപ്രകുഡുംബത്തിന്നായിരുന്നു. ആ കുഡുംബമാവട്ടെ സത്യം, സദാചാരം, ഭക്തി എന്നിവകൾ കീർത്തിപ്പെട്ട പാരമ്പര്യമുള്ള ഒന്നായിരുന്നു. ശിശുവിന്റെ പിതാവു് ക്ഷുദിറാം-ചതോപാദ്ധ്യായനും, മാതാവു് ചന്ദ്രാദേവിയുമായിരുന്നു. ചതോപാദ്ധ്യായൻ തന്റെ സ്വന്ത ഗ്രാമമായ ദേരേപൂരിൽനിന്നു് കമാർപുക്കൂറിൽ താമസിക്കുവാനിടയായതു്, ഒരു വഴക്കിൽ സ്വന്തം ഗ്രാമത്തിലെ ഒരു പ്രഭുവിന്റെ നിർദ്ദേശമനുസരിച്ചു് കള്ളസാക്ഷി പറയുവാൻ കൂട്ടാക്കാത്തതാണ്. ചന്ദ്രാദേവി സാധ്വിയും പതിവ്രതാരത്നവുമായ കുലസ്ത്രീയായിരുന്നു. അവരുടെ ഹൃദയം ദയാപൂർണ്ണവും പരിശുദ്ധവുമായിരുന്നു. ക്ഷുദിറാമും, ചന്ദ്രാദേവിയും മിക്കവാറും സമയം കുലദൈവങ്ങളുടെ ആരാധനയിലും, ധ്യാനത്തിലും കഴിച്ചുകൂട്ടിയിരുന്നു. ഈ ദമ്പതികളുടെ പുത്രനായിട്ടായിരുന്നു രാമകൃഷ്ണൻ ജനിച്ചതു്. പുത്രജനനത്തിന്നു മുമ്പുതന്നെ രണ്ടുപേർക്കും ആ ദിവ്യശിശുവിന്റെ ദർശനം ലഭിച്ചിരുന്നു. ഒരിക്കൽ ക്ഷുദിറാം ഗയക്കു് തീർത്ഥയാത്ര പോയിട്ടുണ്ടായിരുന്നു. ഗയാക്ഷേത്രത്തിലെ മൂർത്തിയായ ഗദാധരൻ (ഒരു വൈഷ്ണവമൂർത്തി) അദ്ദേഹത്തിന്റെ സ്വപ്നത്തിൽ പ്രത്യക്ഷമാവുകയും താൻ ക്ഷുദിറാമിനെ അനുഗ്രഹിച്ചുകഴിഞ്ഞുവെന്നും അദ്ദേഹത്തിന്റെ പുത്രനായി ജനിക്കുന്നതാണെന്നും അവരുടെ സ്നേഹപൂർണ്ണമായ ശുശ്രൂഷകളേററു വളരുന്നതാണെന്നും പറയുകയുണ്ടായി. ഏകദേശം അതേസമയത്തുതന്നെ കമാർപുക്കൂരിലെ ശിവക്ഷേത്രത്തിലേക്കു് തൊഴാൻചെന്ന ചന്ദ്രാദേവിക്കും ഒരു ദിവ്യദർശനമുണ്ടായി. പാവനമായ ശിവലിംഗത്തിൽനിന്നു് പുറപ്പെട്ടു് ഒരു തേജസ്സു് ആ സ്ഥലമൊട്ടാകെ പ്രകാശിപ്പിക്കുന്നതായി ചന്ദ്രാദേവി കാണുകയും ബോധരഹിതയായി നിലംപതിക്കുകയും ചെയ്തു. ഈ സംഭവങ്ങൾക്കു പിന്നെയാണ് ചന്ദ്രാദേവി ഗർഭംധരിച്ചതും, ദിവ്യശിശുവിനെ പ്രസവിച്ച

ളും. ശിശുവിനു മാതാപിതാക്കരം നൽകിയ നാമധേയം ഗദാധരൻ എന്നായിരുന്നു.

ഗദാധരൻെറ ശൈശവകാലം സുഖസമ്പൂർണ്ണമായിരുന്നു. അദ്ദേഹം കമാർപുക്കുരിലെ ഗ്രാമവാസികളുടെ കണ്ണിലുണ്ണിയായി വളൎന്നു. അവിടത്തെ ശിശുക്കളുടെ ആരാധ്യപുരുഷൻകൂടിയായിരുന്നു ഗദാധരൻ. ബാഹ്യമായി സുഖസന്തോഷാദികരം ആ ശിശുവിൽ കാണുവാൻ കഴിഞ്ഞുവെന്നതു് വാസ്തവംതന്നെ. എന്നാൽ പലപ്പോഴും ആ ശിശു ഏകാന്തതയിൽ കഴിഞ്ഞുമാറുന്നതും തുടൎന്നു് വളരെ നേരം ധ്യാനനിഷ്ഠയിലിരിക്കുന്നതും കാണാമായിരുന്നു. ഗദാധരനു് ആനന്ദാനുഭൂതി ആദ്യമായി അനുഭവപ്പെട്ടതു ഏകദേശം ആറുവയസ്സായപ്പോഴാണു്. തൻെറ വസ്ത്രഖണ്ഡത്തിൽ കെട്ടിപ്പിടിച്ചിരുന്ന പൊരിയും തിന്നു് വയലുകളിൽകൂടി നടക്കുകയായിരുന്നു ഗദാധരൻ. പൊരിവച്ചുകൊണ്ടു് അദ്ദേഹം ആകാശത്തേക്കു് നോക്കിനിന്നു. ഒരു കാർമേഘം ആകാശത്തിൽ പടൎന്നു വ്യാപിച്ചു. പെട്ടെന്നു് ആ കാർമേഘത്തിൻെറ വക്കുകളിൽകൂടി ധവളനിറമുള്ള കൊററികരം സംഘം ചേൎന്നു പറന്നുപോകുന്നതും കണ്ടു. രണ്ടും തമ്മിലുള്ള അന്തരം ഗദാധരനെ ചിന്താഭരിതനാക്കി. അദ്ദേഹത്തിൻെറ ആത്മാവു് വളരെ ദൂരം സഞ്ചരിച്ചു. അദ്ദേഹം ബോധരഹിതനായി നിലം പതിച്ചു. അതുമുതൽ ഇടക്കിടെ അത്തരം ആനന്ദാനുഭൂതി ഗദാധരനുണ്ടായിത്തുടങ്ങി. ഗദാധരൻെറ മാതാപിതാക്കരംക്കും ആദ്ധ്യാത്മികാനുഭവം ഉണ്ടായിരുന്നതുകൊണ്ടു് അവൎക്കു് ശിശുവിൻെറ അവസ്ഥ തികച്ചും മനസ്സിലാക്കുവാൻ കഴിഞ്ഞിരുന്നു. ഏഴുവയസ്സു പ്രായമായപ്പോരം ഗദാധരൻെറ പിതാവു് മൃതിയടഞ്ഞു. ആദ്ധ്യാത്മികജീവിതത്തിന്നായി ശിശുവിന്നുണ്ടായിരുന്ന ആഗ്രഹത്തെ വൎദ്ധിപ്പിക്കുവാൻ മാത്രമാണു് ഈ സംഭവത്തിന്നു സാധിച്ചതു്. ആ ബാലൻ ഗ്രാമത്തിൽവന്നു ചേൎന്നിരുന്ന പുണ്യാത്മാക്കളുടെ സംഗത്തിന്നായി കൊതിച്ചു. തരം കിട്ടുമ്പോഴെല്ലാം ആ സൽസംഗ

സുഖം അനുഭവിച്ചു. കമാർപുക്കുർ പുരിനഗരത്തിലേക്കുള്ള മഹ ഗ്ഗത്തിലായിരുന്നതുകൊണ്ടു് ഗദാധരനു് സൽസംഗം ധാരാളം ലഭിച്ചു. പരിശുദ്ധാത്മാക്കളുടെ പ്രവചനങ്ങൾ ശ്രദ്ധിച്ചു. ഗദാധരൻ ആലോചനാമഗ്നനായി സഗൌരവം പ്രവൎത്തിക്കുവാനുള്ള ആഗ്രഹം അവനെ പിടികൂടി. വിദ്യാലയങ്ങളിൽനിന്നു ലഭിക്കുന്ന വിദ്യാഭ്യാസം ജീവിതമാൎഗ്ഗംനേടാനുള്ളതു മാത്രമായിക്കഴിഞ്ഞതുതന്നെ കാരണം. അദ്ദേഹത്തിനു വിദ്യാലയത്തിൽ ചെല്ലുവാനോ അവിടെ പഠിക്കുവാനോ മനസ്സുണ്ടായില്ല. പ്രകൃതിയും, ജീവിതവും അദ്ദേഹത്തിന്റെ അദ്ധ്യാപകന്മാരായിത്തീൎന്നു. അദ്ദേഹത്തിന്റെ വിദ്യാഭ്യാസത്തിൽ അടച്ചുപൂട്ടിയമുറികൾക്കും പുസ്തകങ്ങൾക്കും യാതൊരു സ്ഥാനവും ഉണ്ടായിരുന്നില്ല. ക്ഷേത്രാടനം ചെയ്യുന്ന സന്യാസിമാർ, പാടി നടക്കുന്ന യാചകഗായകന്മാർ എന്നിവരിൽ നിന്നായിരുന്നു ഗദാധരന്റെ വിദ്യാഭ്യാസം. വിവിധദേവന്മാരുടെ വിഗ്രഹങ്ങൾ മണ്ണുകൊണ്ടുനിൎമ്മിക്കുകയും, കുട്ടിക്കളികളിൽ ദേവന്മാരുടെ ഭാഗങ്ങൾ നടിക്കുകയും ചെയ്യുകയായിരുന്നു ഗദാധരന്റെ നേരംപോക്കു്. 9-ാമത്തെ വയസ്സിൽ ഗദാധരൻ ഉപനീതനായി, കുലദൈവമായ രഘുവീരന്റെ ആരാധനാരീതി ഉപദേശിക്കപ്പെട്ടു. ഗദാധരൻ രഘുവീരനെ പതിവായി ആരാധിച്ചു തുടങ്ങി. ബാലന്റെ ആരാധനാമാൎഗ്ഗം സാധാരണയുള്ളതിൽനിന്നു് വ്യത്യസ്തമായിരുന്നു. ഗദാധരന്റെ ആരാധനാമൂൎത്തി കേവലം അചേതനമായ ഒരു വിഗ്രഹമായിരുന്നില്ല. അതു് സജീവമായ ഉപാസനാമൂൎത്തിയായിട്ടാണു് അദ്ദേഹത്തിനു് കാഴ്ചനൽകിയതു്. ആ വിഗ്രഹത്തിൽ ലോകനാഥനായ സാക്ഷാൽ ഭഗവാന്റെ സാന്നിദ്ധ്യംതന്നെ അദ്ദേഹം അനുഭവിച്ചു ക്ഷുദിറാമിന്റെ മൂത്തമകനായിരുന്നു രാമകുമാർ. ക്ഷുദിറാമിന്റെ മരണശേഷം കുഡുംബഭാരം അദ്ദേഹത്തിൽ നിക്ഷിപ്തമായി. 1849ൽ രാമകുമാർ കല്ക്കത്തക്കുപോയി അവിടെ ഒരു സംസ്കൃതവിദ്യാലയം ആരംഭിച്ചു. കുഡുംബപുലിവിന്നു വേണ്ട പണം സമ്പാദിക്കുന്നതിന്നു വേണ്ടി കല്ക്കത്ത

യിലെ ചില കുഡുംബങ്ങളുടെ പൌരോഹിത്യവും രാമകുമാർ വഹിച്ചു. ഗദാധരനു 16 വയസ്സപ്പോാം രാമകുമാർ അവനെ കല്ക്കത്തയിലേക്കുവരുത്തി. തന്റെ പൌരോഹിത്യവൃത്തിയിൽതന്നെ സഹായിക്കുവാൻ ഗദാധരനെ രാമകുമാരൻ നിയോഗിച്ചു. പിന്നീട്ട് രാമകുമാരൻ കാളിക്ഷേത്രത്തിലെ പൂജാരിയുടെ ഉദ്യോഗം സ്വീകരിച്ചു. റാണിറാഷ്മണിദേവി പുതുതായി നിർമ്മിച്ചതായിരുന്നു ആ ക്ഷേത്രം. അതു് കല്ക്കത്തയുടെ പരിസരമായ ദക്ഷിണേശ്വരത്തിൽ ഗംഗാതീരത്തിലാണു സ്ഥിതിചെയ്യുന്നതു്. രാമകുമാരനോടൊപ്പം ഗദാധരനും ദക്ഷിണേശ്വരത്തിലേക്കുചെന്നു് ക്ഷേത്രജോലിയിൽ രാമകുമാരനെ സഹായിച്ചു. കാളിക്ഷേത്തിൽ ഒരുകൊല്ലംമാത്രമാണു് രാമകുമാരൻ പൂജാരിയായിരുന്നതു്. രാമകുമാരൻ നിര്യാതനായി. റാണിറാഷ്മണിദേവിയേയും അവരുടെ ജാമാതാവായ മാത്തുർ ബാബുവിനേയും ഗദാധരന്റെ മനോഭാവവും ദിവ്യത്വവും അതീവ ആകർഷിച്ചു. തുടൎന്നു കാളിക്ഷേത്രത്തിലെ പൂജാരിസ്ഥാനം സ്വീകരിക്കുവാൻ അവർ ഗദാധരനോട്ടു് വിനീതമായപേക്ഷിച്ചു.

ഗംഗാതീരത്തിലുള്ള പ്രശാന്തഗംഭീരവും പ്രകൃതിമനോഹരവുമായ ദക്ഷിണേശ്വരത്തിൽ ക്ഷേത്രപരിസരത്തിലായി ദേവിപൂജക്കു് ഒരുക്കുന്നതിന്നായി രാമകൃഷ്ണൻ—അതാണു് ഗദാധരൻ സ്വീകരിച്ചപേർ—സ്വയം നട്ടുവളർത്തിയുണ്ടാക്കിയ പഞ്ചവടി എന്ന നന്ദവനം ഇന്നും അവിടെ കാണാവുന്നതാണു്. കാളിപൂജയിലും, ആദ്ധ്യാത്മികപരിശീലനത്തിലുമായി രാമകൃഷ്ണൻ ദിവസങ്ങറം കഴിച്ചുകൂട്ടി. അദ്ദേഹത്തിന്റെ ജീവിതലക്ഷ്യം നേടുകയും ചെയ്തു. 20 വയസ്സുപ്രായമുള്ളപ്പോഴായിരുന്നു രാമകൃഷ്ണൻ യഥാവിധി പൌരോഹിത്യം ആരംഭിച്ചതു്. ആഡംബരരഹിതവും സമാധാനപൂർണ്ണവുമായിരുന്നു ആ ജീവിതം ഏറെ താമസിയാതെ രാമകൃഷ്ണന്റെ ആത്മാവു് ആദ്ധ്യാത്മികമായി ഒരു കൊടുങ്കാററിൽ പ്പെട്ടുഴലുവാൻ തുടങ്ങി. അതിന്റെ ഫലമായി അസാധാരണവും

അലൌകികവുമായ നിരവധി അനുഭവങ്ങൾ അവക്കു് ഉണ്ടായി. താൻ ആരാധിച്ചുകൊണ്ടിരുന്ന കാളിയുടെ വിഗ്രഹം മററുള്ളവൎക്കെന്നപോലെ ശിലാനിൎമ്മിതമായ ഒരു വിഗ്രഹം മാത്രമായിരുന്നില്ല രാമകൃഷ്ണനു്. അതു് ലോകമാതാവിൻെറ സജീവമായ രൂപമായിട്ടാണദ്ദേഹം കണ്ടതും അതിനോടു പെരുമാറിയതും. അദ്ദേഹത്തിൻെറ ആരാധനാമുറയെപ്പററിയുള്ള ചില വിവരണങ്ങൾ നോക്കുക. അദ്ദേഹം ആരാധിക്കുവാൻ തയ്യാറായ ഉടൻ അദ്ദേഹത്തിനും ബാഹ്യലോകത്തിനുമിടയിൽ ഒരു മറയുണ്ടായിത്തീരും. അദ്ദേഹത്തെ സംബന്ധിച്ചേടത്തോളം അതു് അവരെ ലോകത്തിൽനിന്നു് അകററിനിൎത്തും. രാമകൃഷ്ണൻ താൻ വസിക്കുന്ന ലോകത്തെക്കുറിച്ചും, തനിക്കു പുറമെനിന്നു് തന്നെ നിരീക്ഷിച്ചുകൊണ്ടിരിക്കുന്ന ആരാധകന്മാരേക്കുറിച്ചും പൂൎണ്ണമായും മറന്നുപോയേക്കും. ചിലപ്പോഴെല്ലാം അതേനിലയിൽ നിശ്ചലനായി സ്ഥിതിചെയ്യും. അനവധിമണിക്കൂർ നേരത്തേക്കു് ആർ എത്രതന്നെ സംബോധനചെയ്തുനോക്കിയാലും അദ്ദേഹം വിളി കേൾക്കുകയുണ്ടാവില്ല. ആ നിലയിൽനിന്നു് രാമകൃഷ്ണനെ ഉണൎത്തുവാൻ അദ്ദേഹത്തിൻെറ മരുമകൻ അനവധി പ്രാവശ്യം ശ്രമിച്ചിട്ടും പരാജയപ്പെട്ടിട്ടുമുണ്ടു്. ധ്യാനശ്ലോകങ്ങളും, ആരാധനാമന്ത്രങ്ങളും ഉച്ചരിക്കുമ്പോൾ സാധാരണ ഉത്തമകോടിയിലുള്ള ആരാധകന്മാൎക്കുകൂടി മൂൎത്തിയേയും, ഗുണങ്ങളേയും മന്ത്രങ്ങളുൾക്കൊള്ളുന്ന വസ്തുതകളേയും സങ്കല്പിക്കുക മാത്രമാണു് സാധിക്കുക. രാമകൃഷ്ണനാവട്ടെ ധ്യാനം ആരെ വിവരിക്കുന്നുവോ ആ മൂൎത്തി മുന്നിൽ സ്വയം സന്നിഹിതനായിരുന്നു. ഉച്ചരിക്കുന്ന മന്ത്രങ്ങൾ, വസ്തുകൾതന്നെയായിരുന്നു, അവയുടെ പ്രാതിനിധ്യമല്ല, സ്വീകരിച്ചിരുന്നതു്. സാധാരണയായി പുരോഹിതന്മാർ മന്ത്രങ്ങളും ആരാധനാമാൎഗ്ഗങ്ങളും പാഠിച്ചു് പരിശീലിച്ചു് ഹൃദിസ്ഥമാക്കിയിരിക്കും. എന്നാൽ അവർ മിക്കപ്പോഴും ആരാധനയുടെ യഥാൎത്ഥലക്ഷ്യം പ്രാപിക്കാറില്ല. അത്തരം മുറകളും, മന്ത്രങ്ങളും ശ്രീരാമകൃഷ്ണനു വളരെ ഉപയോഗമുണ്ടായില്ല. അവയ്ക്കു അദ്ദേഹം വളരെ വില

കല്പിക്കുകയും ചെയ്തിരുന്നില്ല. ശ്രീരാമകൃഷ്ണന്റെ ആരാധനാമുറ ലോകമാതാവിനെ അകമഴിഞ്ഞ് ആരാധിക്കുന്നതും, ലോകമാതാവ് മകന്റെ ആരാധന സ്നേഹപൂർവ്വം സ്വീകരിക്കുന്നതുമായ രീതിയിലായിരുന്നു. ലോകമാതാവിന്റെ സാക്ഷാൽ ദർശനത്തിനുള്ള അതിയായ ആഗ്രഹം രാമകൃഷ്ണനെ പിടികൂടി. അദ്ദേഹത്തിനു ദേവീദർശനം ആദ്യമായുണ്ടായപ്പോഴം അദ്ദേഹത്തിന്റെ മനഃസ്ഥിതി എന്തായിരുന്നുവെന്ന് പിന്നീട് അദ്ദേഹം ശിഷ്യന്മാക്ക് വിവരിച്ചുകൊടുക്കാറുണ്ടായിരുന്നു. അദ്ദേഹം പറയുന്നു "ദേവീദർശനം ലഭിക്കാത്തതിൽ എന്റെ ഹൃദയം അതിദുസ്സഹമായ വേദന അനുഭവിച്ചിരുന്നു. ഈറൻമുണ്ടിൽനിന്ന് വെള്ളം കളഞ്ഞുകിട്ടുവാൻ അതിനെ പിഴിഞ്ഞു മുറുക്കാറുണ്ട്. എന്റെ ഹൃദയപേശികളെ പിഴിയുന്നമാതിരിയുള്ള അനുഭവമാണെനിക്കുണ്ടായത്. മാതൃദർശനം ലഭിക്കുകയില്ലെന്ന ബോധം എന്നെ അതീവ ബാധിച്ചിരുന്നു. ഞാൻ നിരാശനായിത്തീരുകയായിരുന്നു. മാതൃദർശനം ലഭിക്കുവാൻ ഇടയില്ലാത്ത ആ ജീവിതം നിഷ്ഫലമാണെന്നെനിക്കു തോന്നിത്തുടങ്ങി. മാതൃസന്നിധിയിൽ വെച്ചിരുന്ന വാൾ എന്റെ കണ്ണിൽപ്പെട്ടു. അതുകൊണ്ട് എന്റെ ജീവിതം ഉടനടി അവസാനിപ്പിക്കുവാൻ ഞാൻ തീച്ചയാക്കി. ഒരു ഭ്രാന്തനെന്നോണം ഞാൻ ആ വാളിനെ പിടികൂടി. എന്താണ് പറയേണ്ടതു്, എന്റെ മുമ്പിൽ ലോകമാതാവിനെ ഞാൻ കണ്ടു. ബോധരഹിതനായി നിലംപതിച്ചു. അന്നും, അടുത്ത ദിവസവും ബാഹ്യലോകത്തിൽ സംഭവിച്ചതെന്താണെന്ന് എനിക്കറിവില്ല. എന്റെ ഹൃദയത്തിൽ പരമാനന്ദപ്രവാഹം, മുമ്പൊരിക്കലും ഞാൻ അനുഭവിച്ചിട്ടില്ലാത്തതു് അനുഭവപ്പെട്ടുതിത്തന്നു. ലോകമാതാവാകുന്ന ജ്ഞാനം കൈവന്നുകഴിഞ്ഞുവെന്ന് മാത്രമാണ് ഞാൻ അറിഞ്ഞതു്"

അന്നുതുടങ്ങി കാളിക്ഷേത്രത്തിലെ ഗർഭഗൃഹത്തിൽ ലോകമാതാവിനെത്തന്നെയാണ് രാമകൃഷ്ണൻ കണ്ടതു്. അല്ലാതെ കാ

മൂർത്തിവിഗ്രഹത്തെയല്ല. അതിനെ പററി അദ്ദേഹത്തിന്നുതന്നെ പറയുവാനുള്ളതെന്തെന്നു നോക്കുക "ഞാൻ എന്റെ കയ്യോടും കാളീ മാതാവിന്റെ നാസാദ്വാരങ്ങളെ കൂട്ടത്തു പിടിച്ചു. മാതാവിന്റെ ശ്വാസനം അനുഭവപ്പെട്ടു മാതാവിനെ ഞാൻ സൂക്ഷിച്ചു നിരീക്ഷിച്ചു. രാത്രി ക്ഷേത്രത്തിലെ വിളക്കുകളുടെ പ്രകാശത്താൽ മാതാവിന്റെ നിഴൽ കാണുവാൻ ഞാൻ അത്യന്തം ശ്രമിച്ചു, അതു് കാണുകയുണ്ടായില്ല. ഞാൻ എന്റെ മുറിയിൽനിന്നു് സൂക്ഷിച്ചു നിരീക്ഷിച്ചു. ആഹ്ലാദഭരിതയായ ഒരു ചിഞ്ചുകന്യകയെപ്പോലെ മാതാവു് മാളികക്കു പോകുന്നതുകണ്ടു അപ്പോൾ അവരുടെ പാദസരങ്ങളിൽനിന്നുണ്ടാകുന്ന കിങ്കിണിനാദവും ശ്രവിച്ചു. അതു് യഥാർത്ഥമാണോ എന്നു് മനസ്സിലാക്കവാനായി ഞാൻ പുറത്തുവന്നു. വിരിച്ചിട്ട തലമുടിയോടുകൂടി അവർ ക്ഷേത്രത്തിലെ ഒന്നാം മാളികയുടെ വരാന്തയിൽ നിന്നുംകൊണ്ടു് കല്ക്കത്തയേയും ഗംഗായേയും മാറിമാറി നോക്കുന്നതാണ് ഞാൻ കണ്ടതു്."

ആശ്ചര്യഭരിതമായ ലോകം ഈശ്വരസാക്ഷാൽകാരമാകുന്ന മധുപാനലഹരിയിൽ മഗ്നനായ രാമകൃഷ്ണനെയാണ് കണ്ടതു്. അദ്ദേഹത്തിന്നു ഭ്രാന്താണെന്നു തീർച്ചയാക്കുകയും ചെയ്തു. വിവരം നാട്ടുപുറത്തിലുള്ള ഗദാധരഗൃഹത്തിലുമെത്തി, അദ്ദേഹത്തിന്റെ മാതാവു് പേടിച്ചു് വിവശയായി. രാമകൃഷ്ണനെ സ്വഗൃഹത്തിലേക്കു് കൂട്ടിക്കൊണ്ടുവരുവാൻ ആളയച്ചു, ബന്ധുമിത്രാദികളുടെ ഉപദേശപ്രകാരം അവർ രാമകൃഷ്ണനെ വിവാഹിതനാക്കുവാൻ തീർച്ചയാക്കി. വിവാഹം അദ്ദേഹത്തിന്റെ ഉന്മാദം ശമിപ്പിക്കുമെന്നു് അവർ വിശ്വസിച്ചു രാമകൃഷ്ണൻ വിരോധം പ്രകടിപ്പിക്കുമെന്നു് പ്രതീക്ഷിച്ചുവെങ്കിലും അനുഭവം നേരെ മറിച്ചാണു് ഉണ്ടായതു്. രാമകൃഷ്ണൻ വിവാഹത്തിന്നു സമ്മതിക്കുന്നതോടൊപ്പം തന്റെ വധുവിന്റെ കുഡുംബവും ഗ്രാമവും ഇന്നതാണെന്നു വിവരിച്ചു കൊടുക്കുകയും ചെയ്തു. അപ്പോൾ രാമകൃഷ്ണന്നു 23വയസ്സു് പ്രായമുണ്ടായിരുന്നു ശാരദാദേവിക്കാവട്ടെ ആറും. അ

നവധി കൊല്ലങ്ങൾ കഴിഞ്ഞു് മാത്രമാണ് ശാരദാദേവി ദക്ഷിണേശ്വരത്തിലുള്ള തന്റെ ഭർത്തൃഗൃഹത്തിലേക്കു ചെന്നതു്. ശ്രീരാമകൃഷ്ണന്റെ ഭാര്യയാവുകയും, അദ്ദേഹത്തെ ശുശ്രൂഷിക്കുകയും ചെയ്യുന്നതു് എത്രത്തോളം മഹത്തായ ഭാഗ്യത്തിന്റെ ഫലമാണെന്നു് ഉടനടി അവർക്കു മനസ്സിലായി. ശാരദാദേവി ശ്രീരാമകൃഷ്ണന്റെ പ്രഥമശിഷ്യയായി അദ്ദേഹത്തിന്റെ ആദ്ധ്യാത്മികസുഖാനുഭവത്തിൽ ഭാഗഭാക്കാവുകയും ചെയ്തു. ആ ഭാഗ്യം വളരെ കുറച്ചുപേർക്കു മാത്രമാണുണ്ടാകയെന്നു് പറയേണ്ടതില്ല.

രാമകൃഷ്ണനെ സംബന്ധിച്ചേടത്തോളം വിവാഹം അദ്ദേഹത്തിൽ യാതൊരു മാററവും വരുത്തിയില്ല. അതിനു പര്യാപ്തമായിരുന്നില്ല. വിവാഹം കഴിഞ്ഞു ദക്ഷിണേശ്വരത്തിലേക്കു മടങ്ങിയ രാമകൃഷ്ണൻ വൈഷ്ണവസാധനയിൽ മുഴുകി. അദ്ദേഹത്തിന്റെ ഈശ്വരപ്രേമം സംതൃപ്തമാവാൻ വിവിധവും അതിരററതുമായ ആദ്ധ്യാത്മികാനുഭവങ്ങൾ വേണ്ടിയിരുന്നു. ഈശ്വരന്റെ നേരെ ശ്രീരാമകൃഷ്ണൻ മാറി മാറി പ്രകടിപ്പിക്കാത്ത വൈകാരികഭാവങ്ങൾ തന്നെയില്ലെന്നു പറയാം. ഇവയോരോന്നും ഈശ്വരദർശനത്തിനുള്ള അദ്ദേഹത്തിന്റെ ദാഹം വർദ്ധിപ്പിച്ചതേയുള്ളു. അദ്ദേഹം ഈശ്വരന്റെ നായകനായിരുന്നു, നായികയുമായിരുന്നു. അതുപോലെ സഖാവും, ബന്ധുവും, ദാസനുംകൂടി. ഓരോ അനുഭവവും അദ്ദേഹത്തിന്റെ ഈശ്വരസാക്ഷാൽക്കാരതൃഷ്ണ വർദ്ധിപ്പിക്കുകയാണുണ്ടായതു്.

ആദ്ധ്യാത്മികമാർഗ്ഗങ്ങളിൽ ഏററവും കഠിനമായതാണ് താന്ത്രികമാർഗ്ഗം. അതിൽ അനുസരിക്കേണ്ടിവരുന്ന നിയമങ്ങളും പാലിക്കേണ്ടിവരുന്ന അച്ചടക്കവും അപായകരങ്ങളാണ്. താന്ത്രികമാർഗ്ഗം സിദ്ധിവരാത്ത വ്യക്തിയെ മോഹിപ്പിച്ച് ചാപല്യങ്ങളാകുന്ന നിരവധികെണികളിൽപെടുത്തുവാൻ പര്യാപ്തമാണ്. അവയിൽ പെടാതെ രക്ഷപ്പെട്ടവരായി വളരെ കുറച്ചു താന്ത്രികർ മാത്രമേയുണ്ടാവുകയുള്ളു. സാമാന്യമനുഷ്യരുടെ ഇന്ദ്രിയങ്ങൾക്കു് താ

ന്ത്രികമാർഗ്ഗങ്ങളിൽ നേരിടുന്ന ചാപല്യങ്ങളിൽനിന്നു് മാറിപ്പോവുകയെന്നതു് ഒട്ടും എളുപ്പമല്ല. യഥാർത്ഥത്തിൽ താന്ത്രികമാർഗ്ഗം ദൈവസാക്ഷാൽകാരത്തിന്നുള്ള പുരോഗതിയല്ല. നേരെമറിച്ചു് ഈശ്വരനിൽനിന്നു് സംസാരത്തിലേക്കു് തിരിച്ചുള്ള യാത്രയാണു്. ജീവിതത്തിൽ ഉണ്ടായേക്കാവുന്ന നീചവും അശ്ലീലവുമായ സംഭവങ്ങളിലും സന്ദർഭങ്ങളിലുംകൂടി ഉണ്ടാകാവുന്ന സൌന്ദര്യ്യബോധവുംകൂടി കാണുവാനും അനുഭവിക്കുവാനും താന്ത്രികന്നു് അവസരം ലഭിക്കുന്നു. അപ്പോൾ അവൻ സംസാരത്തിലേക്കുതന്നെ തിരികെ വലിക്കപ്പെടുന്നു; പലപ്പോഴും അതിൽനിന്നു് രക്ഷപ്പെടുവാൻ ശക്തിയും നിവൃത്തിയും ഇല്ലാത്തതരത്തിൽ മാനസികപരിശുദ്ധത പൂർണ്ണമായില്ലാത്ത ഒരു വ്യക്തി താന്ത്രികമാർഗ്ഗം അവലംബിക്കുന്നപക്ഷം അവൻ അതിനീചനായിത്തീരുന്നു. അവന്നു് സംഭവസന്ദർഭങ്ങളിലുള്ള സൌന്ദര്യ്യവും, മനോഹാരിതയും മനസ്സിലാക്കുവാൻ കഴിവില്ലാതാകുന്നു. അവൻ നാശകരമാംവണ്ണം അധഃപതിക്കുന്നു. രാമകൃഷ്ണൻ പരിശുദ്ധനായിരുന്നു. യാതൊരുതരത്തിലുമുള്ള ചാപല്യങ്ങളും ബാധിക്കാതെയും അപായങ്ങളിൽ പെടാതെയും താന്ത്രികസാധനകൾ കൈവരുത്തുവാൻ അദ്ദേഹത്തിന്നു സാധിച്ചു. അതിന്നു് രാമകൃഷ്ണന്നു് മാർഗ്ഗദർശിയായി ലഭിച്ചതു് താന്ത്രികമാർഗ്ഗത്തിൽ അതിവിദഗ്ദ്ധയായിരുന്ന ഒരു സന്യാസിനിയായിരുന്നു. അവർ ആ ആശ്രമത്തിൽ യാതൊരു പ്രത്യേകപേരും സ്വീകരിച്ചിരുന്നില്ല. എന്നാൽ എല്ലാവരാലും അവർ അറിയപ്പെട്ടതു് ഭൈരവിബ്രാഹ്മണി എന്നപേരിൽ ആയിരുന്നു. സാധനകളിൽകൂടി പുറത്തുവന്ന രാമകൃഷ്ണൻ തീയിൽ കാച്ചിയ സ്വർണ്ണംപോലെ ശോഭിച്ചു. അദ്ദേഹത്തിന്റെ വൈരാഗ്യം പരമകാഷ്ഠയെ പ്രാപിച്ചു. താന്ത്രികാഭ്യാസപരിശീലനംകൊണ്ടു് അദ്ദേഹത്തിന്നു കൈവന്ന അമാനുഷികശക്തി അതിവിപുലമായിരുന്നുവെങ്കിലും അതിനെ രാമകൃഷ്ണൻ വകവെച്ചതു തന്നെയില്ല. നേരെമറിച്ചു തിരസ്കരിക്കുകയാണു് ചെയ്തതു്. താന്ത്രികസാധനകൾ തന്റെ ശരീരത്തിന്നു

നൽകിയ അമാനുഷതേജസ്സുകൂടി അദ്ദേഹം ഇഷ്ടപ്പെട്ടില്ല. തന്റെ ശരീരകാന്തി തിരിച്ചെടുത്തു് പകരം മനോകാന്തിയും ആത്മീയപരിശുദ്ധിയും നൽകണമെന്നാണ് കാളീമാതാവനോടു് ശ്രീരാമകൃഷ്ണൻ യാചിച്ചതു്. ശരീരകാന്തിമൂലം തന്റെ ആദ്ധ്യാത്മികശക്തി വ്യക്തമാകുമെങ്കിലും അതിനെ അപായകരമായിട്ടാണ് ശ്രീരാമകൃഷ്ണൻ ഗണിച്ചതു്. ആദ്ധ്യാത്മിക തൃഷ്ണയുള്ള ജനങ്ങൾ ചാപല്യങ്ങൾക്കൊന്നുംതന്നെ വശംവദരാകാതേയും അപായത്തിൽപ്പെടാതേയും താന്ത്രികമാർഗ്ഗംമൂലം ലക്ഷ്യം പ്രാപിക്കാവുന്നതാണെന്നു് ശ്രീരാമകൃഷ്ണൻ തെളിയിച്ചു കൊടുത്തു.

രാമകൃഷ്ണന്റെ അനുഷ്ഠാനങ്ങളിൽ താന്ത്രികരീതികളും, വൈഷ്ണവാചാരങ്ങളും ഉൾക്കൊണ്ടിരുന്നു. തന്മൂലം സഗുണബ്രഹ്മോപാസനയെന്നും ഈശ്വരോപാസനയെന്നും പറയാവുന്ന മാർഗ്ഗങ്ങളിൽ രാമകൃഷ്ണനു് നിരവധി അനുഭവങ്ങൾ ഉണ്ടാവാനുള്ള അവസരങ്ങൾ ലഭിച്ചു. രാമകൃഷ്ണൻ ഈശ്വരനെ അനവധി മാർഗ്ഗങ്ങളിൽകൂടി സമീപിക്കുവാൻ ശ്രമിച്ചു. അതിലെല്ലാം തന്നെ വിജയം നേടുകയും ചെയ്തു. ചിലപ്പോൾ താൻ കൌസല്യയാണെന്ന ഭാവം അവലംബിച്ചു് ശ്രീരാമനെ സ്വന്തം ശിശുവെന്നപോലെ ലാളിച്ചുതുടങ്ങി. മററുചിലപ്പോൾ ശ്രീഹനുമാനായിമാറി ശ്രീരാമദാസ്യംകൊണ്ടു് സംതൃപ്തി നേടി. രാമകൃഷ്ണൻ വൃന്ദാവനത്തിലെ ഗോപിയുക്കൂടിയായിരുന്നു. സകല ചരാചരങ്ങളേയും മോഹിപ്പിക്കുന്ന ശ്രീകൃഷ്ണനുമായി ഐക്യം പ്രാപിക്കുകയെന്നതും സംഭവിച്ചു. ജഗദീശ്വരന്റെ വിവിധവും വിപുലവുമായ സൌന്ദര്യവും, സൌശീല്യവും, സൌഭാഗ്യവും ശ്രീരാമകൃഷ്ണൻ ഇത്തരത്തിലായിരുന്നു അനുഭവിച്ചതു്.

ശ്രീരാമകൃഷ്ണനു് ഒരു പടികൂടി മുകളിലേക്കു കയറുവാനുണ്ടായിരുന്നു. ഒടുവിലത്തെ ആക്രമണത്തിനുള്ള വഴിയും കാളീമാതാവു് വെട്ടിത്തെളിയിച്ചുകഴിഞ്ഞിരുന്നു. ആ മാതാവുതന്നെ അവരുടെ ശിശുവിനു് സഗുണബ്രഹ്മത്തിൽനിന്നു് നിർഗ്ഗുണബ്ര

ഖരത്തിലേക്കു് ആരോഹണം ചെയ്യുവാനുള്ള ശേഷിയും ശേമുഷീയും നല്കിക്കഴിഞ്ഞിരുന്നു. ആ ശിഖരാരോഹണത്തിൽ മാൎഗ്ഗദൎശിയായി തോതാപുരി എന്ന മഹാത്മാവിനേയും രാമകൃഷ്ണനു് ലഭിച്ചു. അനവധികാലത്തെ സാധനകളുടെ ഫലമായി നിൎവ്വികല്പസമാധിയടഞ്ഞിരുന്ന ദേഹമായിരുന്നു തോതാപുരി. അവരുടെ നേതൃത്വത്തിൽ രാമകൃഷ്ണൻ നാമരൂപങ്ങളാകുന്ന ആവരണങ്ങളെ കീറിപ്പൊളിച്ചു; തന്റെ വ്യക്തിത്വം അനന്തമായ ഈശ്വരചൈതന്യത്തിൽ ലീനമാവുന്നതു കണ്ടു. അദ്വൈതത്തിന്റെ പരമാൎത്ഥം കൈവന്നു. അതിൽ യാതൊരു വ്യക്തിവ്യത്യാസവും ഇല്ലല്ലൊ. അനുഭവഅനുഭാവി എന്ന വ്യത്യാസംകൂടി അവിടെ ഇല്ല അദ്വൈതത്തിന്റേതായ ഭാഷയിൽ പറയുകയാണെങ്കിൽ രാമകൃഷ്ണനു് ആ അദ്വൈതാനുഭവം ഉണ്ടായി. അതിൽ തന്നെ മൂന്നു ദിവസത്തേക്കു മഗ്നനായിരിക്കുകയും ചെയ്തു. പിന്നീടാണു ഐഹികബോധം തിരിച്ചുണ്ടായതു്. അദ്വൈതാനുഭവം വിവരിക്കുകയെന്നതു വാക്കുകൾക്കു സാദ്ധ്യമല്ല. അതിന്റെ പരിമാണം അളന്നു മനസ്സിലാക്കുന്നതു മനസ്സിനും ആവില്ല. ആ അവസ്ഥയെ നാം വിവരിക്കുവാൻ ശ്രമിക്കുന്നതു് ജീവന്മുക്തൻ എന്ന പദംകൊണ്ടാണു്. ശരീരത്തിൽ ശരീരി നിവസിച്ചുകൊണ്ടിരിക്കെ മുക്തി നേടിയവനാണു് ജീവന്മുക്തൻ. അദ്ദേഹം ശരീരത്തിൽ കഴിഞ്ഞുപോകുന്നതു് ഒരു കുടിയിരുപ്പുകാരന്റെ നിലയിലാണു് മുക്തമുമുക്ഷുബന്ധം സാദ്ധ്യമാക്കുന്നതു മായാശക്തി മാത്രമാണു്.

അദ്വൈതാനുഭവം കൈവന്നു്, ജീവന്മുക്തനായ ശ്രീരാമകൃഷ്ണനു് ഐഹികബോധം തിരിച്ചുലഭിച്ചു. ഹിന്ദുവായി ജനിച്ച രാമകൃഷ്ണൻ മററു മതങ്ങളുടെ പരമാൎത്ഥം മനസ്സിലാക്കുവാനാഗ്രഹിച്ചു. ഇസ്ലാം, ക്രിസ്തുമതം എന്നിവയുടെ തത്വങ്ങൾ അനുഷ്ഠിച്ചു. ഈശ്വരനെന്ന ലക്ഷ്യം പ്രാപിക്കുവാനുള്ള വിവിധമാൎഗ്ഗങ്ങളാണു് വിവിധമതങ്ങളെന്നു് അദ്വൈതാനുഭവം അദ്ദേഹത്തെ

പഠിപ്പിച്ചുകഴിഞ്ഞിരുന്നു. അദ്ദേഹം കാരണവാദംകൊണ്ടല്ല ആ തീർപ്പിലെത്തിയതു്. സ്വാനുഭവത്തിൽനിന്നു മാത്രമാണ് രാമകൃഷ്ണനു് ആ അഭിപ്രായം കൈവന്നതു്. വിവിധമതങ്ങൾ നിർദ്ദേശിക്കുന്ന പല ആചാരങ്ങളും രാമകൃഷ്ണൻ അനുഷ്ഠിച്ചു. അദ്ദേഹം ഒരു ക്രിസ്ത്യനും മുഹമ്മദീയനുമായി ഭാവിച്ചു. ഈ അനുഷ്ഠാനങ്ങളിൽ കൂടിയും ഈശ്വരസാക്ഷാൽക്കാരം കൈവരുമെന്നു് മനസ്സിലാക്കി. എല്ലാ മതങ്ങളുടേയും സത്തയുടെ മഹത്വവും ഏകതയും ശ്രീരാമകൃഷ്ണന്റെ അനുഭവങ്ങൾ നമുക്കു് തെളിയിച്ചുതരുന്നു. അദ്ദേഹം പറയുന്നതു നോക്കുക "ഞാൻ എല്ലാ മതങ്ങളും അനുഷ്ഠിച്ചിട്ടുണ്ടു്. ഹിന്ദുമതം, ഇസ്ലാം, ക്രിസ്തുമതം എന്നിവ. ഹിന്ദുമതത്തിൽ തന്നെയുള്ള നിരവധി ആചാരങ്ങളും ഞാൻ അനുഷ്ഠിച്ചിട്ടുണ്ടു്. അതിൽനിന്നെല്ലാം ഒരു പരമാർത്ഥം ഞാൻ മനസ്സിലാക്കിയിട്ടുണ്ടു്, ഏതു മതത്തിന്റെ അനുയായിയും പുരോഗമിക്കുന്നതു് ഒരൊററ ദൈവത്തെ ലക്ഷ്യമാക്കിയാണെന്നു്. ഓരോരുത്തനും ഒരിക്കലെങ്കിലും ഓരോ മതവും അനുഷ്ഠിക്കുകയും ആചരിക്കുകയും വേണം. ഹിന്ദുക്കളെന്നും, മുസ്ലീമുകളെന്നും, വൈഷ്ണവനെന്നും, ശൈവനെന്നും പറഞ്ഞു് വഴക്കുകൂട്ടുന്ന മനുഷ്യരെ കാണുമ്പോൾ അവരൊന്നും ഈ ഒരൊററ വസ്തുത മനസ്സിലാക്കാത്തതോർത്തു് ഞാൻ ഖേദിക്കുന്നു. ആരെ വൈഷ്ണവരും ശൈവരുമായ ഹിന്ദുക്കൾ കൃഷ്ണനെന്നും, ശിവനെന്നും വിളിക്കുന്നുവോ, ആരെ മുസ്ലീമുകൾ അല്ലാഹുവെന്നും ക്രിസ്ത്യാനികൾ യേശുവെന്നും വിളിക്കുന്നുവോ അവൻ ഏകനും അനന്തനും സർവ്വവ്യാപിയുമായ ഈശ്വരൻ തന്നെയെന്നുള്ള വസ്തുത അവർ മനസ്സിലാക്കുന്നില്ല —രാമനെന്നും മററും നിരവധി നാമങ്ങൾ കൊണ്ടും കുറിക്കപ്പെടുന്ന ഈശ്വരനും അവൻ തന്നെ. ഒരു വാപിയിൽ അനവധി പടിക്കെട്ടുകളും, ഘട്ടങ്ങളും ഉണ്ടു്. ഹിന്ദുക്കൾ സ്നാനംചെയ്തു് ജലപാത്രത്തിൽ ജലം കൊണ്ടുവരുന്നു. മറെറാന്നിൽനിന്നു് മുസൽമാൻമാർ തോൽപാത്രങ്ങളിൽ പാനി കൊണ്ടുവരുന്നു. മറെറാന്നിൽനിന്നു് ക്രിസ്ത്യന്മാർ വാട്ടർ കൊണ്ടുവരുന്നു. ജലവും, പാ

നിയും, വാട്ടവും വ്യത്യസ്തമാണോ? ഇതെല്ലാം നമ്മുടെ അറിവില്ലായ്മതന്നെ. വസ്തു ഒന്നുതന്നെ. പേരുകൾ അനവധി. ഓരോരുത്തനും, ആവശ്യപ്പെടുന്നതും അന്വേഷിച്ചുചെല്ലുന്നതും ഒരൊററ വസ്തുവാണ്. കാലാവസ്ഥയിലും, ഭാവങ്ങളിലും, നാമങ്ങളിലും മാത്രമാണ് വ്യത്യാസം. ഓരോ വ്യക്തിയും അവനവന്റെ ധർമ്മം അനുഷ്ഠിക്കട്ടെ. അവനവന്റെ മതം നിർദ്ദേശിക്കുന്ന മാർഗ്ഗങ്ങളിൽ കൂടി ചരിക്കട്ടെ. അവൻ ആത്മാർത്ഥമായും, ഗാഢമായും ഈശ്വരസാക്ഷാൽകാരം ആഗ്രഹിക്കുന്നുണ്ടെങ്കിൽ അവനു് ശാന്തിയുണ്ടാകും; അതു ലഭിക്കുകയും ചെയ്യും. തീർച്ചതന്നെ.”

അദ്വൈതാനുഭവം കൈവന്നതോടെ രാമകൃഷ്ണന്റെ ജീവിതം പൂർണ്ണത്വം പ്രാപിച്ചു അപ്പോഴും അദ്ദേഹം അനുഭവിച്ച ശാന്തിയെ ഭഞ്ജിക്കുന്നതിനു് ഏതും തന്നെ പര്യാപ്തമല്ലായിരുന്നു. അദ്ദേഹം തന്നെ അദ്വൈതത്തിൽ മഗ്നനായിരുന്നുവല്ലോ. പൂർണ്ണമായി വികസിച്ച ഒരു പുഷ്പമായിക്കഴിഞ്ഞിരുന്നു ശ്രീരാമകൃഷ്ണൻ. തേനീച്ചകൾ മധു നുകരുവാനായി അതിനെ സന്ദർശിച്ചുതുടങ്ങി എന്നു് രാമകൃഷ്ണൻതന്നെ പലപ്പോഴും പറയുക പതിവായിരുന്നു. തന്റെ ആശ്രമം സന്ദർശിക്കുന്നവർക്കു് തന്റെ അനുഭവങ്ങൾ വിവരിച്ചുകൊടുക്കുന്നതിലും ഒരു ഗണം യുവശിഷ്യന്മാരെ പരിശീലിപ്പിക്കുന്നതിലുമായി രാമകൃഷ്ണൻ കഴിഞ്ഞു. തന്റെ ഒടുവിലത്തെ കൊല്ലങ്ങളിൽ ശിഷ്യഗണങ്ങളുടെ നേതൃത്വം നിക്ഷിപ്തമായിരുന്നതു് വിവേകാനന്ദനിലായിരുന്നു. അദ്ദേഹം രാമകൃഷ്ണന്റെ പേരിൽ ഒരു ധർമ്മപ്രചരണമഠം സ്ഥാപിച്ചു. രാമകൃഷ്ണസന്ദേശം പ്രചരിപ്പിച്ചു. രാമകൃഷ്ണന്റെ അദ്വൈതാനുഭവവും അദ്ദേഹത്തിന്റെ സന്ദേശങ്ങളും ഈ ഗോളമൊട്ടാകെ പ്രചരിപ്പിക്കുവാൻ വിവേകാനന്ദൻ ആഗ്രഹിച്ചു. അതിനുവേണ്ടി വിവിധ ഭൂഖണ്ഡങ്ങളിലും രാമകൃഷ്ണമഠങ്ങൾ സ്ഥാപിച്ചു രാമകൃഷ്ണഭക്തരിൽ അഗ്രഗണ്യനായിരുന്ന ഒരു ബ്രാഹ്മണയുവാവായ കേശബ്ചന്ദ്രനും അദ്ദേഹത്തിന്റെ ഉററ സഖാവായ പ്രതാപചന്ദ്രരും

ഭാരും. അതുപോലെതന്നെ മഹേന്ദ്രനാഥഗുപ്തനെന്ന ഒരു പ്രധാനഅദ്ധ്യാപകനായിരുന്നു മറെറാരു ശിഷ്യാഗ്രഗണ്യൻ. അദ്ദേഹമായിരുന്നു സാമാന്യശിഷ്യരിൽ ശ്രേഷ്ഠനായ ദുർഗ്ഗാചരൻനാഗിനെ ശ്രീരാമകൃഷ്ണസന്നിധിയിലേക്കാനയിക്കുവാൻ കാരണഭൂതനായിരുന്നതു്. നാഗ് ഒരു മാതൃകാഗൃഹസ്ഥനായിരുന്നു. അക്കാലത്തെ ബങ്കാളിനാടകകൃത്തായ ഗിരിഷ്ചന്ദ്രഘോഷും രാമകൃഷ്ണശിഷ്യരിൽ ഉൾപ്പെട്ടിരുന്നു.

നിരവധി യുവാക്കളെ രാമകൃഷ്ണൻ ആകർഷിച്ചു. അടുത്തുവന്നവരെല്ലാം എന്നെന്നേക്കുമായി അദ്ദേഹത്തോടൊപ്പം ചേർന്നിന്നു. ഈ യുവഗണമായിരുന്നു പിന്നീടു് വിവേകാനന്ദന്റെ നേതൃത്വത്തിൽ രാമകൃഷ്ണസഹോദരസംഘമായി രൂപീകൃതമായതും. രാമകൃഷ്ണപരമഹംസന്റെ കീർത്തി നാടാകെ വ്യാപിച്ചു. രാമകൃഷ്ണാശ്രമത്തിലേക്കു് ലോകത്തിലെ വിവിധ ഭാഗങ്ങളിൽനിന്നു് സന്ദർശകർ ഇടവിടാതെ പ്രവഹിച്ചുതുടങ്ങി. രാമകൃഷ്ണൻ ദയയുടെ മൂർത്തീകരണമായിരുന്നു. തന്റെ ശരീരത്തിന്റെ അനാരോഗ്യം വകവെക്കാതെ സന്ദർശകർക്കെല്ലാം വേണ്ടുന്ന ഉപദേശങ്ങൾ നൽകുകയും അവരുടെ ക്ലേശാനുഭവങ്ങളിൽ സാന്ത്വനം നൽകുകയും ചെയ്തുകൊണ്ടിരുന്നു. രാമകൃഷ്ണപരമഹംസന്റെ ശരീരത്യാഗത്തിന്നുള്ള കാലം അടുത്തുതുടങ്ങി. അദ്ദേഹത്തിന്റെ തൊണ്ടയിൽ ഒരു വ്രണമുണ്ടായി. അതു് ക്രമേണ വർദ്ധമാനമായി. രോഗം അർബ്ബുദമാണെന്നു് വൈദ്യന്മാർ വിധിച്ചു. അത്യന്തം ഭക്ത്യാദരങ്ങളോടുകൂടി പത്നിയും പ്രഥമശിഷ്യയുമായ ശാരദാദേവി രാമകൃഷ്ണനെ നിരന്തരം ശുശ്രൂഷിച്ചു. സ്വാമിവിവേകാനന്ദനും, മററു യുവശിഷ്യന്മാരും ഇടവിടാതെ പരമഹംസനെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. വിദേഹമുക്തിക്കു് വിധിനിയമിച്ച ദിവസം 1886 ആഗസ്റ്റ് 16-ാനു- ആയിരുന്നു. പരമഹംസൻ തന്റെ ശിഷ്യന്മാർക്കു് അന്ത്യനിർദ്ദേശങ്ങൾ നൽകി. കാളീമാതാവിന്റെ ചരണത്തിൽ ഏകാഗ്രതയോടുകൂടി ഉറപ്പിച്ചിരുന്ന മനസ്സോടുകൂടി രാമകൃഷ്ണൻ മഹാസമാധിയടഞ്ഞു.

"മതാനുഷ്ഠാനപരിശീലനത്തിന്റെ കഥ" എന്നാണ് ശ്രീരാമകൃഷ്ണചരിതത്തെ മഹാത്മാഗാന്ധി അഭിധാനംചെയ്യുന്നതു്. റൊമെയിൻറോളണ്ട് അതിനെ കരുതുന്നതു് രണ്ടായിരംവത്സരങ്ങളിലായി 30കോടി ജനങ്ങൾ പരിശീലിച്ച ആദ്ധ്യാത്മികജീവിതത്തിന്റെ "പരമകാഷ്ഠ"യായിട്ടാണ്. ഈശ്വരൻ മാത്രമാണ് യാഥാർത്ഥ്യം; മറ്റെല്ലാം മിത്ഥ്യയാണ് എന്ന വേദാന്തതത്വത്തിന്റെ യാഥാർത്ഥ്യവും മാഹാത്മ്യവും തന്റെ സ്വന്തം ജീവിതത്തിലൂടെ പുനഃപ്രത്യക്ഷപ്പെടുത്തിയതിനുപുറമെ ജനസേവനത്തിൽക്കൂടി ഈ ലക്ഷ്യം പ്രാപിക്കുവാൻ കഴിയുമെന്നുകൂടി ശ്രീരാമകൃഷ്ണൻ വിശദമാക്കിയിട്ടുണ്ടു്. അവശ്യം ആവശ്യമുള്ള സജ്ജീകരണംകൂടാതെ ജ്ഞാനത്തിന്റെ സമ്പൂർണ്ണതയിലേക്കു കുതിച്ചുചാടുകയെന്നതു സാദ്ധ്യമല്ല, ആശാസ്യവുമല്ല. അതു് പരമാത്മാവാകുന്ന ലക്ഷ്യത്തിലേക്കായുള്ള ജീവാത്മാവിന്റെ തീർത്ഥയാത്രക്കു അതിനെ ഒരുക്കുവാൻ ഏററവുമധികം പററിയതാണ് കർമ്മയോഗം അഥവാ നിഷ്കാമകർമ്മാനുഷ്ഠാനം. സഹജീവികളുടെ ക്ലേശങ്ങളും ആവശ്യങ്ങളും നിരീക്ഷിച്ചുംകൊണ്ടു നിർവ്വികാരനായും അവയിൽ സഹതാപമില്ലാതെയും വർത്തിക്കുന്ന വ്യക്തിക്കു് പരമാത്മലക്ഷ്യത്തെ ലാക്കാക്കി ഒരടിപോലും മുന്നോട്ടു വെക്കുകയെന്നതു് സാദ്ധ്യമല്ല. സത്യാന്വേഷകൻ നേടുവാനുദ്ദേശിക്കുന്ന ആത്മാവു് സങ്കുചിതമായ മനസ്ഥിതിയുള്ള വ്യക്തിയുടെ ആത്മാവല്ലെന്നതു് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. അതു് സഹജീവികളിലെല്ലാം ഉള്ളതും തുല്യവുമായ ആത്മാവാണ്. അതു് സാർവ്വലൌകികവും വിവേചനസാദ്ധ്യമല്ലാത്തതുമായ ആത്മാവുതന്നെ. അതുകൊണ്ടു് ആദ്ധ്യാത്മികജീവിതത്തിന്റെ പരമശത്രുക്കളാണ് അഹങ്കാരവും, സ്വാർത്ഥതൽപരതയും. നിസ്വാർത്ഥസേവനത്തിൽക്കൂടിയല്ലാതെ മററൊരുതരത്തിലും അഹങ്കാരത്തെ വിജയിക്കുക സാദ്ധ്യമല്ല. പലപ്പോഴും കഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ആത്മാക്കളെ സഹായിക്കുവാനുള്ള സംരംഭത്തിൽ ആഡംബരവും ദുസ്വാതന്ത്ര്യവും പ്രത്യക്ഷപ്പെട്ടുകാണുന്നു. സഹായിക്കുവാൻ ശ്രമിക്കുന്ന

വ്യക്തിക്കുള്ള ആഗ്രഹം തന്റെ സേവനാഭിരുചി മററുള്ളവർ മനസ്സിലാക്കണമെന്നുള്ളതുമാത്രമായി ചോരുകയും ചെയ്യാറുണ്ടു്. ഇത്തരത്തിലുള്ള സേവനം അനുഷ്ഠിക്കുന്നവനേയോ, അതിന്റെ ഫലം അനുഭവിക്കുവാനുള്ളവനേയോ ഒരുതരത്തിലും സഹായിക്കുന്നില്ല. രണ്ടുകക്ഷികൾക്കും യാതൊരുഗുണവും ഉണ്ടാവുന്നതുമില്ല. കഷ്ടപ്പെടുന്നവരും, അധഃപതിതരുമായ ജനങ്ങളിലുള്ള ഈശ്വരചൈതന്യത്തേയാണ് നാം സേവനംമൂലം ഉപാസിക്കേണ്ടതു്. തന്റെ പരമാചാര്യനിൽനിന്നു് തനിക്കു് കൈവന്നിട്ടുള്ള ജ്ഞാനതത്വത്തെക്കുറിച്ചു് വിവേകാനന്ദൻ പ്രഖ്യാപിക്കുന്നതു നോക്കുക. "എല്ലാ ആത്മാക്കളുടെ ആകത്തുകയായ ദൈവത്തിൽ മാത്രമെ എനിക്കു വിശ്വാസമുള്ളു; എല്ലാ വർഗ്ഗത്തിലുംപെട്ട വികൃതിയായ എന്റെ ദൈവത്തിൽ, ദൈന്യമനുഭവിക്കുന്ന എന്റെ ദൈവത്തിൽ, ദരിദ്രമായ എന്റെ ദൈവത്തിൽ, സർവ്വോപരി ഞാൻ വിശ്വസിക്കുന്നു."

ശ്രീരാമകൃഷ്ണന്റെ വിരാട്സ്വരൂപമായുള്ള താദാത്മ്യം പ്രാപിപ്പിക്കൽ അതിമഹത്തായിരുന്നു. അദ്ദേഹം പറയാറുണ്ടു് ഒരു ജീവാത്മാവിനെ ഏതെങ്കിലുംതരത്തിൽ സഹായിക്കുവാനുള്ള ഒരു സന്ദർഭം ലഭിക്കുന്നതിനുവേണ്ടി മാത്രമായിട്ടെങ്കിലും ഞാൻ നിരവധി ജന്മങ്ങൾ അവയോരോന്നും ഒരു ശ്വാനത്തിന്റെ ജീവിതമായിരുന്നാലുംകൂടി ആവർത്തിച്ചെടുക്കുവാൻ തയ്യാറാണ്. "ഒരു മനുഷ്യനെ സഹായിക്കുവാൻവേണ്ടി എന്റെ ഇരുപതിനായിരം ശരീരങ്ങൾ ത്യജിക്കുവാൻ ഞാൻ തയ്യാറാണ്. ഒരാളെയെങ്കിലും സഹായിക്കുകയെന്നതു് അത്രമഹത്താണ്", എന്നുമാണ് ശ്രീരാമകൃഷ്ണന്റെ ഈദൃശവചനങ്ങൾ. എല്ലാവർക്കുമായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ള ഉപനിഷത്തുക്കളുടേയും മററു മതഗ്രന്ഥങ്ങളുടേയും ആശയങ്ങളുമായി തികച്ചും പൊരുത്തപ്പെട്ടവയാണ്, രാമകൃഷ്ണന്റെ മനോഭാവവും വാക്യങ്ങളും. അവയുടെ അർത്ഥം മനസ്സിലാക്കുന്നതു് അവയെ ജീവിതത്തിൽ പരിശീലിക്കുവാനുള്ള ആഗ്രഹ

ത്തോടുകൂടിയുമായിരിക്കണം. അതു് സാദ്ധ്യമാകുന്നതു് രാമകൃഷ്ണപരമഹംസർപോലെയുള്ള ദിവ്യന്മാരുടെ ജീവിതത്തിൽക്കൂടി മാത്രമാണ്. രാമകൃഷ്ണധർമ്മപ്രചാരകൻ പറയുന്നു "ഉപനിഷത്തുവാക്യങ്ങളുടെ സജീവഭാഷ്യമായിരുന്നു ശ്രീരാമകൃഷ്ണന്റെ ജീവിതം. ഉപനിഷൽചൈതന്യത്തിന്റെ മനുഷ്യരൂപത്തിലുള്ള മൂർത്തീകരണമായിരുന്നു രാമകൃഷ്ണൻ. വിവിധഭാരതീയചിന്തകളുടെ രഞ്ജതയും."

— —

# ശ്രീരമണമഹർഷി.

വേദങ്ങൾ ഘോഷിക്കുന്ന ഒരു ജ്ഞാനിയുടെ പഥം കുറിക്കുന്നതു് എളുപ്പമല്ലെന്നു്. ഒരു പക്ഷി പറക്കുന്ന പഥം അടയാളപ്പെടുത്തുന്നതു് എത്രയധികം ബുദ്ധിമുട്ടു നിറഞ്ഞതോ അത്രയും തന്നെ സാമാന്യമനുഷ്യർക്കെല്ലാം ലക്ഷ്യപ്രാപ്തിക്കു് ആയാസകരവും മന്ദവുമായ യാത്രകൊണ്ടു് തൃപ്തിപ്പെടേണ്ടിവരുന്നു. അല്പം ചില ആത്മാക്കൾ മാത്രം ജന്മനാൽതന്നെ അതിൽ പ്രവീണരായിക്കാണുന്നുണ്ടു്. ജീവരാശികളുടെയെല്ലാം ശാശ്വതസങ്കേതമായ പരമാത്മാവിലേക്കു് അവർ ഇടക്കു നില്ക്കാതെയും അതിശീഘ്രത്തിലും പറന്നുപോകുന്നു. അവരാണു് ജ്ഞാനികൾ. അത്തരത്തിലുള്ള ഒരു ജ്ഞാനി ജാതനാകുമ്പോൾ മനുഷ്യസമുദായത്തിനു കൂടുതൽ ധൈര്യം കൈവരുന്നു. അദ്ദേഹത്തിൻെറയൊപ്പം യാത്ര ചെയ്യുകയെന്നതു് അവക്കു സാദ്ധ്യമല്ലതന്നെ. എന്നാൽ സാമാന്യമായ ഓരോ ആത്മാവും ജ്ഞാനിയുടെ സാന്നിദ്ധ്യത്തിൽ ഉദ്ധാരണംചെയ്യപ്പെട്ടതായി വിശ്വസിക്കുന്നു. മോക്ഷത്തിൻെറ രുചി അല്പം ആസ്വദിച്ചെന്നപോലെ അതിനു തോന്നുന്നു. ഐഹികസുഖങ്ങൾ മോക്ഷത്തിനെ അപേക്ഷിച്ചു് ശൂന്യമാണെന്നു് അവർ വിശ്വസിക്കുന്നു. ശ്രീരമണഭഗവാൻെറ ജീവിതകാലത്തിൽ തിരുവണ്ണാമലക്കു ചെല്ലുവാൻ സാധിച്ച നിരവധി വ്യക്തികൾക്കു് അത്തരത്തിലുള്ള അനുഭവമാണുണ്ടായതു്. ഐഹികമായി ഒട്ടുംതന്നെ ബന്ധമില്ലാത്ത ഒരു ജ്ഞാനിയെയാണു് അവർ രമണഭഗവാനിൽ കണ്ടതു്. ഇണയില്ലാത്തവനും പരിശുദ്ധനുമായ ഒരു ശിവൻ. സനാതനമായ വേദാന്തരഹസ്യത്തിനു ഒരു ദൃക്സാക്ഷി. അതായിരുന്നു ശ്രീരമണൻ. അത്രയും മഹാനായ ഒരു ആദ്ധ്യാത്മികജ്ഞാനി ലോകത്തിൽ വന്നുചേരുന്നതു് എപ്പോഴെങ്കിലും മാത്രമാണു്. എന്നാൽ അത്തരത്തിലുള്ള ഒരു സംഭവം മനുഷ്യസമുദായത്തിന്നൊട്ടാകെ മംഗളകരമായിത്തീരുന്നു. അതിൽ പ്രത്യംശ ഉളവാക്കുന്ന പുതിയ ഒരു യുഗം ആരംഭിക്കുന്നു.

ദക്ഷിണേന്ത്യയിൽ മധുരയെന്ന വിഖ്യാതമായ നഗരത്തിൽ നിന്നു് ഏകദേശം മുപ്പതുനാഴിക തെക്കോട്ടായി തിരുച്ചുഴിയെന്നു് ഒരു ഗ്രാമം ഉണ്ടു്. അതിലെ അധിഷ്ഠാനദേവൻ ശ്രീപരമേശ്വരനാണു്. ആ ശിവക്ഷേത്രം അതിപുരാതനവും വിഖ്യാതവും ആണു് അതിനെക്കുറിച്ചു് ശൈവസമയാചാൎയ്യരിൽ പ്രമുഖരായ സുന്ദരമൂൎത്തിയും മാണിക്യവാചകരും പുകഴ്ത്തി പാടീട്ടുണ്ടു്. പാവനമായ ആ ഗ്രാമത്തിൽ പത്തൊമ്പതാംശതകത്തിന്റെ അപരാൎദ്ധത്തിൽ സുന്ദരമയ്യർ, അലഗമ്മാൾ എന്ന ബ്രാഹ്മണദമ്പതികൾ ജീവിച്ചിരുന്നു. സുന്ദരമയ്യർ സന്നദില്ലാത്ത ഒരു വക്കീലായിരുന്നു. ഭക്തി, ദൈവവിശ്വാസം, ധൎമ്മബുദ്ധി എന്നിവ പൂൎണ്ണമായുണ്ടായിരുന്ന മാതൃകാദമ്പതികളായിരുന്നു സുന്ദരമയ്യരും ഭാൎയ്യയും. സുന്ദരമയ്യർ തന്റെ കഴിവിലധികം ധൎമ്മം ചെയ്തിരുന്നു. മറ്റുള്ളവരുടെ ക്ലേശങ്ങളിൽ സഹതപിച്ചിരുന്നു. 1879 ഡിസംബർ 30-ാംനു- അവൎക്കു ഒരു പുത്രൻ ജാതനായി. അവന്നു് മാതാപിതാക്കൾ വെങ്കട്ടരാമനെന്നു നാമകരണംചെയ്തു. ആ കുട്ടിതന്നെയാണു് പിന്നീടു് രമണനെന്ന പേരിൽ വിഖ്യാതനായിത്തീൎന്നതു്. വെങ്കട്ടരാമൻ ജനിച്ചതു് ഹിന്ദുക്കൾക്കൊക്കെ പുണ്യദിനമായ ആൎദ്രാദൎശനത്തിന്നായിരുന്നു. എല്ലാ ശിവക്ഷേത്രങ്ങളിലും ഓരോകൊല്ലവും ആൎദ്രാദൎശനത്തിന്നു് പൂജാഭിഷേകാദികൾ നടത്തി അതിരാവിലെ നടരാജവിഗ്രഹം അലങ്കരിച്ചു് തെരുവിൽ എഴുന്നെള്ളിക്കുക പതിവാണു്. ഗൌതമൻ, പതഞ്ജലി, വ്യാഘ്രപാദൻ, മാണിക്യവാചകൻ എന്നീ ജ്ഞാനികളെയും ദിവ്യന്മാരെയും ശ്രീപരമേശ്വരൻ അനുഗ്രഹിച്ചരുളിയ ദിനമാണു് ധനുമാസത്തിലെ ആൎദ്രാദിനം. ശ്രീപരമേശ്വരന്റെ അപാരകരുണയെ അനുസ്മരിപ്പിക്കുവാൻ വേണ്ടിയാണു് അതു് ആഘോഷിച്ചുവരുന്നതു്. 1879-ാം കൊല്ലത്തിലും തിരുച്ചുഴിയിലെ നടരാജവിഗ്രഹത്തെ പതിവുപോലെ എഴുന്നള്ളിച്ചു. നടരാജമൂൎത്തി പരിവാരസഹിതം ഗ്രാമപ്രദക്ഷിണം ചെയ്തുകഴിഞ്ഞു് ക്ഷേത്രത്തിൽ തിരിച്ചു് പ്രവേശിക്കുന്ന സമയമായിരുന്നു ശ്രീരമണനാ

വാൻ പോകുന്ന ശിശു അവതരിച്ചതു്. ശൈശവത്തിൽ വെങ്കടരാമൻ അതിസാമാന്യനായിരുന്നു. അവനിൽ ഭാവിശ്രേയസ്സിന്റെ ലക്ഷണങ്ങളൊന്നുംതന്നെ കണ്ടില്ലെന്നു പറയാം. വെങ്കട്ടരാമനു് യഥാകാലം അക്ഷരാഭ്യാസം കഴിഞ്ഞു തിരുച്ചുഴിയിലുള്ള ഒരു പ്രാഥമികവിദ്യാലയത്തിലേക്കു് ബാലനെ മാതാപിതാക്കന്മാർ അയച്ചു. പിന്നീടു് ഒരു കൊല്ലം വെങ്കട്ടരാമൻ ഡിണ്ടിക്കല്ലിലുള്ള ഒരു വിദ്യാലയത്തിലായിരുന്നു പഠിച്ചതു്. ബാലനു് പന്ത്രണ്ടു വയസ്സായപ്പോൾ പിതാവു് നിര്യാതനായി. കുഡുംബത്തോടൊപ്പം വെങ്കട്ടരാമനും മധുരക്കു ചെല്ലുകയും തന്റെ മാതുലനായ സുബ്ബയ്യരുടെക്കൂടെ താമസമാക്കുകയും ചെയ്തു. മധുരയിൽ ആദ്യം സ്കോട്ടു്മിഡിൽസ്കൂളിലും പിന്നീടു് അമേരിക്കൻമിഷ്യൻസ്കൂളിലും വെങ്കട്ടരാമൻ പഠിക്കുകയുണ്ടായി. അവൻ ഉദാസീനനായ ഒരു വിദ്യാർത്ഥി ആയിരുന്നു. വിദ്യാസമ്പത്തിനെ അതർഹിക്കുന്ന ഗൌരവത്തോടുകൂടി വീക്ഷിക്കുവാൻ ബാലൻ തയ്യാറായിരുന്നില്ല. ആരോഗ്യസമ്പൂർണ്ണനും ബലവാനുമായിരുന്നു വെങ്കട്ടരാമൻ. സഹപാഠികളും സ്നേഹിതന്മാരും ആ കുട്ടിയെ പേടിച്ചിരുന്നു. ആരെങ്കിലും വല്ലതരത്തിലും അവനെ ശല്യപ്പെടുത്തുവാൻ തയ്യാറുണ്ടായിരുന്നെങ്കിൽതന്നെ അതു് ഉറങ്ങുമ്പോൾ മാത്രമായിരുന്നു. ഉറക്കത്തിൽ വെങ്കട്ടരാമൻ മററുള്ളവരിൽനിന്നു് വ്യത്യസ്തനായിരുന്നു. ഉറങ്ങുമ്പോൾ സംഭവിക്കുന്നതൊന്നുംതന്നെ അവൻ അറിഞ്ഞിരുന്നില്ല. ഉറങ്ങുമ്പോൾ ഒരു ദിക്കിൽനിന്നു് മറെറാരു ദിക്കിലേക്കു് തൂക്കിക്കൊണ്ടുപോയാലും നല്ലവണ്ണം പ്രഹരിച്ചാലുംകൂടി, അവൻ അതറിയാറില്ല. ഉണർന്നെഴുന്നേററാൽ ഉറക്കത്തിൽ സംഭവിച്ചതൊന്നുംതന്നെ അവനു് അറിവുണ്ടായിരുന്നില്ല.

യാദൃച്ഛികമായിട്ടുമാത്രമായിരുന്നു അരുണാചലത്തെപ്പററി രമണൻ കേൾക്കുവാനിടയായതു്. അതു് അവനു് പതിനാറു വയസ്സു് പ്രായമായപ്പോഴാണു്. ഒരു ദിവസം മുതിർന്ന ഒരു ബന്ധു മധുരയിലുള്ള അവരുടെ ഗൃഹം സന്ദർശിച്ചു. അവർ പ്ര

വിടെനിന്നു വരികയാണെന്നു ആ ബാലൻ ചോദിച്ചു. അരുണാചലത്തിൽനിന്നു് എന്നു് അദ്ദേഹം മറുപടി പറഞ്ഞു. അരുണാചലം എന്നപേർ രമണനെ കോൾമയിർക്കൊള്ളിച്ചു. അദ്ദേഹം ഒരു വിദ്യുൽഘാതം ഏല്ക്കുകതന്നെ ചെയ്തു. അദ്ദേഹം വികാരഭരിതനായി എന്തു്? അരുണാചലമൊ? എന്താണതു് എന്നു രമണൻ പിന്നെയും ചോദിച്ചു. തിരുവണ്ണാമലയായിരുന്നു അരുണാചലം എന്ന മറുപടിയാണു് ലഭിച്ചതു്.

പിന്നീടു് അദ്ദേഹം രചിച്ച അരുണാചലസ്തുതിയിൽ ഈ സംഭവത്തെ സൂചിപ്പിക്കുന്നുണ്ടു്. രമണൻ എന്തെ ആശ്ചര്യം! അചേതനമായ ഒരു കുന്നായിട്ടാണു് അതു നില്ക്കുന്നതു്. അതിന്റെ സ്വാധീനതയുടെ പരിമാണം ആൎക്കുംതന്നെ മനസ്സിലാക്കുവാൻ കഴിയുന്നില്ല. എന്റെ ശൈശവത്തിൽനിന്നുതന്നെ എനിക്കു തോന്നുന്നുണ്ടായിരുന്നു അരുണാചലം മഹത്തായ ഒന്നാണെന്നു്. മറെറാരാളിൽനിന്നു് തിരുവണ്ണാമലതന്നെ അരുണാചലം എന്നു കേൾക്കുവാനിടയായപ്പോൾകൂടി അതിന്റെ അൎത്ഥം എനിക്കു് മനസ്സിലായില്ല. എന്റെ മനസ്സു് നിശ്ചലമാക്കപ്പെട്ടപ്പോൾ അതു് എന്നെ അതിലെക്കു് ആകൎഷിച്ചു. ഞാൻ അതിനെ സമീപിച്ചു. അതു് അചലമായതാണെന്നു് മനസ്സിലാക്കി.

വെങ്കട്ടരാമന്റെ ശ്രദ്ധയെ ആകൎഷിക്കുവാനിടയായ സംഭവത്തെ തുടൎന്നു മറെറാരു സംഭവമുണ്ടായി. അതും ആ ബാലന്റെ മനസ്സിനെ ആദ്ധ്യാത്മികപന്ഥാവിലേക്കു് തിരിച്ചുവിടുവാൻ ഉതകി. ഒരുദിവസം ശേക്കിഴാരുടെ പെരിയപുരാണം എന്നഗ്രന്ഥം രമണനുകിട്ടി. അതിലെ പ്രതിപാദ്യം ശൈവസിദ്ധന്മാരുടെ ജീവചരിത്രമാണു്. രമണൻ ആ പുസ്തകം വായിച്ചു. അതു് അവനെ അതിയായി ആകൎഷിച്ചു. ഇതായിരുന്നു രമണൻ ആദ്യമായി വായിക്കുവാനിടയായ മതഗ്രന്ഥം. ശൈവസിദ്ധന്മാരുടെ ജീവിതം ബാലനെ ആശ്ചൎയ്യഭരിതനാക്കി. അവന്റെ ഏ

ദയത്തിന്റെ അടിത്തട്ടിൽ അനുകൂലമായ പ്രതികരണം ഉണ്ടായി. ബാഹ്യമായും ദൃശ്യമായുമുള്ള യാതൊരു സജ്ജീകരണവും കൂടാതെ ബാലനിൽ സന്യാസേച്ഛയും ഭക്തിയും ഉദിച്ചു പൊന്തി. അവയാണല്ലോ ദിവ്യത്വത്തിന്റെ പ്രധാന ഘടകങ്ങൾ.

വെങ്കട്ടരാമൻ അതിയായി ആഗ്രഹിച്ചിട്ടുണ്ടായിരുന്ന ആദ്ധ്യാത്മികാനുഭവങ്ങൾ അദ്ദേഹത്തിനു അപ്രതീക്ഷിതമായിട്ടാണുണ്ടായതു്. 1896ന്റെ മദ്ധ്യകാലം വെങ്കട്ടരാമനു് ഏകദേശം പതിനേഴുവയസ്സു് പ്രായമുണ്ടു്. ഒരുദിവസം തന്റെ മാതുലന്റെ മഠത്തിന്റെ ഒന്നാംമാളികയിൽ നിലത്തു തനിയെയിരിക്കുകയായിരുന്നു വെങ്കട്ടരാമൻ. സാമാന്യ ആരോഗ്യം അദ്ദേഹത്തിന്നു് അന്നും ഉണ്ടായിരുന്നു. അതിൽ യാതൊരു ദൂഷ്യവും ഇല്ലായിരുന്നു. പെട്ടെന്നു് താൻ മരിക്കാറായെന്ന തോന്നൽ വെങ്കട്ടരാമനെ പിടികൂടി. അത്തരം തോന്നലുണ്ടാവാൻ കാരണം എന്തെന്നു പറയുവാൻ അവന്നു സാധിച്ചില്ല. എന്നാൽ മരണം ആസന്നമായെന്ന തോന്നൽ അവനെ ഭയചകിതനാക്കിയില്ല. തന്റെ കർത്തവ്യമെന്തായിരുന്നുവെന്നു അവൻ അപ്പോൾ സമാധാനപരമായി ആലോചിക്കുവാൻ തുടങ്ങി. അവൻ തന്നെത്താൻ പറയുകയായി. "ഇപ്പോൾ എന്റെ മരണം ആസന്നമാണ്. അതിന്നർത്ഥമെന്തു്? എന്താണു് മരിക്കുവാൻ പോകുന്നതു്? ഈ ശരീരം മരിക്കുന്നു പിന്നെ" തുടന്നു വെങ്കിട്ടരാമൻ കാൽനിവർത്തി നിലത്തിൽ നിവന്നു നീണ്ടുകിടന്നു; ശവശരീരം കിടക്കുന്ന മട്ടിൽത്തന്നെ. ശ്വാസോച്ഛ്വാസം അടക്കിയും ചുണ്ടു മുറുക്കിയും പിടിച്ചു. മിക്കവാറും പ്രേതസ്തംഭനം വന്ന നിലയിലാണവൻ കിടന്നതു്. കാണികൾക്കു് വെങ്കട്ടരാമൻ മരിച്ചതായി തോന്നിപ്പോകും. പിന്നീടു് അവന്റെ ആലോചനാഗതി ഇതായിരുന്നു. "ഈ ശരീരം മരിച്ചു. അത്രയും നന്നു്. ഇനി എന്താണു് സംഭവിക്കുക. ഇതിനെ ശ്മശാനത്തിലേക്കുകൊണ്ടു പോകും. ചിതകൂട്ടി അതിൽവെച്ചു ദഹിപ്പിക്കും. ഈ ശരീരത്തിന്റെ അവശിഷ്ടമായി ചിതാ

ഭസ്മം ശേഷിക്കും. എന്നാൽ ഈ ശരീരത്തിന്റെ മരണത്തോടുകൂടി ഞാനും മരിക്കുമോ? ഈ ശരീരമാണോ ഞാൻ? ശരീരം ജഡമാണ്. അതിനു സ്വയം യാതൊരു പ്രവൃത്തിയും ചെയ്യുവാൻ സാധിക്കുകയില്ല അതു് സംസാരിക്കുകയില്ല. എന്നിലാവട്ടെ കർമ്മോത്സുകതയും ചുണയും ചുറുചുറുക്കും ഭാവവും ഉണ്ടു്. എന്റെ വ്യക്തിപ്രഭാവംതന്നെ പ്രത്യേകമാണു്. ശരീരത്തിൽ അനുഭവിച്ചിരിക്കുന്ന എന്റെ ശബ്ദംകൂടി ഞാൻ വേറെയായി കേൾക്കുന്നുണ്ടു്. അതുകൊണ്ടു് ഞാൻ ഈ ശരീരത്തിന്നതീതമായ ആത്മാവാണു്. അതിനെ സ്പർശിക്കുവാൻപോലും മരണത്തിന്നു സാദ്ധ്യമല്ല. അതിന്റെ അർത്ഥം? ഞാനെന്നതു് നാശരഹിതമായ ആത്മാവാണു്." പിന്നീടു് ഈ സ്വാനുഭവങ്ങളെ രമണൻ മററുള്ളവർക്കു വിവരിച്ചു കൊടുക്കുമ്പോഴും അതൊരു കാരണവാദമാണെന്നുതന്നെ കേൾക്കുന്നവർക്കുതോന്നി. എന്നാൽ അതങ്ങിനെയല്ലായിരുന്നുവെന്നു് തന്റെ ഭക്തന്മാരോടും ശ്രോതാക്കളോടും അദ്ദേഹം പ്രത്യേകം പറകയുണ്ടായി. ആദ്ധ്യാത്മികബോധം വെങ്കട്ടരാമന്നു് ഉണ്ടായതു് പെട്ടെന്നും അപ്രതീക്ഷിതമായിട്ടുമായിരുന്നു. അദ്ദേഹം പരമാർത്ഥം നേരിട്ടുകണ്ടു അനുഭവിച്ചു.

ഞാനെന്നതു് വെങ്കട്ടരാമനെ സംബന്ധിച്ചേടത്തോളം യഥാർത്ഥമായിരുന്നു. മരണഭയം എന്നെന്നേക്കുമായി വെങ്കട്ടരാമനെ വിട്ടുപോയിക്കഴിഞ്ഞിരുന്നു. അന്നുതുടങ്ങി വെങ്കട്ടരാമനിൽ 'ഞാൻ' എന്നതു് സംഗീതത്തിലെ മൌലികശ്രുതിപോലെ തുടർച്ചയായുണ്ടായിരുന്നു. സംഗീതത്തിൽ മൌലികശ്രുതി നിരന്തരവും അവിച്ഛിന്നവും ആണു്. മററു സ്വരങ്ങൾ അതിന്മേൽ ഉപരിവിന്യസിക്കപ്പെടുകയും സംയോജിക്കുകയും ചെയ്തിരിക്കും. അതികഠിനമോ വളരെയധികം കാലത്തേക്കു നീണ്ടുനില്ക്കുന്നതോ ആയ സാധനകളൊന്നുംകൂടാതെ വെങ്കട്ടരാമൻ ആദ്ധ്യാത്മികശിഷ്ഠത്തിലെത്തി. അഹങ്കാരം ആത്മജ്ഞാനത്തിൽ ലീനമായി. പെട്ടെന്നു് വെങ്കട്ടരാമനെന്ന ബാലൻ ജ്ഞാനിയായി പരിണമിച്ചു. അദ്ദേഹം ഒരു ജ്ഞാനിയും ദിവ്യനുമായിരുന്നു.

ആ യുവജ്ഞാനിയുടെ ജീവിതത്തിൽ ദൂരവ്യാപകവും പൂൎണ്ണവുമായ മാററങ്ങൾ പ്രത്യക്ഷപ്പെട്ടു. മുമ്പിനു് വെങ്കട്ടരാമൻ വിലമതിക്കാത്ത ചില വസ്തുകൾ ജ്ഞാനി അമൂല്യമായി ഗണിച്ചു. വെങ്കട്ടരാമനു് അമൂല്യമായി തോന്നിയവയിൽ ചിലവക്കു് ജ്ഞാനിയുടെ ദൃഷ്ടിയിൽ സ്ഥാനംതന്നെ ഉണ്ടായിരുന്നില്ല. ശ്രീരമണൻെറ ശ്രദ്ധയെ ആകൎഷിച്ചവ ആദ്ധ്യാത്മികവിഷയങ്ങൾ മാത്രമായിരുന്നു. വിദ്യാലയം, വിദ്യാഭ്യാസം, ബന്ധുമിത്രാദികൾ എന്നിവക്കു് യാതൊരു സ്ഥാനവുംതന്നെ ഉണ്ടായിരുന്നില്ല തൻെറ പരിസരങ്ങൾ ഒട്ടും ഗൌനിക്കാതെയും അവയാൽ ബാധിക്കപ്പെടാതെയും രമണൻ ജീവിച്ചു. വിനയം, സൌമ്യത, സഹനബുദ്ധി, എന്നിവ ശ്രീരമണനെ അലങ്കരിച്ചു. ആ യുവാവു് സംഘത്തിൽ ചേരാതെയും കൂട്ടുകൂടൽ ഇച്ഛിക്കാതെയും ഏകാന്തതയിൽ കഴിയുവാൻ തുടങ്ങി. മിക്കവാറും ധ്യാനനിഷ്ഠനായി മാത്രമാണു് അദ്ദേഹത്തെ കാണുവാൻ കഴിഞ്ഞതു്. രമണൻ മീനാക്ഷിക്ഷേത്രം പതിവായി സന്ദൎശിക്കുകയും ലോകപിതാക്കളെ സന്ദൎശിച്ചാരാധിക്കുകയും ചെയ്തു. അവരുടെ സന്നിധിയിൽ അദ്ദേഹം പരമാനന്ദമഗ്നനായി വളരെ നേരത്തേക്കു് നിന്നുപോയിരുന്നു. മീനാക്ഷിസുന്ദരേശന്മാരുടെയും മററുദേവന്മാരുടെയും ദിവ്യന്മാരുടെയും വിഗ്രഹങ്ങൾക്കു മുന്നിലായി നില്ക്കുമ്പോൾ രമണനു് ഉൽക്കൎഷം അനുഭവപ്പെട്ടു അദ്ദേഹത്തിൻെറ നേത്രങ്ങൾ ആനന്ദാശ്രുപൂൎണ്ണങ്ങളായി അവ ധാരയായി പ്രവഹിച്ചുതുടങ്ങി. തനിക്കുണ്ടായ ദിവ്യദൎശനം അദ്ദേഹം തുടൎച്ചയായി അനുഭവിച്ചു അദ്ദേഹത്തിൻെറ ജീവിതം പൂൎണ്ണമായി മാറിക്കഴിഞ്ഞിരുന്നു.

വെങ്കട്ടരാമനിൽ വന്നുചേൎന്ന മാററങ്ങൾ അദ്ദേഹത്തിൻെറ ജ്യേഷ്ഠൻ സൂക്ഷിച്ചു നിരീക്ഷിച്ചു. പല സന്ദൎഭങ്ങളിലും അദ്ദേഹം രമണനെ ശാസിച്ചു. ഗുണദോഷിച്ചു. അധിക്ഷേപിച്ചു അദ്ദേഹത്തിൻെറ യോഗിതുല്യമായ ജീവിതം ത്യജിപ്പിക്കുവാൻ പലതരത്തിലും പരിശ്രമിച്ചു. ആദ്യത്തെ ആദ്ധ്യാത്മികാനുഭവങ്ങൾ

കാലശേഷം ആറുമാസം കടന്നുപോയി. 1896 ആഗസ്റ്റ് 29-ാംനു-
വെങ്കട്ടരാമൻ ഇംഗ്ലീഷ് വ്യാകരണത്തിൽ ചില സൂത്രങ്ങൾ പ
ഠിക്കുവാൻ കൂട്ടാക്കിയിട്ടില്ലെന്നതുകൊണ്ടു് ഇംഗ്ലീഷദ്ധ്യാപകൻ
ഒരു ശിക്ഷയെന്ന നിലയിൽ ബെയിനിന്റെ വ്യാകരണഗ്രന്ഥ
ത്തിലെ ഒരു പാഠം മൂന്നുപ്രാവശ്യം പകൎത്തുകാണിക്കുവാൻ ആ
ജ്ഞാപിച്ചിരുന്നു. വെങ്കട്ടരാമൻ അതുരണ്ടു പ്രാവശ്യം പകൎത്തു.
തന്മൂലം യാതൊരുഫലവും ഉണ്ടാവാൻ പോകുന്നില്ലെന്നു് രമണ
ന്നു് ബോദ്ധ്യമായി. മൂന്നാമത്തെ പ്രാവശ്യം അതു പകൎത്തുകയി
ല്ലെന്നു ഉറച്ചു. പുസ്തകവും പെൻസിലും വലിച്ചെറിഞ്ഞു ധ്യാന
നിഷ്ഠനായി. അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ അതെല്ലാം നോക്കി
ക്കൊണ്ടു നില്ക്കുകയായിരുന്നു. അദ്ദേഹം രമണനെ സമീപിച്ചു.
“ഇതുകൊണ്ടെല്ലാം ഇവന്നു പ്രയോജനമെന്തു്?” എന്നു രമണനോ
ടു് ചോദിച്ചു. യഥാൎത്ഥത്തിൽ ഐഹികജീവിതത്തോടു് യോ
ജിക്കാത്ത രമണന്റെ പെരുമാററത്തെക്കുറിച്ചു് അധിക്ഷേപിച്ചും
രമണൻ തന്റെ വിദ്യാഭ്യാസത്തിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കേ
ണമെന്നു് ഉദ്ദേശിച്ചുംകൊണ്ടാണു് ജ്യേഷ്ഠൻ അപ്രകാരം പറ
ഞ്ഞതു്. എന്നാൽ രമണൻ അതിന്നു് യാതൊരു മറുപടിയും പറ
യുകയുണ്ടായില്ല. തനിക്കു ഇനിമേലിൽ പഠിക്കുവാൻ സാദ്ധ്യമ
ല്ലെന്നും അങ്ങിനെ ചെയ്യുന്നതായി നടിക്കുന്നതുകൊണ്ടു പ്രയോജ
നമില്ലെന്നും രമണൻ വിശ്വസിച്ചു. ഗൃഹം വിട്ടു പോകുവാൻ അ
ദ്ദേഹം തീൎച്ചയാക്കി, പോകേണ്ടതെവിടെയാണെന്നും നിശ്ചയം ഉ
ണ്ടായിരുന്നു. അതിന്നു പൎയ്യാപ്തമായ ഒരു സ്ഥലം മാത്രമാണുണ്ടാ
യിരുന്നതു് അരുണാചലം. തന്റെ ആഗ്രഹം മററുള്ളവർ അറി
ഞ്ഞാൽ തനിക്കു് ഗൃഹംവിട്ടു പോകുവാൻ സാധിക്കുകയില്ലെ
ന്നു് അദ്ദേഹത്തിന്നറിയാമായിരുന്നു. അതുകൊണ്ടു് അദ്ദേഹത്തി
ന്നു വഞ്ചനാമാൎഗ്ഗംതന്നെ ഉപയോഗിക്കേണ്ടിയിരുന്നു. വിദ്യാല
യത്തിൽ ഒരു പ്രത്യേകം ക്ലാസ്സിൽ സന്നിഹിതനായിരിക്കേണ്ട
താണെന്നും അതിന്നുവേണ്ടി താൻ വിദ്യാലയത്തിലേക്കുപോവുക
യാണെന്നും രമണൻ ജ്യേഷ്ഠനോടു പറഞ്ഞു. സ്കൂൾഫീസ് കൊ

ടത്തിട്ടില്ലെന്നും അതിനുവേണ്ടി അഞ്ചുറുപ്പിക പെട്ടിയിൽനിന്നു് എടുത്തു അന്നുതന്നെ കൊടുക്കേണമെന്നും ജ്യേഷ്ഠൻ രമണനോടു പറഞ്ഞു. വെങ്കട്ടരാമൻ ചുവട്ടിലേക്കുപോയി. അമ്മായി അദ്ദേഹത്തിനു് ചോറു വിളമ്പിക്കൊടുത്തു. ആഹാരം കഴിഞ്ഞതന്നീറ്റതിൽപിന്നെ അഞ്ചുറുപ്പികയും കൊടുത്തു. രമണൻ തന്റെ മുറിയിലുണ്ടായിരുന്ന ഒരു അററ്ലാസ്സ് എടുത്തു് തിരുവണ്ണാമലക്കുള്ള തീവണ്ടിമാർഗ്ഗം മനസ്സിലാക്കുവാൻ ശ്രമിച്ചു. അതൊരു പഴയ പ്രസിദ്ധീകരണമായിരുന്നു. തിരുവണ്ണാമലക്കുള്ള തീവണ്ടിപ്പാത അതിൽ അടയാളപ്പെടുത്തിയിരുന്നില്ല. ടിണ്ടിവനംവരെ തീവണ്ടിയിൽചെല്ലുകയും അവിടെനിന്നു് കാൽനടയായി തിരുവണ്ണാമല എത്തുകയും വേണമെന്നായിരുന്നു രമണൻ മനസ്സിലാക്കിയതു്. ടിണ്ടിവനത്തേക്കുള്ള തീവണ്ടിക്കൂലി കണക്കാക്കി. അതു് മൂന്നു് ഉറുപ്പികയായിരിക്കുമെന്നു് രമണൻ നിശ്ചയിച്ചു. അമ്മായി കൊടുത്തതിൽനിന്നു് മൂന്നുറുപ്പിക മാത്രം എടുത്തു ബാക്കി രണ്ടു ഉറുപ്പികയും ഒരു കത്തുമായി എല്ലവരും എളുപ്പം കാണാവുന്ന ദിക്കിൽവെച്ചു് രമണൻ തിരുവണ്ണാമലക്കു് യാത്രയായി. കത്തിൽ അദ്ദേഹം എഴുതിയിരുന്നതു് ഇപ്രകാരമായിരുന്നു. "ഞാൻ എന്റെ പിതാവിനെ അന്വേഷിച്ചുംകൊണ്ടു് പോവുകയാണു്. അതു് അദ്ദേഹത്തിന്റെ ആജ്ഞ അനുസരിച്ചു് ചെയ്യുന്നതുമാണു്. ഇതു് ആ പടംകൊണ്ടു് തന്റെ ശരീരത്തെയാണദ്ദേഹം കുറിച്ചതു്. നല്ലതായ ഒരു കാര്യം നേടുവാൻമാത്രമാണു് മുതിർന്നിട്ടുള്ളതു്. ആരുംതന്നെ ഖേദിക്കുകയൊ പരിഭ്രമിക്കുകയൊ വേണ്ടതില്ല. ഇതിനെ തിരഞ്ഞു കണ്ടുപിടിക്കുവാൻ പണം ചിലവഴിക്കുകയൊ മററുതരത്തിൽ ബുദ്ധിമുട്ടുകയൊ ഒന്നുംവേണ്ട. കാളേജിൽ ഫീസ്സ കൊടുത്തിട്ടില്ല. ബാക്കിയുള്ള രണ്ടുറുപ്പിക ഇതോടൊപ്പം വെച്ചിട്ടുണ്ടു്."

വെങ്കട്ടരാമന്റെ കുഡുംബത്തിന്നു് ഒരു ശാപം ഉണ്ടായിരുന്നു. ആ കുഡുംബത്തിൽ ഓരോ തലമുറയിലും ഒരാൾ പരിവ്രാ

ജകനായി പോകുമെന്നു്. ഭിക്ഷയാചിച്ചുവന്ന ഒരു പരിവ്രാജകൻ രമണന്റെ പൂർവ്വികന്മാരിൽ ഒരാളുടെ ഉദാസീനതകണ്ടു് ശപിച്ചതായിരുന്നുവെന്നാണു് കേൾവി. യഥാർത്ഥത്തിൽ അതൊരു ശാപമല്ല; നേരെമറിച്ചു് ഒരു അനുഗ്രഹമാണെന്നുവേണം കരുതുക. സുന്ദരമയ്യരുടെ പിതൃസഹോദരൻ പരിവ്രാജകനായി പോയി. സുന്ദരമയ്യരുടെ മൂത്തസഹോദരനും അതുതന്നെ സംഭവിച്ചു. ഇപ്പോഴും രമണനാണു് പരിവ്രാജകനാവുന്നതു്. ഇത്തരത്തിലാണു് ശാപം ബാധിക്കാൻ പോകുന്നതെന്നു് ആരുംതന്നെ മുൻകൂട്ടി മനസ്സിലാക്കിയിരിക്കുകയില്ലതന്നെ. രമണൻ ഇന്ദ്രിയനിഗ്രഹം ചെയ്തുകഴിഞ്ഞിരുന്നു. അദ്ദേഹം ഒരു പരിവ്രാജകനായിതീർന്നുവെന്നു മാത്രമാണു് പറയുവാനുള്ളതു്.

മധുരയിൽനിന്നു് തിരുവണ്ണാമലക്കുള്ള രമണന്റെ യാത്ര ഐതിഹാസികമായിരുന്നു. ഏകദേശം മദ്ധ്യാഹ്നകാലത്തായിരുന്നു അദ്ദേഹം മാതുലഗൃഹം വിട്ടു പുറപ്പെട്ടതു്. അരനാഴിക ദൂരത്തുള്ള തീവണ്ടിയാപ്പീസിലേക്കായിരുന്നു അദ്ദേഹം തിരിച്ചതു്. ഭാഗ്യവശാൽ അന്നു് ദിണ്ടിവനത്തേക്കുള്ള വണ്ടി സമയം വൈകീട്ടാണു് ഓടിയിരുന്നതു്. അതില്ലെങ്കിൽ രമണനു് ആ വണ്ടി കിട്ടിയിരിക്കുകയില്ല. ടിക്കറ്റുനിരക്കുകൾ കുറിച്ചിട്ടുള്ള പട്ടിക നോക്കിയ രമണൻ ദിണ്ടിവനത്തേക്കുള്ള മൂന്നാംക്ലാസ്സുടിക്കറ്റിനു് രണ്ടുറുപ്പിക പതിമൂന്നണ വേണമെന്നു് കണ്ടു. ഒരു ടിക്കറ്റു് വാങ്ങി ബാക്കി മൂന്നണമാത്രമാണുണ്ടായിരുന്നതു്. തിരുവണ്ണാമലക്കുതന്നെ തീവണ്ടിമാർഗ്ഗം നേരിട്ടു ചെല്ലാമെന്നും അതിനുള്ള കൂലി മൂന്നുറുപ്പിക മാത്രമാണെന്നും മനസ്സിലാക്കിയിരുന്നെങ്കിൽ തിരുവണ്ണാമലക്കുതന്നെ ടിക്കറ്റു് വാങ്ങിയിരിക്കുമായിരുന്നു. വണ്ടി, സ്റ്റേഷനിലെത്തി. രമണൻ അതിൽകയറി ഒരു മൂലയിൽ സ്ഥലംപിടിച്ചു. സഹയാത്രികനായി ഒരു മൌലവിയുമുണ്ടായിരുന്നു. രണ്ടുപേരും സംഭാഷണത്തിൽ വ്യാപൃതരായി. തിരുവണ്ണാമലക്കുതന്നെ തീവണ്ടി നേരിട്ടു ചെല്ലുന്നുണ്ടെന്നും അതിന്നു് വില്ലു

പുരത്തിൽനിന്നു് വണ്ടി മാററിയാൽ മതിയെന്നും ദിണ്ടിവന ത്തേക്ക പോകേണ്ടതില്ലെന്നും രമണൻ മനസ്സിലാക്കി. അതു് വളരെ പ്രയോജനകരമായിത്തീൎന്നു. വണ്ടി തിരുച്ചിറപ്പള്ളി എത്തിയതു് സന്ധ്യാസമയത്തായിരുന്നു. വെങ്കട്ടരാമനു വിശപ്പു തോന്നി. അരയണ കൊടുത്തു് രണ്ടു പേരക്കയാണദ്ദേഹം വാങ്ങിയതു്. ആശ്ചര്യമെന്നു പറയട്ടെ. ഒരു കഷ്ണം തിന്നയുടൻതന്നെ രമണന്റെ വിശപ്പു ശമിച്ചു. രാവിലെ മൂന്നുമണിക്കു് വണ്ടി വില്ലുപുരമെത്തി. വെങ്കട്ടരാമൻ വണ്ടിയിൽനിന്നിറങ്ങി. അവിടെനിന്നു തിരുവണ്ണാമലക്കു് നടന്നുപോകുവാൻ ഉറച്ചു.

പ്രഭാതത്തിൽ അദ്ദേഹം വില്ലുപുരം പട്ടണത്തിലെത്തി. തിരുവണ്ണാമലക്കുള്ള വഴി കാണിക്കുന്ന കൈനാട്ടി അന്വേഷിച്ചു നടന്നു. മാമ്പലപ്പത്തിലേക്കുള്ള വഴിയാണദ്ദേഹത്തിനു കാണുവാൻ കഴിഞ്ഞതു്. അതു തിരുവണ്ണാമലക്കുള്ള മാൎഗ്ഗത്തിൽതന്നെയാണു് സ്ഥിതിചെയ്യുന്നതെന്നു് അദ്ദേഹം അറിഞ്ഞതുമില്ല. ഏതുവഴിക്കാണു് യാത്ര തുടങ്ങേണ്ടതെന്നു് മനസ്സിലാക്കുന്നതിനു മുമ്പു് കുറച്ചു വിശ്രമിക്കുവാൻ രമണൻ ആഗ്രഹിച്ചു. അത്രയും ക്ഷീണവും വിശപ്പുംകൊണ്ടു് വിവശനായിരുന്ന അദ്ദേഹം ഒരു ഹോട്ടലിൽ ചെന്നു. ആഹാരം കിട്ടുവാൻ മദ്ധ്യാഹ്നംവരെ കാത്തിരിക്കേണ്ടിയിരുന്നു. പിന്നീടു് ആഹാരം കഴിച്ചു. കയ്യിലുണ്ടായിരുന്നതിൽ രണ്ടണ രമണൻ പ്രതിഫലമായിക്കൊടുത്തു. ഹോട്ടൽക്കാരൻ രമണന്റെ കയ്യിൽ എത്ര പണമുണ്ടായിരുന്നുവെന്നു ചോദിച്ചു. തന്റെ കയ്യിൽ രണ്ടരയണ ഉണ്ടെന്നായിരുന്നു രമണൻ പറഞ്ഞതു്. ഹോട്ടൽക്കാരൻ രമണന്റെ കയ്യിൽനിന്നു് അണ വാങ്ങുവാൻ വിസമ്മതിച്ചു. മാമ്പലപ്പത്തു തിരുവണ്ണാമലക്കുള്ള മാൎഗ്ഗത്തിൽതന്നെയാണുള്ളതെന്നു് മനസ്സിലാക്കിയതും അദ്ദേഹത്തിൽനിന്നായിരുന്നു. രമണൻ വില്ലുപുരം സ്റ്റേഷനിലേക്കു തിരിച്ചുചെന്നു. മാമ്പലപ്പത്തിലേക്കു ഒരു ടിക്കററു് വാങ്ങി തന്റെ കയ്യിലുണ്ടായിരുന്ന രണ്ടരയണയും കൊടുത്തു.

മദ്ധ്യാഹ്നത്തിനുശേഷമായിരുന്നു മാമ്പലത്തുസ്റ്റേഷനിൽ അദ്ദേഹം തീവണ്ടിയിൽനിന്നിറങ്ങിയതു്. അവിടെനിന്നു് തിരുവണ്ണാമലക്കു് കാൽനടയായി തിരിച്ചു. ഏകദേശം പത്തുനാഴിക ദൂരം നടന്നപ്പോൾ സമയം വൈകുന്നേരമായി. ഒടുവിൽ അരയണിനെല്ലൂർ എന്ന ക്ഷേത്രത്തിന്നടുത്തെത്തി. ഒരു കുന്നിന്മേൽ ഒരു വലിയ പാറയുടെ മുകളിലാണു് ആ ക്ഷേത്രം സ്ഥിതിചെയ്യുന്നതു്. അവിടെചെന്നു് ക്ഷേത്രം തുറക്കുന്നതുവരെ അദ്ദേഹം കാത്തുനിന്നു. പൂജാരി വാതിൽ തുറന്നപ്പോൾ രമണനും അകത്തുകടന്നു. മണ്ഡപത്തിൽ ഇരുന്നു ധ്യാനിക്കുവാൻ തുടങ്ങി. അവിടെ അദ്ദേഹത്തിന്നു് ഒരു ദിവ്യദർശനം ലഭിച്ചു. ആ സ്ഥലം മുഴുവനും അസാമാന്യമായ പ്രകാശം ആവരണംചെയ്തു. അതു് ഭൌതികപ്രകാശമായിരുന്നില്ല. കുറെനേരത്തേക്കു് ആ പ്രകാശം തുടൎന്നു; പിന്നീടു് അപ്രത്യക്ഷമായി. വെങ്കട്ടരാമൻ ധ്യാനനിഷ്ഠനായിത്തന്നെയിരിക്കുകയായിരുന്നു. അവിടത്തെ പൂജാരികൾക്കു് ഏകദേശം മുക്കാൽനാഴിക ദൂരത്തുള്ള കീഴൂർക്ഷേത്രത്തിലേക്കു് പൂജക്കു പോകേണ്ടിയിരുന്നു. അവർ രമണനെ നിഷ്ഠയിൽനിന്നു് ഉണൎത്തി. രമണനും അവരുടെകൂടെ കീഴൂരിലേക്കു് യാത്രയായി. ആ ക്ഷേത്രത്തിലും പൂജ നടന്നുകൊണ്ടിരിക്കുമ്പോൾ ശ്രീരമണൻ സമാധിസ്ഥനായി. പൂജകഴിഞ്ഞുവന്ന പൂജാരികൾ രമണനെ ഉണൎത്തിയെങ്കിലും അദ്ദേഹത്തിന്നു് ആഹാരം നല്കുവാൻ തയ്യാറായിരുന്നില്ല. ക്ഷേത്രസേവകന്മാരായ വാദ്യകാരന്മാർ പൂജാരികളുടെ ക്രൂരമായ പെരുമാറ്റം നിരീക്ഷിച്ചു. രമണന്റെ അവസ്ഥയിൽ സഹതപിച്ചു. അവൎക്കവകാശപ്പെട്ട നിവേദ്യം രമണനു കൊടുപ്പാനായി അവർ പൂജാരികളോടു് അപേക്ഷിച്ചു. കുറെ ജലംകൂടി വേണമെന്നു ചോദിച്ച രമണനെ അവർ അല്പം ദൂരത്തുള്ള ഒരു ശാസ്ത്രിയുടെ ഗൃഹത്തിലേക്കു പോകുവാനാണു് പറഞ്ഞതു്. വഴിയിൽ രമണൻ മൂൎച്ഛിച്ചുവീണു. അല്പനേരം കഴിഞ്ഞു് അദ്ദേഹം ഉണൎന്നെഴുന്നേറ്റു. അപ്പോൾ തന്നെ ചുറ്റി കുറെ ആളുകൾ നില്ക്കുന്നതാണദ്ദേഹം കണ്ടതു്. അദ്ദേഹത്തെ അവർ ജിജ്ഞാസാപൂർ

പും ഗാനകലിനിസ്റ്റുകയായിരുന്നു. രമണൻ അല്പം ആഹാരം കഴിച്ചു. കുറെ വെള്ളവും കുടിച്ചു. തുടന്നു അവിടത്തന്നെ കിടന്നുറങ്ങി.

രമണൻ എഴുന്നേററത് അടുത്തദിവസം രാവിലെ മാത്രമായിരുന്നു. അന്നു് 1896 ആഗസ്റ്റ് 31-ാംനു ആയിരുന്നു. അന്നു തന്നെയായിരുന്നു, ഗോകുലാഷ്ടമിയും. ഭക്തജനങ്ങൾ കൃഷ്ണജന്മോത്സവം ആഘോഷിക്കുകയായിരുന്നു. വെങ്കട്ടരാമൻ തിരുവണ്ണാമലയിലുള്ള യാത്രതുടന്നു. കുറെ ദൂരം നടന്നപ്പോൾ ദൈഹദാഹങ്ങളാൽ പീഡിതനായി തളന്നുപോയി. യാത്ര തുടരുന്നതിനുമുമ്പ് കുറെ ആഹാരം കിട്ടിയാൽ കൊള്ളാമെന്നു് ആഗ്രഹിച്ചു. പിന്നീട് തീവണ്ടിയിൽ തിരുവണ്ണാമലക്കു പോയാൽ കൊള്ളാമെന്നുകൂടി തോന്നി. കയ്യിൽ പണമുണ്ടായിരുന്നില്ല. അപ്പോഴാണ് തന്റെ കണ്ണുകളിൽ ഒരു ജോഡി കണ്ണാഭരണങ്ങളുള്ള വസ്തുത രമണന്നു് ഓർമ്മവന്നതു്. അതിനെ വിറേറാ മററുതരത്തിലോ ആവശ്യമുള്ള പണം നേടുവാൻ രമണൻ തീച്ചയാക്കി. പക്ഷെ അതു ചെയ്യുന്നതെങ്ങിനെയെന്നു് മാത്രം മനസ്സിലായിരുന്നില്ല. കുറെ ദൂരം നടന്ന രമണൻ ഒരു ഗൃഹത്തിന്റെ ഉമ്മറത്തുചെന്നു നില്പായി. അതു് മുത്തുകൃഷ്ണഭാഗവതരുടെ ഗൃഹമായിരുന്നു. അല്പം ആഹാരം കിട്ടിയാൽ കൊള്ളാമെന്നു് രമണൻ ഭാഗവതരോടു് അപേക്ഷിച്ചു. ഭാഗവതർ രമണനെ തന്റെ മഠത്തിന്നകത്തു പറഞ്ഞയച്ചു. കൃഷ്ണജന്മദിവസാഘോഷത്തിൽ ഒരു സാധുവിനെ ശുശ്രൂഷിക്കുവാൻ സാധിച്ചതിൽ ഭാഗവതരുടെ ഭായ്യ വളരെ സന്തോഷിച്ചു. ആഹാരം കഴിഞ്ഞതിൽപിന്നെ വെങ്കട്ടരാമൻ ഭാഗവതരെ സമീപിച്ചു് തന്റെ ആവശ്യം ഉണത്തിച്ചു. തനിക്കു് തിരുവണ്ണാമലക്കു പോകേണ്ടതുണ്ടു്. അതിന്നാവശ്യമുള്ള പണമില്ല. ഒരു ജോഡി കണ്ണാഭരണം മാത്രമാണുള്ളതു്. അതിനെ പണയമായി സ്വീകരിച്ചു് നാലുറുപ്പിക കടംകൊടുക്കേണമെന്നതായിരുന്നു രമണന്റെ ആവശ്യം. ആഭരണങ്ങൾ ഇരുപത്തഞ്ചുറുപ്പികയിലധികം വിലയുള്ളവയായിരുന്നു. എന്നാൽ വെങ്കട്ട

രാമന്നു നാലുറുപ്പിക മാത്രമാണാവശ്യം. കൂടുതൽ പണംകൊണ്ടു് അദ്ദേഹത്തിന്നു ചെയ്യേണ്ടതൊന്നുമില്ലായിരുന്നു. ഭാഗവതർ കണ്ണാഭരണങ്ങളെ പരിശോധിച്ചു. രമണൻ ആവശ്യപ്പെട്ട നാലുറുപ്പികയും തന്റെ മേൽവിലാസമെഴുതിയ ഒരു കുറിപ്പും കൊടുത്തു. ഏതു സമയത്തും 4ക. തിരിച്ചുകൊടുത്തു് ആഭരണം വീണ്ടെടുക്കാവുന്നതാണെന്നു് രമണനോടു പറയുകയും അദ്ദേഹത്തിന്റെ മേൽവിലാസം കുറിച്ചെടുക്കുകയും ചെയ്തു ഭാഗവതർ. വെങ്കട്ടരാമൻ ഭാഗവതരുടെ ഗൃഹത്തിൽ രാത്രിയും ആഹാരം കഴിച്ചു. അതിഭക്തയായ ഭാഗവതപത്നി ശ്രീകൃഷ്ണപൂജയ്ക്കായി കരുതിയിരുന്ന കുറെ മധുരപലഹാരങ്ങൾ ഒരു കെട്ടാക്കിക്കെട്ടി രമണന്നു നൽകി

വെങ്കട്ടരാമൻ ആ ദമ്പതികളിൽനിന്നു വിടവാങ്ങി യാത്രയായി. ഭാഗവതർ കൊടുത്ത മേൽവിലാസക്കുറിപ്പു് അദ്ദേഹത്തിന്നു് ആവശ്യമില്ലായിരുന്നു. അദ്ദേഹം ആഭരണങ്ങളെ വീണ്ടെടുക്കുവാൻ ഉദ്ദേശിച്ചില്ല. അതു കീറിക്കളഞ്ഞു. നേരെ തീവണ്ടിയാപ്പീസിലേക്കു തിരിച്ചു. അപ്പോൾ വണ്ടിയില്ലായിരുന്നു. അടുത്ത ദിവസം രാവിലെ മാത്രമാണു് തിരുവണ്ണാമലക്കുള്ള വണ്ടി കിട്ടുക. രമണൻ തീവണ്ടിയാപ്പീസിൽ തന്നെ രാത്രി കഴിച്ചുകൂട്ടി. അടുത്തദിവസം രാവിലെ അതായതു് 1896 സെപ്തമ്പർ 1-ാംനു രമണൻ തിരുവണ്ണാമലക്കുള്ള തീവണ്ടിയിൽ കയറി. അല്പനേരംകൊണ്ടു വണ്ടി തിരുവണ്ണാമലയിലെത്തി. വണ്ടിയിൽനിന്നു് ഇറങ്ങിയവുടൻ രമണൻ നേരെ അരുണാചലക്ഷേത്രത്തിലേക്കാണു് ചെന്നതു്. ഗർഭഗൃഹത്തിന്റെ കവാടം ഉൾപ്പെടെ ക്ഷേത്രത്തിലെ കവാടങ്ങളെല്ലാം തുറന്നിരുന്നു. അവിടെ ആരുംതന്നെ ഉണ്ടായിരുന്നില്ല. പൂജാരിപോലും പുറത്തു ചെന്നിരുന്നു. വെങ്കട്ടരാമൻ ഗർഭഗൃഹത്തിൽ കടന്നു. അരുണാചലേശ്വരനായ പിതാവിന്നു മുന്നിലവൻ നിലകൊണ്ടു പരമാനന്ദമഗ്നനായി ചമഞ്ഞു. ആ നില്പിന്റെ പാരമ്യത വിവരിക്ക

കയെന്നതു് അസാദ്ധ്യമാണു്. ഐതിഹാസികയാത്ര അങ്ങിനെ അവസാനിച്ചു. ധരണിയാകുന്ന കപ്പൽ സമാധാനപൂർവ്വം അരുണാചലേശ്വരനാകുന്ന തുറമുഖം പ്രാപിച്ചു.

വെങ്കട്ടരാമൻ രമണമഹർഷിയാവാൻ പോവുകയാണു്. രമണന്റെ ജീവിതശേഷം മുഴുവനും തിരുവണ്ണാമലയിൽ തന്നെയാണു് കഴിഞ്ഞതു്. രമണനു ആരുംതന്നെ ഔപചാരികമായി സന്ന്യാസം നൽകിയിട്ടുണ്ടായിരുന്നില്ല. അദ്ദേഹം ക്ഷേത്രത്തിൽനിന്നു പുറത്തുവന്നു് തീർത്ഥക്കരയിൽ നടക്കുകയായിരുന്നു. ശിഖ നീക്കം ചെയ്തു ശിരസ്സു മുണ്ഡനം ചെയ്യണമോ എന്നു അദ്ദേഹത്തിനോടു് ആരോ ചോദിച്ചു. അതിനു രമണൻ സമ്മതിക്കുകയും ചെയ്തു. അദ്ദേഹം അയ്യങ്കുളം തീർത്ഥത്തിലേക്കാനയിക്കപ്പെട്ടു. ഒരു ക്ഷുരകൻ അദ്ദേഹത്തിന്റെ ശിരസ്സു മുണ്ഡനം ചെയ്തു. പടിക്കെട്ടിൽനിന്നു അദ്ദേഹം ആ തടാകം വീക്ഷിച്ചു. തന്റെ കൈയിൽ ബാക്കിയുണ്ടായിരുന്ന പണം അതിൽ നിക്ഷേപിച്ചു. ഭാഗവതപത്നി നൽകിയിരുന്ന മധുരപലഹാരത്തിനും അതേ അവസ്ഥതന്നെയാണു് സംഭവിച്ചതു്. അടുത്തതായി രമണന്റെ യജ്ഞോപവീതവും. ജലത്തിൽ നിക്ഷേപിക്കപ്പെട്ടു. താൻ ധരിച്ചിരുന്ന ധോത്തിയിൽനിന്നു് ഒരു കൗപീനംമാത്രം കീറിയെടുത്തുകളകയും, ബാക്കിയുള്ളതിനെ ആ കുളത്തിൽ വലിച്ചെറിയുകയും ചെയ്തു. ക്ഷേത്രത്തിലേക്കു തിരിച്ച രമണൻ ആ ശരീരത്തിനു സ്നാനം എന്ന ആഡംബരത്തിന്റെ ആവശ്യമെന്തെന്നു ആശ്ചര്യപ്പെട്ടു നിൽക്കുകയായിരുന്നു. അപ്പോഴം അതികഠിനമായ ഒരു വർഷമുണ്ടായി. രമണൻ വിശ്ലേഷം നനഞ്ഞു.

തിരുവണ്ണാമലയിൽ രമണൻ ആദ്യം ധ്യാനനിഷ്ഠക്കായി ഉപയോഗിച്ചിരുന്നതു് അരുണാചലേശ്വരക്ഷേത്രത്തിലെ ആയിരക്കാൽ മണ്ഡപമായിരുന്നു. അവിടെ പലപ്പോഴും വികൃതിക്കുട്ടികൾ ശ്രീ രമണനെ പലതരത്തിൽ ഉപദ്രവിച്ചു. അദ്ദേഹം ധ്യാ

നനിഷ്ഠനായിരിക്കുമ്പോൾ കല്ലുകൾ വലിച്ചെറിയുന്നതു് അവൎക്കൊരു തമാശയായിരുന്നു. പിന്നീടു രമണൻ ഏകാന്തമായ പല സ്ഥലങ്ങളിലേക്കും സ്ഥാനം മാററി. പാതാളലിംഗമെന്നു പേരുള്ള ഒരു ഗുഹയിൽകൂടി കുറെ കാലം താമസിക്കുകയുണ്ടായി. അവിടെ അനവധി ദിവസങ്ങൾ യാതൊരു ഉപദ്രവവും കൂടാതെ അദ്ദേഹം സമാധിസ്ഥനായി കഴിഞ്ഞുകൂടി. വികൃതിക്കുട്ടന്മാർ ആ സ്ഥലവും കണ്ടു പിടിച്ചു. മൺകലങ്ങളുടെ കഷണങ്ങളെ ആ ദിവ്യന്റെ മേൽ വലിച്ചെറിയുന്ന അവരുടെ തമാശ തുടൎന്നു. അക്കാലത്തു തിരുവണ്ണാമലയിൽ ശേഷാദ്രിസ്വാമികൾ എന്ന ഒരു വൃദ്ധയോഗിയുണ്ടായിരുന്നു. അദ്ദേഹത്തെ ശരിക്കു മനസ്സിലാക്കാത്തവർ അദ്ദേഹം ഭ്രാന്തനാണെന്നു പറഞ്ഞിരുന്നു. ചിലപ്പോൾ ശേഷാദ്രിസ്വാമികൾ ശ്രീരമണനെ ആരും ഉപദ്രവിക്കാതിരിപ്പാൻവേണ്ടി കാവൽ നിൽക്കുക പതിവായിയിരുന്നു. ഒടുവിൽ രമണഭക്തന്മാർ അദ്ദേഹത്തെ പാതാളലിംഗഗുഹയിൽനിന്നും പുറത്തു കൊണ്ടുവന്നു സുബ്രഹ്മണ്യക്ഷേത്ര പരിസരത്തിൽ സ്ഥാപിച്ചു. അതു ചെയ്തു വസ്തുതകൂടി സമാധിസ്ഥനായ ശ്രീരമണൻ അറിഞ്ഞിരുന്നില്ല. അതിൽ പിന്നീടു രമണന്റെ രക്ഷക്കായി ആരെങ്കിലും ഒരുവൻ എപ്പോഴും കാവലുണ്ടായിരുന്നു. രമണന്റെ താമസസ്ഥലം പലപ്പോഴും മാറേറണ്ടതായി വന്നു. തോട്ടങ്ങളിലും പുഷ്പവാടികളിലും, ക്ഷേത്രങ്ങളിലുമെല്ലാം ശ്രീരമണൻ ധ്യാനനിഷ്ഠനായിരുന്നിട്ടുണ്ടു്. അദ്ദേഹം സംസാരിക്കുക പതിവില്ലായിരുന്നു. എന്നാൽ മൌനവ്രതം അനുഷ്ഠിച്ചിരുന്നതുമില്ല. സംസാരിക്കുന്നതിൽ പ്രിയമില്ലായ്മയായിരുന്നു മൌനവ്രതത്തിനു കാരണം. ചിലപ്പോൾ ഭക്തന്മാർ വാസിഷ്ഠം, കൈവല്യനവനീതം മുതലായ ഗ്രന്ഥങ്ങൾ ശ്രീരമണനെ വായിച്ചു കേൾപ്പിച്ചിരുന്നു.

ശ്രീരമണൻ തിരുവണ്ണാമലയിലെത്തി 6 മാസം കഴിഞ്ഞു ഗുരുമൂൎത്തം എന്ന ക്ഷേത്രത്തിലേക്കു് അദ്ദേഹം താമസം മാററി.

ഗുരുമൂർത്തത്തിന്റെ രക്ഷാധികാരി ഒരു തമ്പിരാൻ സ്വാമിയായിരുന്നു. ദിവസങ്ങൾ അങ്ങിനെ കഴിഞ്ഞു. ശ്രീരമണന്റെ ഖ്യാതി ദേശമാകെ വ്യാപിച്ചു. നിരവധി ക്ഷേത്രാടകരും, സന്ദർശകരും തിരുവണ്ണാമലക്ക വന്നുതുടങ്ങി. അവരുടെ സംഖ്യ ദിനംപ്രതിയെന്നവണ്ണം വർദ്ധിച്ചുവന്നു. ശ്രീരമണനെ എല്ലാവരും ബ്രാഹ്മണസ്വാമി എന്നു വിളിച്ചുവന്നു ഗുരുമൂർത്തത്തിൽ ഒരു കൊല്ലം താമസിച്ചതിൽപ്പിന്നെ ബ്രാഹ്മണസ്വാമി ഒരു മാന്തോപ്പിലേക്ക സ്ഥാനം മാററി. രമണൻ അവിടെ ഇരിക്കുമ്പോഴായിരുന്നു അദ്ദേഹത്തിന്റെ മാതുലനായ നെല്ലിയപ്പയ്യർ അവിടെ വന്നതു്. അദ്ദേഹം മാനാമധുരയിൽ ഒരു വക്കീലായിരുന്നു. തന്റെ മരുമകനായ വെങ്കിട്ടരാമൻ ബഹുമാന്യനായ സാധുവായിതീർന്നിരിക്കുന്നുവെന്നും, അദ്ദേഹം തിരുവണ്ണാമലയിൽ താമസിക്കുന്നുവെന്നുമുള്ള വർത്തമാനം അദ്ദേഹം തന്റെ ഒരു സ്നേഹിതനിൽനിന്നു മനസ്സിലാക്കി. അദ്ദേഹത്തെ കാണുവാനായാഗ്രഹിച്ചു. വെങ്കിട്ടരാമനെ തന്റെകൂടെ മാനാമധുരക്ക കൂട്ടിക്കൊണ്ടു പോകുവാൻ നെല്ലിയപ്പയ്യർ പലതരത്തിലും ശ്രമിച്ചുനോക്കി. ആ യുവജ്ഞാനിയുണ്ടോ വഴങ്ങുന്നു! സന്ദർശകന്മാരിൽ രമണൻ അല്പമെങ്കിലും ഔത്സുക്യം പ്രദർശിപ്പിച്ചില്ല. നെല്ലിയപ്പയ്യർ നിരാശനായി മാനാമധുരയിലേക്ക തിരിച്ചു ചെന്നു. എന്നാൽ രമണനെക്കുറിച്ചുള്ള വിവരങ്ങൾ അദ്ദേഹം രമണന്റെ മാതാവായ അഴകമ്മാളെ അറിയിച്ചു.

രമണമാതാവു് മൂത്തമകനോടുകൂടി തിരുവണ്ണാമലയിലേക്ക ചെന്നു. അപ്പോൾ അദ്ദേഹം പവഴക്കുന്നിൽ താമസിക്കുകയായിരുന്നു. അതു് അരുണാചലത്തിന്റെ കിഴക്കുവശത്തുള്ള ശിഖരങ്ങളിലൊന്നാണു്. അശ്രുപൂർണ്ണങ്ങളായ കണ്ണുകളോടുകൂടി അഴകമ്മാൾ രമണനെ തന്റെകൂടെ പോരുവാനപേക്ഷിച്ചു എന്നാൽ ആ ജ്ഞാനിക്കാവട്ടെ തന്റെ പരിപാടി മാററുകയെന്ന പ്രശ്നംതന്നെ ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ മനസ്സു മാററു

വാൻ ഒന്നുംതന്നെ പര്യാപ്തമായിരുന്നില്ല. മാതാവിൻെറ പരിതാപകരമായ വിലാപങ്ങൾക്കുകൂടി അതു സാധ്യമായില്ല. രമണൻെറ മാതാവു് അനവധി ദിവസങ്ങൾ അനുഭവിച്ച യാതനകൾ നിരീക്ഷിച്ചുകൊണ്ടിരുന്ന ഒരു ഭക്തൻ രമണനോടു യാചിച്ചു, അദ്ദേഹത്തിനു മാതാവിനോടു പറയുവാനുള്ളതെന്തെന്നെ എഴുതിയെങ്കിലും കാണിക്കുവാൻ. ആ ജ്ഞാനി അതിനു സമ്മതിച്ചു. താഴെ കാണുന്നതായിരുന്നു അദ്ദേഹം എഴുതിയതു്.

"ജീവികളെ പലതരത്തിലും പ്രവൎത്തിപ്പിക്കുന്ന ആ ദിവ്യശക്തി ഓരോരുത്തനേയും തൻെറ പ്രാരബ്ധ കൎമ്മങ്ങൾക്കനുസൃതമായിട്ടാണു് പ്രവൎത്തിപ്പിക്കുന്നതു്. സംഭവിക്കാത്തതൊരിക്കലും സംഭവിക്കുകയില്ല, ആർ എത്രതന്നെ ശ്രമിക്കുന്നതായാലും എത്രതന്നെ ശക്തിയും, ബുദ്ധിയും പ്രയോഗിക്കുന്നതായാലും സംഭവിക്കുവാനുള്ളതു് തീൎച്ചയായും സംഭവിക്കുകതന്നെ ചെയ്യും. ആർ എത്രതന്നെ അതിനെ തടയുവാൻ ശ്രമിക്കുന്നതായാലും ഇതു തീൎച്ചതന്നെയാണു്. ജ്ഞാനികളുടെ ധൎമ്മം സംഭവിക്കുന്നതെന്തുതന്നെയായാലും അതു നോക്കിനിൽക്കുക മാത്രമാണു്."

നിരാശയോടും ഖരിച്ച ഹൃദയത്തോടുംകൂടി അഴകമ്മാൾ മാനാമധുരയിലേക്കു തിരിച്ചുപോയി. ഈ സംഭവം കഴിഞ്ഞു അധികം താമസിയാതെ രമണൻ അരുണാചലത്തിൻെറ മുകൾപ്രാന്തങ്ങളിലുള്ള വിരൂപാക്ഷഗുഹയിൽ താമസമാക്കി. അവിടെ താമസിച്ചു സമാധിയടഞ്ഞ വിരൂപാക്ഷനെന്ന ഒരു യോഗിയുടെ പേരാണിതിനു നൽകീട്ടുള്ളതു്. അവിടെയും രമണദൎശനത്തിന്നായി ആളുകൾ കൂട്ടംകൂട്ടമായി വന്നുതുടങ്ങി. അവൎക്കിടയിലും യഥാൎത്ഥമായ ആദ്ധ്യാത്മിക തൃഷ്ണയുള്ള ചിലരെങ്കിലും ഉണ്ടായിരുന്നു. അവർ ആദ്ധ്യാത്മികാനുഭവങ്ങളെ കുറിച്ചുള്ള സംശയങ്ങൾ നിവൃത്തിക്കുവാൻ രമണനോടപേക്ഷിച്ചിരുന്നു. ചിലപ്പോൾ അവർ വേദാന്തഗ്രന്ഥങ്ങളിൽ ഉള്ള ചില വിഷ

യങ്ങൾ സൂക്ഷ്മമായി വിചിന്തനം ചെയ്യുവാൻ രമണന്റെ സഹായം അഭ്യർത്ഥിച്ചു. ചിലപ്പോൾ രമണൻ തനിക്ക പറയുവാനുള്ള സംഗതികൾ വിവരണങ്ങൾ എന്നിവ എഴുതിക്കാണിക്കുകയും ചെയ്യാറുണ്ടു്. അങ്ങിനെ ചർച്ചയ്ക്കായി കൊണ്ടുവരപ്പെട്ട ഗ്രന്ഥങ്ങളിലൊന്നു് ശ്രീശങ്കരന്റെ വിവേക ചൂഡാമണിയായിരുന്നു. പിന്നീട് രമണൻ വിവേകചൂഡാമണിയുടെ തമിഴ് ഗദ്യ വിവർത്തനം ഒന്നു തയ്യാറാക്കി. സന്ദർശകർക്കിടയിൽ പരിഷ്കൃതരും, അക്ഷരജ്ഞാനമില്ലാത്തവരുമായ ചിലരുമുണ്ടായിരുന്നു. സാന്ത്വനവും, ആദ്ധ്യാത്മികമാർഗ്ഗദർശനവും ലഭിക്കുവാൻവേണ്ടിയായിരുന്നു അവർ രമണനെ സമീപിച്ചതു്. അത്തരത്തിലുള്ള ഒരു സ്ത്രീയായിരുന്നു എച്ചമ്മാൾ. അവരുടെ മകനും, ഭർത്താവും മകളും നിര്യാതരായി അവർക്ക മനസ്സു മുഷിഞ്ഞു. വിധിയാൽ നയിക്കപ്പെട്ടു് എച്ചമ്മാൾ രമണസന്നിധിയിലേക്ക വന്നു. അവർ രമണനെ ദിനം പ്രതിദർശനം ചെയ്തു രമണഭഗവാനും കൂടെയുള്ളവർക്കും ആഹാരം ദിനംപ്രതി യഥാകാലം അവിടെ എത്തിക്കുന്ന പ്രവൃത്തി എച്ചമ്മാൾ സ്വയം ഏറ്റെടുത്തു.

1903ൽ ഗണപതി മുനിയെന്ന ഖ്യാതനായ ഗണപതിശാസ്ത്രി തിരുവണ്ണാമലക്കുവന്നു. അദ്ദേഹം ഒരു സംസ്കൃതപ്രേമിയും അപാരപണ്ഡിതനുമായിരുന്നു. അദ്ദേഹം തീവ്രമായനുഷ്ഠിച്ചിരുന്ന തപശ്ചര്യകൾ മൂലം അദ്ദേഹത്തിന്നു ഗണപതി മുനിയെന്ന പേർ ലഭിച്ചു. അദ്ദേഹത്തിന്നു കാവ്യകണ്ഠനെന്ന കീർത്തി മുദ്ര ലഭിച്ചിരുന്നു. പദ്യം മുഖസ്ഥമായിട്ടുള്ളവനാണെന്നതിന്റെ അർത്ഥം. അദ്ദേഹത്തിന്റെ ശിഷ്യന്മാർ 'നായന' (അച്ഛൻ) എന്നായിരുന്നു. അദ്ദേഹത്തെ സംബോധന ചെയ്തിരുന്നതു്. അദ്ദേഹം ദൈവ്യൂപാസനയിൽ പ്രത്യേക സിദ്ധി നേടിയവരായിരുന്നു. ശ്രീരമണനു വിരൂപാക്ഷഗുഹയിൽ താമസിച്ചുകൊണ്ടിരിക്കുമ്പോൾ പലപ്രാവശ്യം അദ്ദേഹത്തെ സന്ദർശിച്ചിട്ടുണ്ടായിരുന്നു ഗണപതി ശാസ്ത്രി. 1907ൽ ഒരിക്കൽ തന്റെ ആദ്ധ്യാത്മി

കാനസ്ഥാനങ്ങളെ കുറിച്ച് ശക്തിമത്തായ ചില സംശയങ്ങളും ജനിച്ച ശാസ്ത്രികൾ. അദ്ദേഹം അരുണാചലം ആരോഹണംചെയ്തു രമണസന്നിധിയിലെത്തി. ശ്രീരമണൻ തന്റെ ഗുഹയിൽ ഏകാന്തതയിലിരിക്കുകയായിരുന്നു. അദ്ദേഹം രമണനോടുണർത്തിച്ചു. "ഞാൻ പഠിക്കുവാനുള്ളതെല്ലാം പഠിച്ചു കഴിഞ്ഞു. വേദശാസ്ത്രവും കൂടി ഞാൻ പൂർണ്ണമായി മനസ്സിലാക്കി മന്ത്രജപം ... തൃപ്തി നേടിട്ടുണ്ട്. അതെന്തുതന്നെയായാലും തപസ്സെന്താണെന്നു എനിക്കു ഇതുവരെ മനസ്സിലായിട്ടില്ല. ഇതാ ഞാൻ അങ്ങയുടെ പാദത്തിൽ ശരണം പ്രാപിക്കുന്നു. തപസ്സിനെ കുറിച്ചുള്ള ജ്ഞാനം ഉണ്ടാക്കിത്തരണമേ" ഉടനടി രമണഭഗവാൻ ഉത്തരം നൽകി "എന്താശയം എവിടെനിന്നുത്ഭവിക്കുന്നുവെന്നു സൂക്ഷിച്ചു നിരീക്ഷിക്കുന്നതായാൽ മനസ്സ് അതിൽ ലയിക്കുന്നു അതുതന്നെ തപസ്സ്. ഒരു മന്ത്രം ആവർത്തിച്ചു ജപിക്കുമ്പോഴും മന്ത്രശബ്ദം എവിടെനിന്നുത്ഭവിക്കുന്നുവെന്നു സൂക്ഷ്മമായി നിരീക്ഷിക്കുന്നതായാലും മനസ്സ് അതിൽ ലയിക്കുന്നു. അതുതന്നെ തപസ്സ്." രമണസന്നിധിയിൽനിന്നുകൊണ്ടിരുന്ന ശാസ്ത്രികൾ ഇതൊരു ദിവ്യദർശനം പോലെതന്നെയായിത്തീർന്നു. അതു് അവരുടെ സംശയനിവൃത്തി വരുത്തി. രമണഭഗവാന്റെ അനുഗ്രഹംതന്നെ ആവരണംചെയ്തുകൊണ്ടിരിക്കുന്നതായി അവർ വിശ്വസിച്ചു. അദ്ദേഹമാണ് രമണനെ രമണമഹർഷിയെന്നും, രമണഭഗവാനെന്നും ആദ്യമായി സംബോധനം ചെയ്തതു്. രമണഭഗവാനെ ഉദ്ദേശിച്ചുള്ള ചില സംസ്കൃതഗീതങ്ങളും ശാസ്ത്രികൾ ഉടനടി കവനം ചെയ്തു. പിന്നീടു രമണോപദേശങ്ങളെ വിശദീകരിച്ചുകൊണ്ടുള്ള രമണഗീതയും രചിച്ചു.

തിരുവണ്ണാമലയിൽനിന്നു മാനാമധുരക്കു അഴകമ്മാൾ തിരിച്ചുപോയി ഏറെക്കഴിയുന്നതിനുമുമ്പ് അവരുടെ ജ്യേഷ്ഠപുത്രൻ നിര്യാതനായി. രണ്ടുകൊല്ലം കഴിഞ്ഞു് അവരുടെ കനിഷ്ഠപുത്രനായ നാഗസുന്ദരം തിരുവണ്ണാമല സന്ദർശിച്ചു. വാരാണസിയി

ലേക്കുള്ള തീൎത്ഥയാത്ര കഴിഞ്ഞു് തിരിച്ചുവരുന്ന വഴിയിൽ അഴകമ്മാളും തിരുവണ്ണാമല സന്ദൎശിച്ചു. പിന്നീടു മാനാമധുരക്കു പോയി. മറെറാരിക്കൽ തിരുപ്പതിയിൽ ചെന്നു് ശ്രീവെങ്കടേശദൎശനം കഴിച്ചു് തിരിച്ചുപോവുമ്പോഴും അഴകമ്മാളും തിരുവണ്ണാമല സന്ദൎശിച്ചു. അപ്പോഴാണ് അവർ രോഗബാധിതരായിത്തീൎന്നതു്. ദീൎഘകാലത്തേക്കു അവർ രോഗശയ്യയെ അവലംബിച്ചു. വിഷജ്വരമായിരുന്നു രോഗം. രമണഭഗവാൻ വളരെയധികം ഉൽക്കണ്ഠയോടുകൂടി മാതാവിനെ ശുശ്രൂഷിക്കുന്നതിലും, അവരുടെ രോഗശാന്തി വരുത്തുവാനുള്ള മാൎഗ്ഗങ്ങൾ ആരായുന്നതിലും വ്യാപൃതനായി. തന്റെ മാതാവിന്റെ രോഗശാന്തി വരുത്തേണമെന്നു ശ്രീരമണൻ അരുണാചലേശ്വരനോടു് പ്രാൎത്ഥിച്ചു. തദൎത്ഥം തമിഴിൽ ഒരു ഗീതം കവനംചെയ്തു. അതിന്റെ സാരം ഇപ്രകാരമാണ്. "കടലിലെ തിരമാലപോലെ ഒന്നിനെ തുടൎന്നു് മറെറാന്നായി ജനനമരണപരമ്പര ആവൎത്തിച്ചുകൊണ്ടിരിക്കുന്നതാണു് സംസാരമാകുന്ന രോഗം. അന്നു് ശാന്തിവരുത്തി ഭക്തന്മാരെ രക്ഷിക്കുവാനായി പൎവ്വതരൂപത്തിൽ അവതാരംചെയ്ത ഔഷധമല്ലയോ അങ്ങു്. പ്രഭോ! അങ്ങയുടെ പാദാരവിന്ദംമാത്രം തന്നെയാണു ഗതി എന്നു വിശ്വസിച്ചു അങ്ങയെ ശരണംപ്രാപിച്ചിരിക്കുന്നു എന്റെ മാതാവു്. അവൎക്കു രോഗശാന്തി വരുത്തി രക്ഷിക്കുകയെന്നതല്ലയോ അങ്ങയുടെ ധൎമ്മം" തന്റെ അമ്മക്കു ദിവ്യദൎശനം നല്കി ഇനിയങ്ങു ജനിക്കാതിരിക്കത്തക്കവണ്ണം അനുഗ്രഹിക്കുവാനും അരുണാചലേശ്വരനോടദ്ദേഹം അപേക്ഷിച്ചു അദ്ദേഹത്തിന്റെ പ്രാൎത്ഥനകളെ ശ്രവിക്കുകയും നിറവേററിക്കൊടുക്കുകയും ചെയ്തു അരുണാചലേശ്വരൻ എന്നു പ്രത്യേകം പറയേണ്ടതില്ല.. അഴകമ്മാൾക്കു ജ്വരം ശമിച്ചു. ആരോഗ്യം വീണ്ടുകിട്ടി. അവർ മാനാമധുരക്കു തിരിച്ചുപോയി. അധികം താമസിയാതെ അഴകമ്മാൾ തിരുവണ്ണാമലക്കു തിരിച്ചുവന്നു. തുടൎന്നു അവരുടെ കനിഷ്ഠപുത്രനായ നാഗസുന്ദരനും തിരുവണ്ണാമലയിലെത്തി. ഇതിനിടക്കു് നാഗസുന്ദരത്തിന്റെ പത്നി ഒരു പുത്രനെയും വിട്ടു

അകാലമൃതിയടഞ്ഞു. 1916ന്റെ ആദ്യഘട്ടത്തിലായിരുന്നു അഴകമ്മാൾ തിരുവണ്ണാമല എത്തിയതു്. ജീവിതശേഷം ശ്രീരമണന്റെ കൂടെ കഴിക്കുവാൻ അവർ തീച്ചയാക്കിക്കഴിഞ്ഞിരുന്നു. മാതാവിന്റെ ആഗമനത്തെ തുടൎന്നു രമണഭഗവാൻ വിരൂപാക്ഷഗുഹയിൽനിന്നു് സ്കന്ദാശ്രമത്തിലേക്കു താമസം മാററി. വിരൂപാക്ഷത്തിന്നു അല്പം മുകളിലാണു് സ്കന്ദാശ്രമം സ്ഥിതിചെയ്യുന്നതു്. തീവ്രമായ ആദ്ധ്യാത്മികപരിശീലനങ്ങൾ മാതാവിന്നു രമണഭഗവാനിൽനിന്നും നേരിട്ടു ലഭിച്ചു. അവർ കാഷായം ധരിച്ചു് ആശ്രമത്തിലെ പാചകശാലയുടെ നടത്തിപ്പിന്നുള്ള ഉത്തരവാദിത്വം ഏറെറടുത്തു. നാഗസുന്ദരവും സന്യാസാശ്രമം സ്വീകരിച്ചു. അദ്ദേഹത്തിന്റെ തുരീയാശ്രമനാമം നിരഞ്ജനാനന്ദനെന്നായിരുന്നു. രമണഭക്തന്മാർ അദ്ദേഹത്തെക്കുറിക്കുവാനുപയോഗിച്ച സംജ്ഞയായിരുന്നു ചെറിയസ്വാമിയാർ എന്നൎത്ഥംവരുന്ന "ചിന്നസ്വാമി". 1920-ാമാണ്ടു് രമണമാതാവിന്റെ ആരോഗ്യം ദൈനംദിനം കുറഞ്ഞുവന്നു. വാൎദ്ധക്യസഹജമായ രോഗങ്ങളാൽ അവർ പീഡിതരായി. അത്യധികം സ്നേഹാദരങ്ങളോടും, ശ്രദ്ധയോടുംകൂടി രമണഭഗവാൻ അവരെ ശുശ്രൂഷിച്ചു. അവരുടെ ശയ്യക്കടുത്തിരുന്നു അനവധി രാത്രികൾ ഉറക്കംകൂടാതെ കഴിച്ചിട്ടുണ്ടു്. രമണഭഗവാൻ മാതൃശുശ്രൂഷയിൽ വ്യാപൃതനായി 1922 മേമാസം 19-ാംനു വൈശാഖത്തിലെ ബഹുളനവമി അന്നു് രമണമാതാവു് പരമപദം പ്രാപിച്ചു. അവരുടെ ഭൌതികാവശിഷ്ടം സംസ്കാരാൎത്ഥം അടിവാരത്തേക്കു കൊണ്ടുവരപ്പെട്ടു. ഒരു സന്യാസിനിക്കനുരൂപമായ വിധത്തിൽ സംസ്കാരം നടന്നു. അതിന്നു തിരഞ്ഞെടുക്കപ്പെട്ടതു് തെക്കെഅററത്തിൽ പാലിതീൎത്ഥതടാകത്തിന്നും ദക്ഷിണാമൂൎത്തിമണ്ഡപത്തിന്നും ഇടയിലായുള്ള ഒരു സ്ഥലമായിരുന്നു. ശവസംസ്കാരം നടക്കുന്നതു് രമണഭഗവാൻ, നിശ്ശബ്ദതയോടുകൂടി നോക്കിനിന്നു. നിരഞ്ജനാനന്ദസ്വാമി സമാധിസ്ഥലത്തിന്നടുത്തു നിന്നുകൊണ്ടിരുന്നു. സ്കന്ദാശ്രമത്തിൽ താമസം തുടൎന്നു രമണഭഗവാൻ. അദ്ദേഹം ദിനംപ്രതി മാതൃസമാ

ധി സന്ദർശിച്ചു. ഏകദേശം ആറുമാസത്തിനുശേഷം രമണഭഗവാൻ അവിടേക്കുതന്നെ താമസംമാററി. അതു ചെയ്തതു് തൻെറ സ്വന്തം ഇഷ്ടപ്രകാരം ആയിരുന്നില്ലെന്നും ജഗദീശ്വരാജ്ഞയെ അനുസരിച്ചായിരുന്നുവെന്നും രമണഭഗവാൻ പിന്നീടു് പല പ്രാവശ്യം പറയുകയുണ്ടായിട്ടുണ്ടു്. അപ്രകാരമാണു് രമണാശ്രമം സ്ഥാപിക്കപ്പെട്ടതു്. രമണമാതാവിൻെറ സമാധിയിൽ ഒരു ക്ഷേത്രം നിർമ്മിക്കപ്പെട്ടു. അതിൽ 1949-ൽ മാതൃഭൂതേശ്വരപ്രതിഷ്ഠയും നടന്നു. കാലക്രമത്തിൽ ആശ്രമം പൂർവ്വാധികം വികസിച്ചുവന്നു. ഭാരതദേശത്തിൽനിന്നുള്ള ഭക്തന്മാരെ മാത്രമല്ല ആശ്രമം ആകർഷിച്ചതു് ഭൂഗോളത്തിലെ എല്ലാ ഭൂഖണ്ഡങ്ങളിൽനിന്നും ആത്മശാന്തിയന്വേഷിച്ചുവന്ന അനവധി ആളുകൾ രമണാശ്രമം സന്ദർശിച്ചു; രമണദർശനംചെയ്തു. രമണോപദേശം കേട്ടു; സംതൃപ്തരായി, മനശ്ശാന്തിനേടി; ആദ്ധ്യാത്മികതത്വങ്ങൾ പരിശീലിച്ചു സന്തുഷ്ടരായി. രമണഭക്തനായിത്തീർന്ന ആദ്യത്തെ പാശ്ചാത്യൻ എഫ്. എച്ച്. ഹംഫ്രിസ് ആയിരുന്നു. വെല്ലൂരിലുള്ള പോലിസ് പരിശീലനസ്കൂളിൽ ഉദ്യോഗം സ്വീകരിച്ചുകൊണ്ടായിരുന്നു 1911-ൽ ഹംഫ്രിസ് ഇന്ത്യക്കു വന്നതു്. ഗുപ്തമാനസികപരിശീലനങ്ങളിൽ അഭിരുചിയുള്ളവനായിരുന്നു ഹംഫ്രിസ്. അദ്ദേഹം ഒരു മഹാത്മാവായ പരമഗുരുവിനെ അന്വേഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. തെലുങ്കു പഠിപ്പിക്കുവാൻ അദ്ദേഹം ഗണപതിശാസ്ത്രിയെ സമീപിച്ചു. ശാസ്ത്രി ഒരിക്കൽ ഹംഫ്രിസിനേയും തൻെറ കൂട്ടത്തിൽ രമണാശ്രമത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അങ്ങിനെയായിരുന്നു ഹംഫ്രിസിനു ആദ്യം രമണദർശനം ലഭിക്കുവാനിടയായതു്. രമണൻെറ മാഹാത്മ്യം അദ്ദേഹത്തിൻെറ മനസ്സിൽ മറക്കുവാൻ കഴിയാത്തവിധം മുദ്രിതമായി. രമണൻ അദ്ദേഹത്തെ അത്യധികം ആകർഷിച്ചു. തൻെറ തിരുവണ്ണാമലക്കുള്ള പ്രഥമസന്ദർശനത്തെക്കുറിച്ചും അവിടത്തെ ദിവ്യനെക്കുറിച്ചും ഇൻടർനാഷനൽ സൈക്കു് ഗസററിൽ അദ്ദേഹം എഴുതീട്ടുള്ളതു നോക്കുക. "ഞാ

ങ്ങറം രമണൻ സമാധിസ്ഥനായിരിക്കുന്ന ഗുഹയിലെത്തി. അദ്ദേഹത്തിനു മുന്നിൽ തൃപ്പാദങ്ങളിൽ ഇരുന്നു് അദ്ദേഹത്തെ ദർശിച്ചു. അദ്ദേഹം മൗനം പാലിച്ചു. അങ്ങിനെ ഞങ്ങറം ദീർഘ നേരം ഇരുന്നുപോയി. ഞാൻ ആത്മീയമായി വളരെയധികം ഉയർത്തപ്പെട്ടുകഴിഞ്ഞ ബോധമാണെനിക്കുണ്ടായതു്. അരമണി ക്കൂറിലധികം തുടർച്ചയായി ഞാൻ രമണഭഗവാന്റെ കണ്ണുകളെ ത്തന്നെ നോക്കിക്കൊണ്ടിരുന്നു. അതിന്റെ ഭാവത്തിനു ഒട്ടുംത ന്നെ മാററമുണ്ടായില്ല. ധ്യാനനിഷ്ഠയിൽതന്നെ കഴിഞ്ഞുകൂടി ആ ദിവ്യൻ. രമണമഹർഷിയുടെ ഗാംഭീര്യവും, സൌമ്യതയും, ആത്മനിയന്ത്രണവും, ആത്മവിശ്വാസവും, നിശ്ചയദാർഢ്യവും ഒന്നു വേറെതന്നെയായിരുന്നു. അതിന്നു തനതായ ഒരു പ്രത്യേക തയും, ഔദ്ധത്യവും ഉണ്ടായിരുന്നു" ഹംഫ്രിയുടെ ആദ്ധ്യാത്മി കജീവിതം പുരോഗമിച്ചു. അതിൽ അഭിലഷണീയമായ അന വധി മാററങ്ങളുണ്ടായി. അദ്ദേഹം ഇടക്കിടെ രമണഭഗവാനെ സന്ദർശിച്ചു രമണപാദത്തിലിരുന്നനുഭവിച്ചു ദർശനസുഖം. ത ന്റെ ആദ്ധ്യാത്മികാനുഭവങ്ങളെ അപ്പഴപ്പോഴായി ഇംഗ്ലണ്ടിലുള്ള ഒരു സ്നേഹിതനു അദ്ദേഹം എഴുതുകയുണ്ടായി. അവയെല്ലാം ഇൻടർനാഷണൽ സൈക്കു് ഗസററിൽ പ്രസിദ്ധീകരിക്കപ്പെടു കയും ചെയ്തു. ഒരു കത്തിൽ അദ്ദേഹം എഴുതുന്നതിപ്രകാരമാണ്. "ശ്രീരമണഭഗവാന്റെ പുഞ്ചിരിയിൽ കൂടുതൽ സൌന്ദര്യമുള്ള മറെറാന്നുംതന്നെ ഭാവനചെയ്യുവാൻകൂടി കഴിയുകയില്ല. അദ്ദേ ഹത്തിന്റെ സാന്നിദ്ധ്യത്തിലിരിക്കുന്ന ഒരുവനിൽ ഏതു തരത്തി ലുള്ള അതിശയകരമായ മാററങ്ങറം ഉണ്ടാകുന്നുവെന്നു് വിവരി ക്കുക അസാദ്ധ്യമാണ്. അതു് അനുഭവിച്ചറിയേണ്ടതു മാത്ര മാണ്."

അത്യുത്തമവ്യക്തികളും, ഭക്തന്മാരും മാത്രമല്ല രമണാശ്രമം സന്ദർശിച്ചതു്. സന്ദർശകരിൽ നീചന്മാരും കള്ളന്മാരും കൂടിയു ണ്ടായിരുന്നു. അത്തരം നീചന്മാർ സാധുക്കറംക്കിടയിൽക്കൂടി

യുണ്ടായിരുന്നു. 1924-ൽ രണ്ടുപ്രാവശ്യം കള്ളന്മാർ ആശ്രമം പൊളിച്ചു കടന്നു കൊള്ളചെയ്തു. രണ്ടാമത്തെ പ്രാവശ്യം കടന്നപ്പോൾ കൊള്ള ചെയ്യാവുന്നതായി അധികം ഒന്നും ലഭിച്ചില്ല. തന്മൂലം കുപിതരായ കള്ളന്മാർ രമണഭഗവാനെ തല്ലുകകൂടിയുണ്ടായി. ഒരു ഭക്തൻ കള്ളന്മാരെ ശിക്ഷിച്ചു കിട്ടുവാൻ ശ്രമിക്കണമെന്നും അതിന്നു അനുവാദം നൽകണമെന്നും ഭഗവാനോട് അപേക്ഷിച്ചു. അദ്ദേഹമാവട്ടെ അതിന്നു അനുവാദം നല്കുവാൻ തയ്യാറായിരുന്നില്ല. "അവർ അവരുടെ ധർമ്മം ചെയ്യട്ടെ നാം നമ്മുടേയും. നമ്മുടെ ധർമ്മം സഹിക്കുകയും ക്ഷമിക്കുകയുമാണ്. അവരുമായി നാം യാതൊരു തരത്തിലും ഇടപെടേണ്ടതില്ല" കള്ളന്മാരിൽ ഒരുത്തൻ ഭഗവാന്റെ ഇടത്തെ തുടയിലായിരുന്നു അടിച്ചതു്. അപ്പോൾ ഭഗവാൻ പറഞ്ഞു. "നിങ്ങൾക്കു് സംതൃപ്തി കൈവന്നു കഴിഞ്ഞിട്ടില്ലെങ്കിൽ മറേറ തുടയിലും അടിക്കുന്നതിന്നു യാതൊരു വിരോധവുമില്ല." കള്ളന്മാർ ആശ്രമം വിട്ടു പോയി. ഭഗവാനെ അവർ അടിച്ചതിനെക്കുറിച്ചു് ഒരു ഭക്തൻ അദ്ദേഹത്തോടന്വേഷിച്ചു. അപ്പോൾ ആ ഭിവുൻ പറഞ്ഞതു് തനിക്കും പൂജലഭിച്ചുവെന്നാണ്. പൂജയെന്നതിന്നു ആരാധനയെന്നും, പ്രഹരമെന്നും രണ്ടർത്ഥങ്ങളുണ്ടല്ലോ. അഹിംസാബോധം രമണഭഗവാനിലും, ആശ്രമത്തിലും, പരിസരത്തിലും ഒരുപോലെ വ്യാപിച്ചു. മനുഷ്യരെപോലെ മൃഗങ്ങളും, പക്ഷികളും രമണഭഗവാനെ സ്നേഹിച്ചും, ബഹുമാനിച്ചും തുടങ്ങി. അദ്ദേഹമാവട്ടെ മനുഷ്യരോടു പെരുമാറുന്ന അതേരീതിയിൽ തന്നെയാണ് മൃഗങ്ങളോടും, പക്ഷികളോടും, പെരുമാറിയതും. ഒരു മൃഗമോ പക്ഷിയോ സംസാരവിഷയമാവുമ്പോൾ അതിനെ കുറിക്കുവാൻ അതു് എന്നു പദമല്ല, നേരെമറിച്ചു് അവൻ എന്നോ, അവൾ എന്നോ ആയിരുന്നു രമണഭഗവാൻ ഉപയോഗിച്ചതു്. പക്ഷികളും, അണ്ണിലുകളും മഹർഷിക്കുചുററുമായി അവരുടെ കൂടുകൾ കെട്ടിയുണ്ടാക്കി. പശുക്കൾക്കും, ശ്വാക്കൾക്കും, വാനരന്മാക്കും ആശ്രമത്തിൽ അഭയം നൽകിയിരുന്നു. ആശ്ചര്യം

തന്നെ അവയും ബുദ്ധിജീവികളെപ്പോലെ പെരുമാറുകയാണുണ്ടായതു്. പ്രത്യേകിച്ചു് ലക്ഷ്മിയെന്ന ആശ്രമ. പശു. അവയുടെ ജീവിതരീതി ശ്രീരമണൻ നല്ലവണ്ണം മനസ്സിലാക്കിയിരുന്നു. അവയുമായി വളരെയടുത്തു് പരിചയിച്ചിരുന്നു. അവക്കു് ആവശ്യമുള്ളതും ശരിയായതുമായ ആഹാരം നൽകുന്നതിൽ മഹർഷി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അവയിലേതെങ്കിലും ചത്തുപോയാൽ അവയർഹിക്കുന്ന മര്യാദയോടുകൂടി കുഴിച്ചിടുകയായിരുന്നു ആശ്രമത്തിലെ പതിവു്. ആശ്രമജീവിതം പ്രതിബന്ധങ്ങളൊന്നും കൂടാതെയങ്ങിനെ തുടർന്നുപോയി. ദിനം പ്രതി ആശ്രമത്തിലെത്തുന്ന സന്ദർശകരുടെ എണ്ണം വർദ്ധിച്ചുകൊണ്ടുവന്നു. ചിലർ അല്പം ദിവസംമാത്രം അവിടെ താമസിക്കും. മററുചിലർ ദീർഘകാലത്തേക്കും. ആശ്രമം തന്മൂലം വികസിച്ചു തുടങ്ങി, പുതിയ കെട്ടിടങ്ങളും, വകുപ്പുകളും ഉടലെടുത്തു ഗോശാലകളും, വേദാദ്ധ്യയനത്തിന്നുള്ള പാഠശാലയും ഉണ്ടായി പ്രസിദ്ധീകരണവകുപ്പു് സംഘടിപ്പിക്കപ്പെട്ടു. മാതൃഭൂതേശ്വരക്ഷേത്രത്തിൽ ക്രമമായി ആരാധന തുടങ്ങി. പ്രത്യേകം നിർമ്മിക്കപ്പെട്ടിട്ടുള്ള ഒരു ഹാളിൽ രമണമഹർഷി തനിക്കു ചുററും സംഭവിക്കുന്നതിനെല്ലാം ദൃക്സാക്ഷിയെന്നു തോന്നുമാറു് ആസനസ്ഥനായിരുന്നു. അവിടെതന്നെയായിരുന്നു ഭഗവാൻ ഏകദേശം മുഴുവൻ സമയവും കഴിച്ചതു്. അദ്ദേഹം സജീവമായി പ്രവർത്തിച്ചില്ലെന്നല്ല ഇതു പറഞ്ഞതിൻെറ അത്ഥം. അദ്ദേഹം ചിലപ്പോൾ ഭക്തന്മാർ ആഹാരം കഴിക്കുവാനുപയോഗിക്കുന്ന ഇലകൾ തുന്നിയുണ്ടാക്കിക്കൊണ്ടിരിക്കും. ചിലപ്പോൾ കായ്കറി നുറുക്കും. മററുചിലപ്പോൾ മുദ്രാലയത്തിൽനിന്നു വരുന്ന പ്രൂഫ്പ്രതികൾ തെററു തീർത്തുകൊടുക്കും. ആശ്രമത്തിൽ ദിനംപ്രതി വന്നുചേരുന്ന നിരവധി കത്തുകൾക്കു് വേണ്ടതുപോലെ മറുപടി അയക്കുവാനുള്ള നിർദ്ദേശങ്ങൾ കൊടുക്കുകയും ചെയ്യും. എന്നാൽ ഒരു കാര്യം വ്യക്തമായിരുന്നു. അദ്ദേഹം എന്തെല്ലാംതന്നെ ചെയ്താലും അവക്കെല്ലാം അതീതനായിരുന്നുവെന്നതും, അവയൊന്നുംതന്നെ അദ്ദേഹത്തിനെ ഒരുതര

ണിദ്ധ്യം സാധിച്ചില്ലെന്നുള്ളതും. ഭഗവാൻ ദേശസഞ്ചാരം ചെയ്യുവാനായി ലഭിച്ചിട്ടുള്ള ക്ഷണനങ്ങളും അനവധിയാണ്. അദ്ദേഹം തിരുവണ്ണാമല വിട്ടുപോകുവാൻ തയ്യാറുണ്ടായിരുന്നില്ല. അവസാനകാലങ്ങളിൽ ആശ്രമത്തിൽനിന്നു പുറത്തുപോകുവാൻ കൂടി ഭഗവാൻ വിസമ്മതിച്ചു. ദിവസംമുഴുവനും ഭക്തജനങ്ങൾ അദ്ദേഹത്തിന്റെ മുന്നിലിരിക്കുക പതിവാണ്. സാധാരണയായി ആരുംതന്നെ സംസാരിക്കുകയില്ല. ചിലപ്പോൾ ചില ഭക്തന്മാർ സന്ദേഹനിവൃത്തിക്കായി ചില ചോദ്യങ്ങൾ ഉന്നയിക്കും. ചിലപ്പോൾ ഭഗവാൻ അവക്കു മറുപടി പറഞ്ഞുവെന്നും വരും. ഭഗവൽസന്നിധിയിൽ മൌനമായിരുന്നു് അദ്ദേഹത്തിന്റെ തേജോമയമായ കണ്ണുകളെ നോക്കിക്കൊണ്ടിരുന്നാൽ മതിയെന്നു തോന്നി ഭക്തന്മാക്കു്. അതു വിവരിക്കുവാൻ സാദ്ധ്യമല്ലാത്ത പരമാനന്ദാനുഭൂതിയായി മിക്ക ഭക്തന്മാക്കും അനുഭവപ്പെട്ടു.

രമണൻ തിരുവണ്ണാമലക്കു വന്ന സംഭവത്തിന്റെ സുവർണ്ണജൂബിലി 1946-ൽ രമണാശ്രമത്തിൽ ആഘോഷിക്കപ്പെട്ടു. 1947-ൽ രമണഭഗവാന്റെ ആരോഗ്യം ക്ഷയിച്ചുതുടങ്ങി. അദ്ദേഹത്തിനു 70 വയസ്സു തികഞ്ഞിട്ടില്ലായിരുന്നുവെങ്കിലും കാഴ്ചയിൽ വളരെയധികം വാർദ്ധക്യം ബാധിച്ചതായി തോന്നി. 1948ന്റെ അവസാനത്തോടുകൂടി അദ്ദേഹത്തിന്റെ ഇടത്തെ ഭുജത്തിന്റെ മുട്ടിനു ചുവട്ടിലായി ഒരു മുഴ പ്രത്യക്ഷപ്പെട്ടു. അതു് ദിനംപ്രതി വളർന്നുവന്നു. ആശ്രമത്തിലെ ആസ്പത്രിയിൽ രോഗികളെ ശുശ്രൂഷിച്ചിരുന്ന ഡാക്ടർ ആ മുഴ മുറിച്ചുകളഞ്ഞു. ഒരു മാസം കഴിഞ്ഞു. അവിടെതന്നെ ഒരു മുഴ വീണ്ടും പ്രത്യക്ഷമായി. മദിരാശിയിൽനിന്നു് ശസ്ത്രക്രിയാവിദഗ്ദ്ധന്മാരെ വരുത്തി ശസ്ത്രക്രിയ നടത്തി. രോഗത്തിനു ശാന്തിയുണ്ടായില്ല. വ്രണം ഉണങ്ങുന്നതായ ലക്ഷണങ്ങളൊന്നും കണ്ടില്ല. മുഴ പിന്നെയും വളർന്നു, സൂക്ഷ്മനിരീക്ഷണങ്ങൾ നടന്നു. രോഗം അർബ്ബുദമാണെന്നു ഡാക്ടർമാർ തീർച്ചയാക്കി. ബാധിതപ്രദേശത്തിനു മുകളിലായി

കൈ മുറിച്ചുകളയുകയാണു് നല്ലതെന്നു് അവർ അഭിപ്രായപ്പെട്ടു. രമണഭഗവാൻ പുഞ്ചിരിയോടുകൂടിയാണു് മറുപടി പറഞ്ഞതു്. "ഭയപ്പെടുവാൻ ഒന്നുമില്ല. ശരീരംതന്നെ ഒരു രോഗമാണു്. അതു് സ്വയം നശിച്ചുകൊള്ളട്ടെ. എന്തിനാണതിനെ വികൃതപ്പെടുത്തുന്നതു്. തല്ക്കാലം വ്രണത്തിന്നു മാത്രം വല്ല മരുന്നും വെച്ചു കെട്ടിയാൽ മതിയാകുന്നതാണു്." എന്നാലും രണ്ടു ശസ്ത്രക്രിയകൾകൂടി നടത്തേണ്ടതായി വന്നു. എന്നിട്ടും രോഗശാന്തിയുണ്ടായതുമില്ല. മുഴ ആവർത്തിച്ചു വളരുകയും ചെയ്തു. ആയുർവ്വേദം, സിദ്ധം, ഹോമിയോപ്പതി മുതലായ ചികിത്സാമാർഗ്ഗങ്ങളെല്ലാം പരീക്ഷിച്ചു നോക്കി. ഫലം ഉണ്ടായില്ലെന്നേയുള്ളു. രമണഭഗവാൻ തൻെറ വ്യാധിയെപ്പറ്റി ശ്രദ്ധിച്ചതായിതന്നെ തോന്നിയില്ല. തന്മൂലമുണ്ടാകുന്ന അനുഭവങ്ങൾ അദ്ദേഹത്തെ പീഡിപ്പിച്ചതുമില്ല. ശരീരം രോഗബാധിതമായി, അല്പാല്പമായി നശിച്ചുപോവുന്ന രീതിയെ നിരീക്ഷിച്ചുകൊണ്ടിരിക്കുന്ന ഒരു വ്യക്തിയെപ്പോലെയാണദ്ദേഹം കാണപ്പെട്ടതു്. അദ്ദേഹത്തിൻെറ കണ്ണുകൾ എന്നുംപോലെ തേജോമയമായിരുന്നു. അദ്ദേഹത്തിൻെറ കാരുണ്യവും, അനുഗ്രഹവും എല്ലാ ജീവികളിലേക്കും പ്രവഹിച്ചുകൊണ്ടിരുന്നു. ഇടവിടാതെ ജനക്കൂട്ടം രമണാശ്രമത്തിലെത്തി. എല്ലാവർക്കും തന്നെ ദർശിക്കുവാനുള്ള സൌകര്യം നൽകണമെന്നു് ഭഗവാൻ നിർബ്ബന്ധിച്ചു. തനിക്കുണ്ടെന്നു ഭക്തജനങ്ങൾ പൂർണ്ണമായി വിശ്വസിച്ചിരുന്ന അതിമാനുഷശക്തി ഉപയോഗിച്ചു ശരീരത്തിന്നു രോഗശാന്തി വരുത്തണമെന്നു് അനവധി ഭക്തന്മാർ രമണമഹർഷിയോടപേക്ഷിച്ചു. ചില ഭക്തന്മാൎക്കു് മുൻരോഗശാന്തി വരുത്തിയതു് ഭഗവാൻെറ അതിമാനുഷശക്തിയായിരുന്നുവെന്നു് അവരിൽ പലരും വിശ്വസിച്ചിരുന്നു. അതുകൊണ്ടു് അവർ അങ്ങിനെ അപേക്ഷിച്ചതിൽ അത്ഭുതപ്പെടുവാനില്ല. തൻെറ രോഗാനുഭവത്തിൽ സങ്കടപ്പെട്ടുകൊണ്ടിരുന്ന നിരവധി ഭക്തന്മാരിൽ രമണഭഗവാൻ സഹതപിച്ചു. അവരെ സമാധാനിപ്പിച്ചു. രമണഭഗവാൻ ആ ശരീരമല്ലെന്നു് അദ്ദേഹം ഭക്തന്മാരെ ഓർമ്മിപ്പിച്ചു.

"കഷ്ടം, ഈ ശരീരമാണ് ഭഗവാനെന്നും, അതനുഭവിക്കുന്ന വേദന ഭഗവാൻ അനുഭവിക്കുന്നുവെന്നുമല്ലെ അവർ വിചാരിക്കുന്നതും, ഭഗവാൻ അവരെ വിട്ടുപോകുമെന്ന് ഖേദിക്കുന്നതും, നിരാശരാവുന്നതും. എവിടെയാണദ്ദേഹം പോവുക? എങ്ങിനെ?"

രമണഭഗവാൻ മഹാസമാധിയടഞ്ഞത് 1950 ഏപ്രിൽ 14-ാംനു- ആയിരുന്നു. അന്നു വൈകുന്നേരം പതിവുപോലെ ഭക്തജനങ്ങൾക്ക് ഭഗവാൻ ദർശനം നല്കി. ആശ്രമത്തിലുള്ളവരെല്ലാം മനസ്സിലാക്കിക്കഴിഞ്ഞിരുന്നു. ഭഗവാൻെറ അവസാനം ആസന്നമാണെന്ന്. രമണഭഗവാൻെറ അരുണാചലഗീതം തുടർച്ചയായി ഗാനംചെയ്തുകൊണ്ടിരുന്നു ഭക്തന്മാർ. ആ ഗീതത്തിൻെറ പല്ലവിയായ അരുണാചലശിവ എന്നു തുടങ്ങുന്ന വരി അറിയാത്തവരായി ഇപ്പോഴും ആരും ഉണ്ടാവുകയില്ല. തന്നെ എഴുന്നേല്പിച്ചിരുത്തുവാൻ ഭഗവാൻ ശുശ്രൂഷകന്മാരോടാവശ്യപ്പെട്ടു. അവർ അതനുസരിച്ചു. അല്പനേരത്തേക്ക് തേജോമയമായ ആ നേത്രങ്ങൾ തുറന്നു. രമണഭഗവാൻ പുഞ്ചിരിതൂകി. കണ്ണിൽനിന്ന് ഒന്നോ രണ്ടോ പാവനമായ അശ്രുകണങ്ങൾ നിലംപതിച്ചു. 8. 47നു രമണഭഗവാൻെറ ശരീരത്തിൽ ശ്വാസനക്രിയ നിന്നു. യാതൊരുതരം യാതനകളും അനുഭവിക്കാതെ ദീർഘമായ വീർപ്പു കൂടിയില്ലാതെ, മരണലക്ഷണങ്ങളൊന്നുംതന്നെ പ്രത്യക്ഷപ്പെടാതെ ഭഗവാൻ മഹാസമാധിയടഞ്ഞു. അതേസമയം ആകാശമാർഗ്ഗത്തിൽ ഒരു ധൂമകേതു പ്രത്യക്ഷപ്പെട്ടു. അതു സാവധാനത്തിൽ സഞ്ചരിച്ചു അരുണാചലശിഖരമെത്തി. അതിനു പിന്നിലായി അപ്രത്യക്ഷമായി.

രമണഭഗവാൻ അതിദുർല്ലഭമായി മാത്രമെ എഴുതുക പതിവുണ്ടായിരുന്നുള്ളു എന്തെങ്കിലും, പദ്യത്തിലോ ഗദ്യത്തിലോ വായെഴുതീട്ടുണ്ടെങ്കിൽ അതു് അപ്പപ്പോഴുള്ള ഭക്തന്മാരുടെ ആവശ്യം നിറവേറുവാൻവേണ്ടി മാത്രമായിരുന്നു. ഒരിക്കൽ അദ്ദേഹം പറയുകയുണ്ടായി. "വല്ല ഗ്രന്ഥവും രചിക്കുന്നതിൻെറയോ, പ

ദ്യങ്ങൾ കവനം ചെയ്യുന്നതിൻെറയോ ആവശ്യം എനിക്ക മനസ്സിലാകുന്നില്ല. ഞാൻ വല്ല പദ്യങ്ങളും ഉണ്ടാക്കീട്ടുണ്ടെങ്കിൽ അതു് ഭക്തന്മാരുടെ ആഗ്രഹങ്ങൾ അനുസരിച്ചും, ചില പ്രത്യേക സന്ദർഭങ്ങളെ ആസ്പദിച്ചും മാത്രമാണ്. രമണഭഗവാൻെറതായ പ്രധാനപദ്യാവലി. അസ്തിത്വത്തെക്കുറിച്ചുള്ള 40 ശ്ലോകങ്ങളാണ്. അവയിലോരോന്നും ഓരോ വ്യത്യസ്തസന്ദർഭത്തിൽ കവനം ചെയ്യപ്പെട്ടതാണ്. പിന്നീടാണ് അവയെ സമാഹരിച്ചതു്. രമണഭഗവാൻെറ മറെറാരു കവനമാണ് ഉപദേശസാരം. അതു് വേദാന്ത തത്വം വിവരിക്കുന്ന പദ്യാവലിയാണ്. അരുണാചല സ്തോത്രം എന്ന 5 പദ്യങ്ങളും അദ്ദേഹം കവനം ചെയ്തിട്ടുണ്ട്. വിവേകചൂഡാമണി, ആത്മബോധം എന്നിവപോലെയുള്ള ശ്രീശങ്കരൻെറ ചിലഗ്രന്ഥങ്ങളെ തമിഴിൽ വിവർത്തനം ചെയ്തിട്ടുമുണ്ട് അദ്ദേഹം എഴുതീട്ടുള്ളതു് മിക്കവാറും തമിഴിൽതന്നെ. എന്നാൽ സംസ്കൃതത്തിലും, തെലുങ്കിലും, മലയാളത്തിലുമായി ശ്രീരമണൻ എഴുതീട്ടുള്ള പദ്യങ്ങളും ഉണ്ട്.

രമണസിദ്ധാന്തത്തിൻെറ ലക്ഷ്യം ആത്മജ്ഞാനലബ്ധിതന്നെ. അദ്വൈതവേദാന്തത്തിൻെറയെന്നപോലെ, രമണസിദ്ധാന്തം പഠിപ്പിക്കുന്ന വിഷയങ്ങളുടെയെല്ലാം കേന്ദ്രം ആത്മാവിൻെറ പ്രകൃതി, ഞാൻ എന്നതിൻെറ അർത്ഥം എന്നിവയെ കുറിച്ചുള്ള സൂക്ഷ്മാന്വേഷണമാണ്. സാമാന്യമായി 'ഞാൻ' എന്നതു് നിരവധി ഘടകങ്ങൾ ഉൾക്കൊള്ളുന്നു. എന്നാൽ ആ ഘടകങ്ങളല്ല 'ഞാൻ' ഉദാഹരണമായി ശരീരത്തെ ഞാൻ എന്നു് സൂചിപ്പിക്കാറുണ്ട്. ഞാൻ തടിച്ചിരിക്കുന്നു. ഞാൻ നേർത്തിരിക്കുന്നു എന്നെല്ലാം പറയുമ്പോൾ 'ഞാൻ' ശരീരത്തിനെയാണ് കുറിക്കുന്നതു്. ഇത്തരത്തിലുള്ള ഉപയോഗം തെററാണെന്നു മനസ്സിലാവാൻ വളരെയധികമൊന്നും ബുദ്ധിമുട്ടേണ്ടതില്ല. ശരീരം അചേതനമാണ്. അതു് 'ഞാൻ' ആവാൻ തരമില്ല. "എൻെറ ശരീരം" എന്നു പറയുന്നതിൻെറ അർത്ഥം മനസ്സിലാക്കുവാൻ

പ്രത്യേകം പാണ്ഡിത്യം ആവശ്യമില്ല. ഏതൊരു ജ്ഞാനശൂന്യനും അതു മനസ്സിലാക്കുവാൻ സാധിക്കും എന്നാൽ 'ഞാൻ' എന്നതിനെ അഹംകാരത്തിൽനിന്നു് വിവേചനം ചെയ്യുകയോ അഹംകാരമാണു് ഞാൻ എന്ന തെററിദ്ധാരണ നീക്കം ചെയ്യുകയോ അത്ര എളുപ്പമല്ല. അന്വേഷണം നടത്തുന്ന മനസ്സാണു് അഹംകാരം. അതുകൊണ്ടു് തനിക്കു താൻതന്നെ വധശിക്ഷ നൽകുന്നതു പോലെയാണു് 'ഞാൻ' എന്നതിനെ മനസ്സിലാക്കുകയെന്നതു്. അതു് അത്ര ലഘുവുമല്ല. അഹംകാരത്തെ ജ്ഞാനമാകുന്ന അഗ്നിയിൽ ആഹുതിചെയ്യുന്നതാണു് ഏററവും വിശിഷ്ടമായ യജ്ഞം. അതിൻെറ ഫലമായി ലഭിക്കുന്നതുതന്നെ ആത്മജ്ഞാനം. ആത്മാവിനെ അഹംകാരത്തിൽനിന്നു് വിവേചനംചെയ്യുക എളുപ്പമല്ലെന്നു മാത്രമാണു് പറഞ്ഞതു്. അതു് അസാദ്ധ്യമല്ല. നിദ്രാനുഭവത്തെപററിയുള്ള സൂക്ഷ്മവിചിന്തനം ആത്മാവിനും, അഹംകാരത്തിനും തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കുവാൻ സഹായിക്കും. നിദ്രയിൽ നാം ജീവിക്കുന്നു. അപ്പോൾ അഹംകാരം ബഹിഷ്കരിച്ചിരിക്കുകയാണു് അതു് പ്രവർത്തിക്കുന്നില്ല. അഹംകാരത്തിൻെറ അഭാവത്തേയും മററുവസ്തുകളേയും മനസ്സിലാക്കുന്ന 'ഞാൻ' അവിടെയുണ്ടു്. അതവിടെ ഇല്ലായിരുന്നെങ്കിൽ നിദ്രയിലുള്ള അനുഭവങ്ങളെ ഉണർന്നതിൽപിന്നെ തിരിച്ചറിയുകയെന്നതു് സാദ്ധ്യമാകയില്ലല്ലോ. നാം സാധാരണയായി പറയാറുണ്ടു്. "ഞാൻ സുഖമായി ഉറങ്ങി. ചുററും സംഭവിച്ചതൊന്നും എനിക്കറിവില്ല."

അതുകൊണ്ടു് നമ്മിൽ രണ്ടുതരം "ഞാൻ' ഉണ്ടു് ഒന്നു യഥാർത്ഥമായ ഞാൻ—ആത്മാവു്—മറെറാന്നു് വ്യാജമായ ഞാൻ—അഹംകാരം. ആത്മാവും അഹംകാരവും തിരിച്ചറിയുവാൻ കഴിയാത്തവിധം കെട്ടിപിണഞ്ഞു കിടക്കുന്നു. അവ തമ്മിലുള്ള ബന്ധം സുശക്തമാണു്. മുഖമൂടിവലിച്ചെറിഞ്ഞ നഗ്നമായ അഹംകാരം നാം കാണുന്നതു് വളരെ ദുല്ലഭമായിട്ടാണു്. നമ്മുടെ അനുഭവങ്ങളെല്ലാം പ്രതികരണമുണ്ടാക്കുന്നതു് അഹംകാരത്തെ

കേന്ദ്രമാക്കിയാണ് ഉറക്കത്തിൽനിന്നു ഉണരുമ്പോൾ അഹംകാരം അകത്തു കടക്കുന്നു. സക്രിയമാകുന്നു. ലോകംമുഴുവനും അതോടുകൂടി ഉണരുകയും ചെയ്യുന്നു. അതുകൊണ്ട് അഹംകാരത്തിനുണ്ടെന്നു തോന്നുന്ന അനിഷേദ്ധ്യമായ പ്രാധാന്യത്തിൽ ആശ്ചര്യപ്പെടുവാനില്ല.

കട്ടിക്കടലാസിനാൽ നിർമ്മിക്കപ്പെട്ട ഒരു കോട്ട മാത്രമാണ് അഹംകാരം എന്നതാണ് പരമാർത്ഥം. ആത്മാന്വേഷണം ആരംഭിച്ചുകഴിഞ്ഞാൽ അതിൻെറ അംശങ്ങൾ വീണുപോകുന്നു. വിലയിച്ച് അപ്രത്യക്ഷമാകുന്നു. ഇത്തരം അന്വേഷണം നടത്തുന്നതിനു തീക്ഷ്ണബുദ്ധി ആവശ്യമാണ്. അത് ഭൌതിക ഗവേഷണങ്ങൾമൂലം ദിവ്യഘടനയുടെ രഹസ്യങ്ങൾ മനസ്സിലാക്കുവാൻ ശ്രമിക്കുന്ന വൈജ്ഞാനികവര്യൻെറ ബുദ്ധിയിലും കൂടുതൽ തീക്ഷ്ണമായിരിക്കേണ്ടതുമുണ്ട്. കുശാഗ്രബുദ്ധിക്കു മാത്രമാണ് പരമാർത്ഥം കണ്ടുമനസ്സിലാക്കുവാൻ കഴിയുക. പരമാത്മജ്ഞാനം ഉദിക്കുന്നതിനുമുമ്പ് ബുദ്ധിതന്നെ വിലയിച്ച് അപ്രത്യക്ഷമായിപ്പോകുന്നതാണ്. എങ്കിലും ആ ഘട്ടംവരെ ബുദ്ധിക്ക് അന്വേഷണം നടത്തേണ്ടതായി വരുന്നുണ്ട്. അതും ഇടവിടാതെയും ഗാഢമായും. പിന്നെ അലസന്മാരുടേതല്ല ജ്ഞാനം എന്നു വരുന്നതിൽ എന്താണാശ്ചര്യം.

മനസ്സിൻെറ പ്രകൃതി ഗ്രഹിക്കുവാനുള്ള ഒരു മാനസിക പ്രയത്നമല്ല ആത്മാന്വേഷണം. അതിൻെറ പ്രധാന ഉദ്ദേശം മനസ്സിനെ അതിൻെറ ഉറവിടത്തിൽ കേന്ദ്രീകരിക്കുകയെന്നതാണ്. അഹംകാരത്തിൻെറ ഉറവിടമാണ് ആത്മാവ്. ആത്മാന്വേഷണം നടത്തുന്നവൻ മനഃപ്രവാഹത്തിൽകൂടിയല്ല യാത്രചെയ്യുന്നതു്. നേരെമറിച്ച് അവൻെറ പ്രയാണം മനഃപ്രവാഹത്തിൻെറ വിപരീതദിശയിലാണ്. അങ്ങിനെ യാത്രചെയ്തു് മാനസിക വിശേഷണങ്ങൾക്കെല്ലാം അതീതമായിരിക്കുന്ന ഉറവിടത്തിൽ എത്തുന്നു. ആത്മാന്വേഷണത്തിൽ അഹംകാരത്തിൻെറ ഉറവി

[illegible] അഹംകാരം അപ്രത്യക്ഷമാകുന്നു. ആത്മാവു് പൂർവ്വാധികം പ്രകാശിക്കുന്നു. അതിനെയാണു് നാം ആത്മജ്ഞാനമെന്നും മുക്തിയെന്നും പറയുന്നതു്.

ശരീരത്തിന്റെ സൃഷ്ടിക്കും നാശത്തിനും, ജനനത്തിനും മരണത്തിനും, അസ്തിത്വത്തിനും, അഭാവത്തിനും മുക്തിയുമായി യാതൊരു സംബന്ധവുമില്ല. മുക്തി ലഭിച്ചതിനുശേഷവും ശരീരം ഇരുന്നു് ജീവിച്ചുകൊണ്ടിരിക്കാം. ലോകം പ്രത്യക്ഷമായി തുടർന്നു പോകാം. അതൊന്നുംതന്നെ ആത്മജ്ഞാനിയെ ഒരു തരത്തിലും ബാധിക്കുന്നില്ല. രമണമഹർഷിയുടെ ജീവിതം തന്നെയാണിതിനുദാഹരണം. ആത്മജ്ഞാനിക്കു ശരീരവുമില്ല ലോകവുമില്ല അവയെല്ലാം മിഥ്യയാണു്. സത്യമായിട്ടുള്ളതു് അനശ്വരമായ ആത്മാ (സത്), ബുദ്ധി (ചിത്) ഇണയില്ലാത്ത അനുഗ്രഹാധാരമും (ആനന്ദം) അത്തരത്തിലുള്ള അനുഭവം പൂർണ്ണമായും നമുക്കു് അപരിചിതമല്ല. അത്തരത്തിലുള്ള ഒരനുഭവമാണു് ഉറക്കത്തിൽ നമുക്കുണ്ടാകുന്നതു്. ഉറങ്ങുമ്പോൾ ബാഹ്യമായുള്ള ലോകത്തെയോ, ആന്തരമായുള്ള സ്വപ്നലോകത്തെയോ കുറിച്ചുള്ള ബോധം നമുക്കില്ല. ആ അനുഭവത്തെ നാം ജ്ഞാനമെന്നു പറയുന്നു. അതുകൊണ്ടാണു് ഉണരുമ്പോൾ ബാഹ്യമായുള്ള ലോകത്തിന്റേയും സ്വപ്നത്തിലെ വ്യാമോഹാത്മകമായ അനുഭവങ്ങളേയുംകുറിച്ചു് നമുക്കു് ബോധം ഉണ്ടാകുന്നതു്. അദ്വൈതത്തിൽ നിന്നു് ദ്വൈതാനുഭവത്തിലേക്കു് തിരിച്ചു വരാതിരിക്കണമെങ്കിൽ മായയെ തരണം ചെയ്യേണ്ടതുണ്ടു്. അതു് സാദ്ധ്യമാകുന്നതാണു് വേദാന്തലക്ഷ്യം. ഏററവും താണപടിയിൽ വർത്തിക്കുന്ന ജീവാത്മാക്കളെപ്പോലും പ്രോത്സാഹിപ്പിച്ചു് അവരിൽ പ്രത്യാശ ജനിപ്പിച്ചു് നൈരാശ്യമാകുന്ന അന്ധകാരത്തിൽനിന്നു് ഉദ്ധാരണം ചെയ്തു് പരമാത്മാവാകുന്ന പരമാനന്ദത്തിലെത്തിക്കുവാൻ രമണഭഗവാനെപോലെയുള്ള ദിവ്യന്മാർക്കല്ലാതെ മററാർക്കാണു് സാദ്ധ്യമാവുക.

---



# ചില ദിവ്യചരിതങ്ങൾ

ഗ്രന്ഥകർത്താവ്:—

**ഡോക്ടർ ടി. എം. പി. മഹാദേവൻ.**

ദിവ്യന്മാരുടെ ജീവിതത്തെപ്പററിയും, അവരുടെ തത്വോപദേശങ്ങളെപ്പററിയും അറിയുന്നതും ചിന്തിക്കുന്നതും നമ്മുടെ ജീവിതത്തെ ഉയർത്തുവാനും മോക്ഷം പ്രാപിക്കുവാനും ശക്തിയേറിയ ഉപകരണമാകുന്നു. സർവ്വലോകത്തിന്നും അവകാശപ്പെട്ടുന്ന ഈ ദിവ്യന്മാരപ്പററി അന്വേഷിക്കുവാനും അറിയുവാനും അഭിലാഷം ജനിപ്പിക്കുകയാണു് ഈ പുസ്തകത്തിന്റെ ഉദ്ദേശം

---

ദക്ഷിണഭാഷാ ഗ്രന്ഥമണ്ഡലത്തിന്റെ ആഭിമുഖ്യത്തിൽ പ്രസിദ്ധപ്പെടുത്തിയതു്.

**ഇ. എസ്സ് ഡി. പ്രസിദ്ധീകരണം.**

